ഗീക്കുവാൻ സ്വീകരിക്കാറില്ല. രസം ദുഷിച്ചാൽ മററുള്ളവയ്ക്കും ദുഷ്ടി സംഭവിക്കും എന്നുള്ളതുകൊണ്ട് രസത്തിന്റെ പ്രാധാന്യം വെളിപ്പെടുന്നുണ്ട്. ക്ഷീരത്തിന്റെ രസം ദുഷിച്ചാൽ അത് ഉപയോഗിക്കാറില്ല. രസദുഷ്ടിയോടൊപ്പം മററുവിപാകാദിഘടകങ്ങളും ദുഷിക്കുന്നതായി കാണുന്നുമുണ്ട്.

അതിനുപരി.

## ഉപദേശാത് 113

ഉപദേശാത് = ഉപദേശം ഹേതുവായിട്ട്
(രസാ: പ്രധാനാ ഇതി) = രസങ്ങൾ പ്രധാനങ്ങളാകുന്നു.

ഉപദേശം ശാസ്ത്രവചനമാകുന്നു. "തത്രാദ്യാ മാരുതം ഘ്നന്തി ത്രയ: തിക്താദയ: കഫം കഷായതിക്തമധുരാ: പിത്തമന്യേതു കുർവതേ" എന്ന് രസങ്ങളെ അധികരിച്ച് ശാസ്ത്രകാരൻമാർ തന്നെ വാതാദികളുടെ ശമനകോപനസ്വഭാവങ്ങൾ പറയുന്നുണ്ട്. ശാസ്ത്രസാമർത്ഥ്യമുണ്ടെന്നർത്ഥം. ശാസ്ത്ര സാമർത്ഥ്യം ദ്രവ്യത്തിനുമുണ്ടല്ലോ? എന്നാണെങ്കിൽ രസത്തിനുമുണ്ടെന്ന് ഞങ്ങൾ പറയുന്നു. ശാസ്ത്രസാമർത്ഥ്യം ദ്രവ്യത്തിനു പ്രാധാന്യം നൽകുവാൻ സ്വീകരിച്ചതുപോലെ ഞങ്ങൾ രസത്തിനും സ്വീകരിക്കുന്നു എന്നേയുള്ളു.

ഇതാ മറെറാരു കാരണംകൂടി.

## അപദേശാത് 114

അപദേശ: = അപദേശം ഹേതുവായിട്ടും (രസാ: പ്രധാനാ ഇതി.)

ഉപമാരൂപേണ രസത്തിന് വ്യവഹാരത്തിൽ പ്രാമാണ്യം കൽപിച്ചുകാണുന്നു. പുരുഷസിംഹം പുരുഷവ്യാഘ്രം എന്നു പറയുന്നതുപോലെ മധുരം ഗാന്ധർവ്വം, മധുരാവാണീ കടുക:ഫണീയെന്നെല്ലാം വ്യവഹാരത്തിൽ രസങ്ങളെ അധികരിച്ചുകാണുന്നു. ചില രസങ്ങൾ ഉപയോഗിച്ച് ദോഷവൈഷമ്യം വന്നാൽ അതിനുപ്രതിവിധിയായിട്ട് വിപരീതരസങ്ങളെത്തന്നെ ഉപയോഗിക്കാൻ നിർദ്ദേശിക്കുന്നുണ്ട്. ശ്ലേഷ്മപ്രകോപം ഉണ്ടായാൽ അതിനു വിപരീതങ്ങളായ രസങ്ങളെ ഉപയോഗിക്കാൻ തന്നെയാണല്ലോ വിധി. വിപരീതങ്ങളായിട്ടും രസങ്ങളെത്തന്നെ നിർദ്ദേശിച്ചതിന് അപദേശം എന്ന് അർത്ഥകൽപന ചെയ്യുന്നവരുമുണ്ട്.

വീണ്ടും.

## അനുമാനാത് 115

അനുമാനാത് = അനുമാനം ഹേതുവായിട്ട്.

രസത്തെ അടിസ്ഥാനപ്പെടുത്തി ദ്രവ്യങ്ങളുടെ അപരിചരിന്ന സ്വഭാവത്തെയും രസത്തിൽനിന്നും ഭിന്നമായ സ്വഭാവത്തെയും അനുമാ

നിക്കുന്നതിന് രസത്തെ അവലംബിക്കുന്നതുകൊണ്ട്, ഈ രണ്ടു അർത്ഥത്തിലും രസത്തിനു പ്രാധാന്യം കല്പിക്കേണ്ടതാണ്. കൂടാതെ ശരീരത്തിൽ അസൗമ്യദോഷവർദ്ധനം കണ്ടാൽ അതിനുകാരണമായ രസോപയോഗത്തിൽനിന്നും ആ രസത്തിന്റെ സ്വഭാവം ആഗ്നേയഭൂതജനിതമാണെന്ന് അനുമാനിക്കാൻ കഴിയുന്നു എന്നും അനുമാനത്തിന് അർത്ഥം കൽപിക്കണം. ആ അർത്ഥം യുക്തിസഹമാണെന്നു തോന്നുന്നില്ല.

തുടർന്നു പറയുന്നു.

## നാനാവിഷയത്വാത് 116

നാനാവിഷയത്വാത് = നാനാവിഷയത്വം ഹേതുവായിട്ടും (രസാ: പ്രധാനാ:)

നാനാവിഷയം എന്നത് നാനാ ആധാരം എന്നുള്ള അർത്ഥത്തിലാണ്, ഒരു രസംതന്നെ പലവസ്തുക്കളിൽ അടങ്ങിയിരിക്കുന്നു. മധുരരസംതന്നെ ഇക്ഷു, ക്ഷീര, ശർക്കര ഖണ്ഡാദി വിവിധ ആധാരങ്ങളിൽ കാണുന്നുണ്ടല്ലോ? അതുപോലെ അമ്ലാദികളും ''യത് ബഹുവിഷയം തത് പ്രധാനം ദൃഷ്ടം യഥാ മന:'' യാതൊന്നാണോ ബഹുവിഷയമായിരിക്കുന്നത് അത് പ്രധാനമായിട്ടുള്ളതാണ്. ഈ നിയമം സാർവലൗകികമാണ്. ഈ അടിസ്ഥാനത്തിൽ മനസ്സിനും പ്രാധാന്യം കൽപിക്കാറുണ്ട്. അനേകാധാരത്വംകൊണ്ട് രസങ്ങൾക്കും പ്രാധാന്യം നൽകണം.

ഇതുകൂടാതെ പ്രാധാന്യത്തിന് വീണ്ടും കാരണം കാണിക്കുന്നു.

## തസ്മിൻ പ്രദുഷ്ടേ സർവധാതുപ്രദോഷാത് 117

തസ്മിൻ പ്രദുഷ്ടേ = രസം ദുഷ്ടമായാൽ
സർവധാതുപ്രദോഷാത് = ശരീരത്തിലുള്ള എല്ലാധാതുക്കളും ദുഷ്ടമാകും എന്നുള്ളതുകൊണ്ടും (രസങ്ങൾക്ക് പ്രാധാന്യം കൽപിക്കണം.)

ദ്രവ്യത്തിലുള്ള മധുരാദിരസങ്ങൾ ദുഷ്ടമായാൽ അതുപയോഗിക്കുന്നതുകൊണ്ട്, ശരീരത്തിലുള്ള രക്താദിധാതുക്കളെല്ലാം ദുഷിക്കാനിടവരുന്നു. അഥവാ ദുഷിച്ച രസമുള്ള ദ്രവ്യം ഉപയുക്തമായാൽ സർവദോഷപ്രകോപം ഉണ്ടാകുവാൻ കാരണമാകുമെന്നർത്ഥം. അതുകൊണ്ടും രസങ്ങൾക്ക് പ്രാധാന്യം ഉണ്ട്.

ഇതിനുപരി,

## തസ്മിൻ വിശുദ്ധേ സർവധാതുവിശുദ്ധേ: 118

തസ്മിൻ വിശുദ്ധേ = രസം ശുദ്ധമായിരുന്നാൽ (ദോഷരഹിതമായിരുന്നാൽ)

സർവധാതുവിശുദ്ധേഃ = എല്ലാ ധാതുക്കൾക്കും വിശുദ്ധി ഉണ്ടാകുമെന്നുള്ളതുകൊണ്ട് (രസത്തിന് പ്രാധാന്യം നൽകണം).

രസം ദുഷിച്ചാൽ സർവധാതുദുഷ്ടി സംഭവിക്കുന്നതുപോലെ രസം ശുദ്ധമായിരുന്നാൽ സർവധാതുവിശുദ്ധിയും സംഭവിക്കും. അതും രസപ്രാധാന്യത്തിന് കാരണമായി പറയാം.

കിഞ്ച.

## ആഗമാച്ച — 119

ആഗമാത് ച = ആഗമപ്രസിദ്ധിയുള്ളതുകൊണ്ട് (രസത്തിന് പ്രാധാന്യം കല്പിക്കണം).

ആഗമം ശ്രുതിയാണ്. ശ്രുതിയിൽ ഹോമദ്രവ്യത്തിന്റെ പ്രതിനിധിവചനത്തിൽ രസത്തെ അടിസ്ഥാനപ്പെടുത്തിയാണ് നിർദ്ദേശം നൽകിയിട്ടുള്ളത്. "ആജ്യാർത്ഥം യൽ കിഞ്ചിത് മധുരമാഹര" എന്ന് ശ്രുതിയിൽ പ്രതിപാദിച്ചിട്ടുണ്ട്. ശ്രുതിയിൽ രസത്തെ അധികരിച്ച് വ്യവഹാരം കാണുന്നതിനാൽ അതും രസത്തിനു പ്രാധാന്യം കൊടുക്കാനുള്ള ഒരു തെളിവായി ഈ ന്യായം അംഗീകരിക്കപ്പെടണമെന്നു പക്ഷം.

അടുത്തതായി ഗുണങ്ങൾക്ക് പ്രാധാന്യം നൽകേണ്ടതാണെന്ന് അഭിപ്രായം ഉന്നയിക്കുന്നു.

## ഗുണാഃ പ്രധാനാ ഇതി കേചിത് — 120

ഗുണാഃ പ്രധാനാ ഇതി = ഗുണങ്ങൾക്ക് പ്രാധാന്യം പറയണമെന്ന്
കേചിത് (ബ്രൂവതേ) = ചില ആചാര്യൻമാർ അഭിപ്രായപ്പെടുന്നു.

എന്തുകൊണ്ടെന്നാൽ.

## ഗുണാത് രസാനാമഭിഭവാത് — 121

ഗുണാത് = ഗുണങ്ങളിൽനിന്നും
രസാനാം അഭിഭവാത് = രസങ്ങൾക്ക് അഭിഭവം സംഭവിക്കുന്നതുകൊണ്ട് (ഗുണങ്ങൾക്ക് പ്രാധാന്യം പറയേണ്ടതാണ്).

രസങ്ങളെക്കാളും ഗുണങ്ങൾക്ക് പ്രാധാന്യം പറയണം. രസങ്ങളെ അഭിഭവിപ്പിച്ചിട്ട് ഗുണങ്ങൾതന്നെ പ്രവർത്തിശക്തമാക്കിത്തീർക്കുന്നു. "യഥാ ഉഷ്ണോദകം ശ്ലേഷ്മാണം ഹരതി മാധുര്യമഭിഭൂയ തഥാ പടോലശ്ച മഹത് പഞ്ചമൂലം തിക്തമൗഷ്ണ്യാത് വാതം ജയതി" ഇങ്ങനെ രസങ്ങളെ ജയിച്ച് ഗുണങ്ങൾ പ്രവർത്തിക്കുന്നതായി കാണുന്നുണ്ട്. "യത് യേനാഭിഭൂയതേ തത് തസ്മാത് പ്രധാനം ദൃഷ്ടം" എന്ന ന്യായമനുസരിച്ച് രസങ്ങളെ അഭിഭവിപ്പിക്കുന്നതു

കൊണ്ട് ഗുണങ്ങൾ പ്രധാനങ്ങളും രസങ്ങൾ അപ്രധാനങ്ങളുമാണ്
സൂര്യന്റെ സാന്നിദ്ധ്യത്തിൽ നക്ഷത്രങ്ങളെന്നപോലെ
മറ്റൊരുകാരണംകൂടി പറയുന്നു.

## വിപാകകാരണതാത് 122

വിപാകകാരണതാത് = വിപാകത്തിനു കാരണമായിരിക്കുന്നതു
കൊണ്ട് (ഗുണങ്ങൾ പ്രധാനങ്ങളാകുന്നു).

വിപാകത്തെ ഗുരുവിപാകമെന്നും ലഘുവിപാകമെന്നു
രണ്ടായി കണക്കാക്കിയിരിക്കുന്നു. ശീതസ്നിഗ്ദ്ധഗുരുപിച്ഛിലാദിഗുണ
ങ്ങൾ ഗുരുവിപാകത്തിനും ലഘുരൂക്ഷവിശദതീക്ഷ്ണാദിഗുണങ്ങൾ
ലഘുവിപാകത്തിനും കാരണങ്ങളാണ്. രസങ്ങൾ ശരീരത്തിൽ പ്രവർ
ത്തിക്കണമെങ്കിൽ പാകം സംഭവിക്കണം. ആ വിപാകം ഗുണാശ്രിത
വുമാണ്. യാതൊന്നിനെ അപേക്ഷിച്ചാണോ പ്രവൃത്തി നടക്കുന്നത്
അതിനു പ്രാധാന്യം നൽകുകതന്നെ വേണം.

കിഞ്ചാന്യത്,

## ബാഹുല്യാത് 123

ബാഹുല്യാത് = ബാഹുല്യം ഹേതുവായിട്ട്.

രസങ്ങളെക്കാളും ഗുണങ്ങൾക്ക് ബാഹുല്യമുണ്ട്, രസങ്ങൾ
ആറെണ്ണമാണ്. ഗുണങ്ങൾ ഇരുപതെണ്ണമുണ്ട്. അൽപങ്ങളായ രസ
ങ്ങളെക്കാൾ ബഹുഗുണങ്ങൾക്ക് പ്രാധാന്യം കൽപിക്കേണ്ടതാണെന്നു
ള്ളത് ലോകപ്രസിദ്ധമായ ഒരുവ്യവഹാരമര്യാദയുമാണ്.

വീണ്ടും.

## ബഹുധോപയോഗാത് 124

ബഹുധാ = പലപ്രകാരത്തിൽ
ഉപയോഗാത് = ഉപയോഗിക്കുന്നത് ഹേതുവായിട്ടും
(ഗുണങ്ങൾക്ക് പ്രാധാന്യം കൽപിക്കണം).

അഭ്യംഗപരിഷേക അവഗാഹാദിരൂപേണ പല പ്രകാരത്തിൽ
ശീതാദിഗുണങ്ങൾ ഉപയോഗിക്കപ്പെടുന്നു. അതുകൊണ്ടും രസങ്ങ
ളെക്കാളും ഗുണങ്ങൾക്ക് പ്രാധാന്യം കൽപിക്കണം. "യേബഹുധോപ
യോഗം ഗഛന്തി തേ പ്രധാനാ: ദൃഷ്ടാ: യഥാകൽപവൃക്ഷാ:" ബഹു
ധോപയോഗം ഉള്ളതിന് പ്രാധാന്യം കൽപിക്കണമെന്നനിയമം ഇക്കാ
ര്യത്തിലും ബാധകമാണ്. കൽപവൃക്ഷങ്ങളെ ഇതിനുദാഹരണമായും
കാണാം.

കൂടാതെയും.

## അനേക കർമ്മതാത് 125

അനേകകർമ്മത്വാത് = അനേകകർമ്മത്വം ഗുണങ്ങൾക്കുള്ളതു കൊണ്ടും.

ഗുണങ്ങൾ ധാതുമലങ്ങളുടെ വർദ്ധനക്ഷപണാദി അനേക കർമ്മകാരകങ്ങളാണെന്ന് കാണുന്നതുകൊണ്ടും ഗുണങ്ങൾ പ്രധാനങ്ങളാണ്.

കിഞ്ചാന്യത്

## മഹാവിഷയത്വാത് 126

മഹാവിഷയത്വാത് = മഹാവിഷയം ഹേതുവായിട്ടും.

രസങ്ങളെപ്പോലെ ഗുണങ്ങളും വിഭിന്നങ്ങളും നാനാതരത്തിലുള്ളവയുമായ ദ്രവ്യങ്ങളിൽ വ്യവസ്ഥിതി ചെയ്യുന്നതുകൊണ്ട് ഗുണങ്ങൾക്ക് പ്രാധാന്യം കൽപിക്കണം.

വീണ്ടും.

## ഗുണാനുഗൃഹീതാനാം രസാനാം പ്രാധാന്യാത് 127

ഗുണാനുഗൃഹീതാനാം = ഗുണങ്ങളാൽ അനുഗൃഹീതങ്ങളായ
രസാനാം = രസങ്ങൾക്ക്
പ്രാധാന്യാത് = പ്രാധാന്യം കൽപിച്ചിട്ടുള്ളതുകൊണ്ടും (ഗുണങ്ങൾക്ക് പ്രാധാന്യം കൽപിക്കേണ്ടതാണ്).

ഗുർവാദിഗുണങ്ങൾ അടങ്ങിയിരിക്കുന്നതുകൊണ്ട് രസങ്ങൾക്ക് പ്രാധാന്യം കൽപിച്ചിട്ടുണ്ട്. അതുകൊണ്ട്തന്നെ രസങ്ങളെക്കാൾ ഗുണങ്ങൾക്ക് പ്രാധാന്യമുണ്ടെന്ന് അനുക്തസിദ്ധമാണല്ലോ? ''ശൈത്യാത് സ്നേഹാത് മാർദ്ദവാച്ച പൈഛില്യാദവിഭാഗത: മധുരാണാം ഘൃതം ശ്രേഷ്ഠം വിപാകേ ലാഘവേന ച'' ഇങ്ങനെ അനേകം ഉദാഹരണങ്ങൾകൊണ്ട് ഗുണാനുഗൃഹീതങ്ങളാണ് രസങ്ങളെന്ന് കാണിക്കുവാൻ കഴിയും. കൂടാതെ ''ഗുർവാദയോ ഗുണാദ്രവ്യേ പൃഥിവ്യാദൗരസാശ്രയേ രസേഷുവ്യപദിശ്യന്തേ സാഹചര്യോപചാരത:'' എന്ന് ഗുർവാദിഗുണങ്ങളെ രസങ്ങളിൽ ആരോപിച്ചു പറയുന്നുമുണ്ടല്ലോ?

കൂടാതെ മൂന്നുകാരണങ്ങൾ കൂടി പ്രാധാന്യം കാണിക്കാൻ ഉന്നയിക്കുന്നു.

## ഉപദേശാദപദേശാദനുമാനാത് 128

ഉപദേശാത്
അപദേശാത്—
അനുമാനാത് = ഉപദേശം, അപദേശം, അനുമാനം ഇവ ഹേതുവായിട്ടും ഗുണങ്ങൾക്ക് പ്രാധാന്യം കൽപിക്കേണ്ടതാണ്.

രസങ്ങൾക്ക് പ്രാധാന്യം കൽപിക്കുന്നിടത്തും ഈ മൂന്നു കാരണങ്ങളും പറഞ്ഞിട്ടുണ്ട്. ആ അർത്ഥംതന്നെയാണ് ഗുണപ്രാധാ

ന്യത്തിനുമുള്ളത്. മുകളിൽ പറഞ്ഞ കാരണങ്ങളാൽ ഗുണങ്ങൾക്ക് രസാദികളെക്കാളും പ്രാധാന്യം നൽകണമെന്ന് [illegible] യാണ്.

അടുത്തതായി വീര്യത്തിന് പ്രാധാന്യം കല്പിക്കണമെന്ന് ചില ആചാര്യൻമാർ പറയുന്നു.

**വീര്യം പ്രധാനമിത്യേകേ** 129

| | | |
|---|---|---|
| ഏകേ | = | ചില ആചാര്യൻമാർ |
| വീര്യംപ്രധാനമിതി | = | വീര്യംപ്രധാനമാണെന്നു |
| (ബ്രുവതേ) | = | പറയുന്നു. |

ദ്രവ്യാദികളിൽവച്ച് വീര്യത്തിനു പ്രാധാന്യം നൽകേണ്ടതാണെന്നു ചില ആചാര്യൻമാർ പറയുന്നു.

എന്തുകൊണ്ടെന്നാൽ,

**ദ്രവ്യാണ്യപി വീര്യവിശിഷ്ടാനി പ്രധാനാനി ഭവന്തി യസ്മാത്** 130

| | | |
|---|---|---|
| യസ്മാത് | = | യാതൊന്നുഹേതുവായിട്ട് |
| ദ്രവ്യാണി അപി | = | ദ്രവ്യങ്ങൾ പോലും |
| വീര്യവിശിഷ്ടാനി | = | വീര്യംകൊണ്ട് വിശിഷ്ടങ്ങളായിരിക്കുന്നതുകൊണ്ടാണ് |
| പ്രധാനാനി ഭവന്തി | = | പ്രധാനങ്ങളായി തീരുന്നത്. |

ദ്രവ്യങ്ങൾപോലും വീര്യവിശിഷ്ടങ്ങളായതുകൊണ്ടാണ് പ്രധാനങ്ങളായി കരുതപ്പെടുന്നത്. വീര്യമില്ലെങ്കിൽ ദ്രവ്യത്തിന് പ്രവർത്തിശക്തി വരികയില്ല. നിർവീര്യങ്ങളായ ദ്രവ്യങ്ങൾ പരിത്യജിക്കപ്പെടുന്നു. "നാവീര്യം കുരുതേ കിഞ്ചിത് സർവാ വീര്യകൃതാ ഹി സാ" എന്ന് വീര്യത്തിന്റെ കർമ്മകരണസാമർത്ഥ്യത്തെ കാണിച്ചിട്ടുമുണ്ട്.

വീണ്ടും.

**തേന കർമ്മകരണാത്** 131

| | | |
|---|---|---|
| തേന | = | അതുകൊണ്ട് (വീര്യംകൊണ്ട്) |
| കർമ്മകരണാത് | = | പ്രവർത്തിനടക്കുന്നതിനാൽ |
| വീര്യം പ്രധാനം ഇതി | = | വീര്യം പ്രധാനമാണെന്ന് പറയുന്നു. |

ഒരു ദ്രവ്യം അംഗീകരിക്കപ്പെട്ട ഫലംചെയ്യുന്നത് തന്നിഷ്ഠമായ വീര്യംകൊണ്ടാണ്. "സർവാ വീര്യകൃതാ" എന്നു ശാസ്ത്രകാരൻമാർതന്നെ സമ്മതിക്കുന്നു.

കൂടാതെയും,

**അചിന്ത്യതാത്** 132

അചിന്ത്യത്വാത് = അചിന്ത്യത്വം ഹേതുവായിട്ട്
(വീര്യം പ്രധാനമാണ്).

പഞ്ചഭൂതങ്ങളിൽനിന്നും സ്ഥൂലരൂപം പ്രാപിച്ചതാണ് ദ്രവ്യം. അതുകൊണ്ടുതന്നെ ദ്രവ്യം ഗുണസമുദായമാണ്. ദ്രവ്യസ്വഭാവത്തെയോ ഗുണസ്വഭാവത്തെയോ നോക്കി ഒരു ദ്രവ്യത്തിൽ വീര്യം എങ്ങനെയിരിക്കുമെന്നു ചിന്തിക്കുവാൻതന്നെ—അഥവാ വ്യവസ്ഥപ്പെടുത്തുവാൻതന്നെ സാദ്ധ്യമല്ല. ഭൂതപ്രസാദാതിശയമാണെന്ന് സമ്മതിച്ചാൽ തന്നെയും വീര്യം ഏതുതരത്തിൽ ഇരിക്കുമെന്ന് വ്യവസ്ഥപ്പെടുത്തുവാൻ സാദ്ധ്യമല്ലെന്നർത്ഥം.

അനന്തരം,

## ദൈവപ്രതീഘാതാത്

133

ദൈവപ്രതീഘാതാത് = ദൈവപ്രതീഘാതം ഹേതുവായിട്ടും
(വീര്യത്തിന് പ്രാധാന്യം നൽകണം).

ഔഷധത്തെ ദൈവവ്യപാശ്രയം, യുക്തിവ്യപാശ്രയം, സത്വാവജയം, എന്ന് മൂന്നുതരത്തിൽ തിരിച്ചിട്ടുണ്ട്. അവയിൽ ദൈവവ്യപാശ്രയമായ പ്രയോഗം വീര്യംകൊണ്ടാണ് സാധിക്കേണ്ടത്. രസാദികളെക്കൊണ്ട് സാദ്ധ്യവുമല്ല. രാക്ഷസപിശാചാദിഗ്രഹാവേശങ്ങൾക്കും മററും പരിഹാരങ്ങളായി പറയുന്ന ഔഷധപ്രയോഗങ്ങൾ ഫലിക്കുന്നത് അവയിലുള്ള വീര്യംകൊണ്ടാണ്. പ്രായശ്ചിത്തത്തിനുവേണ്ടി പ്രയോഗിക്കുന്ന ഔഷധങ്ങളും ഇത്തരത്തിലാണ് പ്രയോജനപ്പെടുന്നത്. ''അഥർവവിഹിതാ ശാന്തി: പ്രതികൂലഗ്രഹാർച്ചനം ഭൂതാദ്യസ്പർശനോപായോ നിർദ്ദിഷ്ടശ്ച പൃഥക് പൃഥക്'' എന്ന് ഈ പ്രയോഗവിധിയെ അനുസ്മരിക്കുന്നുമുണ്ട്. ''വർജ്ജയന്തി യഥാരണ്യം സസിംഹം മൃഗപക്ഷിണ: വർജ്ജയന്തി ഗ്രഹാസ്തദ്വത് സൗഷധം സൂതികാഗൃഹം'' എന്ന് ദൈവവ്യപാശ്രയങ്ങളായ ഔഷധങ്ങളുടെ ക്രിയാസാമർത്ഥ്യത്തെ ദ്യോതിപ്പിക്കുന്നുമുണ്ട്. ആ നിലക്കും വീര്യം പ്രധാനമാണ്.

ഇതിനുശേഷം.

## വിഷപ്രതീഘാതാത്

134

വിഷപ്രതീഘാതാത് = വിഷത്തെ നശിപ്പിക്കുന്നതുകൊണ്ടും.

സ്ഥാവരമെന്നും ജംഗമമെന്നും വിഷം രണ്ടുവിധത്തിലുണ്ട്. അവയുടെ നാശത്തിനുവേണ്ടി ഉപയോഗിക്കുന്ന അഗദദ്രവ്യങ്ങൾ വീര്യംകൊണ്ടാണ് വിഷത്തെ നശിപ്പിക്കുന്നത്. അതുകൊണ്ടും വീര്യം പ്രധാനമാകുന്നു.

കിഞ്ച,

## ദർശനാത് ശ്രവണാത്

135

ദർശനാത് — = ദർശനത്തിൽനിന്നും.
ശ്രവണാത് = ശ്രവണത്തിൽനിന്നും (പരിഹാരം കാണുന്നതുകൊണ്ട്).

വിഷത്തിനും മററും ചില ഔഷധങ്ങൾ കണ്ടാൽതന്നെ വിഷഹരമായിത്തീരും. ചിലവ ശ്രവണംകൊണ്ടും മാറുന്നവയാണ്. ജനപദോദ്ധ്വംസനരോഗങ്ങൾക്ക് പ്രതിവിധി പറയുന്നകൂട്ടത്തിൽ "മന്ത്രദുന്ദുഭിമാലിംപേത് പതാകാസ്തോരണാനിച" എന്ന് ദർശനശ്രവണങ്ങൾകൊണ്ട് രോഗങ്ങൾ മാറുമെന്ന് ശാസ്ത്രകാരൻമാർ പ്രതിപാദിക്കുന്നുണ്ട്. അവയിൽ ആലേപനംചെയ്ത ദ്രവ്യങ്ങളുടെ വീര്യമാണ് പരിഹാരമുണ്ടാക്കുന്നത്. അതുപോലെ ദർശനമാത്രയിൽതന്നെ ചില അഗദദ്രവ്യങ്ങൾ വിഷത്തെ നശിപ്പിക്കുന്നവയായും കാണുന്നു. ഈ വക ശക്തികൾ രസാദികളെക്കാളും വീര്യത്തിനുള്ളതുകൊണ്ട് വീര്യത്തിന് പ്രാധാന്യം കൊടുക്കുന്നതിൽ തെററില്ല.

ഇതിനുപരിയായി.

## തുല്യരസഗുണേഷു വിശേഷാത് 136

തുല്യരസഗുണേഷു = തുല്യരസങ്ങളിലും തുല്യഗുണങ്ങളിലും
വിശേഷാത് = വിശേഷം കാണുന്നത് ഹേതുവായിട്ട്.

തുല്യരസങ്ങളും തുല്യഗുണങ്ങളുമായ ദ്രവ്യങ്ങളിൽ പ്രവർത്തിയിൽ ചില വിശേഷം കാണുന്നത് വീര്യംകൊണ്ടാണ്. തിക്തരസവും ശീതമൃദുലഘുഗുണങ്ങളോടുകൂടിയതുമായ പിചുമന്ദം കുഷ്ഠഹരമാകുന്നു. അതേ രസാദികളുള്ള കടപംഗം കുഷ്ഠഹരമാകാതെ പക്വാതീസാരഹരമായിത്തീരുന്നു. ഈ പ്രത്യേകത വീര്യവിശേഷംകൊണ്ടു സംഭവിക്കുന്നതുമാണ്. ഈ വിശേഷദർശനം ദ്രവ്യരസാദികളിൽ നിന്നും വീര്യത്തിന് വൈശിഷ്ട്യം ഉണ്ടെന്നുകാണിക്കുകയാണ്.

വീണ്ടും,

## സംയോഗാത് തന്നിവൃത്തേഃ 137

സംയോഗാത് = സംയോഗത്തിൽനിന്നും
തന്നിവൃത്തേഃ = അതിനുൽപത്തിഉണ്ടാകുന്നതുകൊണ്ട് (വീര്യത്തിനുപ്രാധാന്യം നൽകണം)

ദ്രവ്യാദികളുടെ സംയോഗത്തിൽ അതാതുദ്രവ്യങ്ങളിൽനിന്നും വിപരീതമായ വേറൊരുശക്തിഉൽഭവിക്കാറുണ്ട്. അത് രസാദികളിൽനിന്നും ഭിന്നമായ സ്വഭാവത്തിൽ പ്രവർത്തിക്കുന്നതായും കാണുന്നുണ്ട്. അത് അവയുടെ സംയോഗവിശേഷത്തിൽനിന്നും ഉണ്ടാകുന്നതുമാണ്. ആ ദ്രവ്യങ്ങൾതന്നെ സംയോഗമില്ലാതിരിക്കുമ്പോൾ

ഈ സ്വഭാവം കാണുന്നുമില്ല. മധുഘൃതങ്ങൾ തുല്യയളവിൽ ചേർത്താൽ ജീവനബൃംഹണലേഖനസന്ധാനാദിസ്വഭാവമുള്ള ഇവ വിപരീതഫലമായ വിഷത്വം കാണിക്കുന്നു. ഈ വൈരുദ്ധ്യം വീര്യത്തിൽനിന്നും ഉണ്ടായതുമാണ്. ഇങ്ങനെ സംയോഗത്തിൽ മറ്റൊരു ശക്തിസ്വഭാവത്തിന് ജൻമം നൽകുന്നത് വീര്യംകൊണ്ടാണ്. അതുകൊണ്ടും വീര്യത്തിന് പ്രാധാന്യം നൽകണം.

ഇനിയും.

## ദർശനാച്ചാദ്ഭുതാദീനാം കർമ്മണാം

138

അൽഭുതാദീനാം കർമ്മണാം = അൽഭുതാദികർമ്മങ്ങളുടെ
ദർശനാത്ച = ദർശനത്തിൽനിന്നും (വീര്യത്തിനു പ്രാധാന്യം നൽകണം)

ദ്രവ്യത്തിലടങ്ങിയിരിക്കുന്ന വീര്യംകൊണ്ട് ചില ജാലവിദ്യക്കാരും മററും അത്ഭുതകർമ്മങ്ങൾ കാണിക്കുന്നതായി അനുഭവപ്പെട്ടിട്ടുണ്ട്. അവർ ആന, താമര മുതലായവയെ, ഔഷധപ്രയോഗംകൊണ്ടു സൃഷ്ടിച്ചുകാണിക്കുന്നു. ഭൂസ്പർശമില്ലാതെ സഞ്ചരിക്കുന്നു. ഇവയെല്ലാം കാണിച്ച് സാമാന്യജനങ്ങളെ അത്ഭുതപ്പെടുത്തുന്നതു ഔഷധവീര്യം കൊണ്ടാണ്.

കൂടാതെയും.

## ആഗമാത്ച

139

ആഗമാത്ച = ശാസ്ത്രസമ്മതിയുള്ളതുകൊണ്ടും.

ആയുർവേദശാസ്ത്രകാരൻമാർതന്നെ വീര്യത്തിന് പ്രാധാന്യം നൽകിയിട്ടുണ്ട്. ആഗമോപലബ്ധി ഒരു അടിസ്ഥാന പ്രമാണവുമാണ്. "വീര്യത: കർമ്മസാമർത്ഥ്യം ദ്രവ്യാണാം ഭിഷജോ വിദു:" എന്ന് ആഗമോപലബ്ധിക്ക് തെളിവുമുണ്ട്. മേൽപറഞ്ഞ കാരണങ്ങളെ വച്ചുകൊണ്ട് നോക്കുമ്പോൾ വീര്യത്തിന് ദ്രവ്യരസാദികളെക്കാളും പ്രാധാന്യം നൽകണമെന്ന് ഒരുകൂട്ടർ വാദിക്കുന്നു.

# വിപാകം

140

## വിപാകസ്യ പ്രാധാന്യം പ്രത്യേകേ ബ്രുവതേ

വിപാകസ്യ = വിപാകത്തിന്
പ്രാധാന്യംപ്രതി = പ്രാധാന്യം നൽകണമെന്ന്
ഏകേ ബ്രുവതേ = ചില ആചാര്യൻമാർ പറയുന്നു.

വിപാകത്തിന് പ്രാധാന്യം നൽകണമെന്ന് ചില ആചാര്യൻമാർപറയുന്നു.

എന്തുകൊണ്ടെന്നാൽ.

141

## തന്നിമിത്തത്വാത് പ്രശമനവർധനയോഃ

| | | |
|---|---|---|
| പ്രശമനവർദ്ധനയോ: | = | പ്രശമനവർദ്ധനങ്ങൾക്ക് (ദോഷങ്ങളുടെ) |
| തന്നിമിത്തത്വാത് | = | അത് (വിപാകം) കാരണമായിത്തീരുന്നതു കൊണ്ടും. |

ദോഷധാതുമലങ്ങൾക്ക് പ്രശമനവും വർദ്ധനവും ഉണ്ടാകുന്നത് വിപാകത്തെ ആശ്രയിച്ചാണ്. ശരിയായി പാകപ്പെടുന്ന ആഹാരൗഷധങ്ങൾകൊണ്ട് ദോഷത്തിന് ശമനം വരുന്നു. അസമ്യക് പാകതയാൽ ദുഷിച്ചു വർദ്ധിക്കുകയും ചെയ്യും. വൃദ്ധിപ്രശമനഹേതുവിന് പ്രാധാന്യം നൽകേണ്ടത് സ്വാഭാവികവുമാണ്.

## ധാതൂപദേഹാത് 142

| | | |
|---|---|---|
| ധാതൂപദേഹാത് | = | ധാതുക്കൾക്ക് ഉപദേഹം (ഉപചയം) സംഭവിക്കുന്നതു ഹേതുവായിട്ടും. |

ശരീരത്തിൽ രസരക്താദിധാതുക്കൾക്ക് ഉപചയം സംഭവിക്കുന്നതും വിപാകത്തിൽ നിന്നായതുകൊണ്ടും അതിനു പ്രാധാന്യം കൽപിക്കണമെന്നു പറയുന്നു.

കിഞ്ച,

## വിപാകാപേക്ഷത്വാദിതരേഷാം പ്രായശോ വിപാകസാദ്ഗുണ്യേ ച ഗുണവതാമപ്യദോഷാത് 143

| | | |
|---|---|---|
| പ്രായശ: ഇതരേഷാം | = | മിക്കവാറും മററുള്ളവക്ക് |
| വിപാകാപേക്ഷത്വാത് | = | വിപാകാപേക്ഷത്വം ഉള്ളതുകൊണ്ട് |
| വിപാകസാദ്ഗുണ്യേ | = | വിപാകം ശരിയായിരുന്നാൽ |
| ഗുണവതാം | = | ഗുണങ്ങളുള്ളവക്ക് |
| അദോഷാത് അപി | = | ദോഷം സംഭവിക്കുകയില്ലെന്നുള്ളതു കൊണ്ടും. |

ദ്രവ്യങ്ങൾ ആഹാരമായോ ഔഷധമായോ ഉപയോഗിച്ചാൽ അത് വേണ്ടതുപോലെ പാകം പ്രാപിച്ചാലേ ശരീരത്തിനു പ്രയോജനമുള്ളു. അഗ്നിയുടെ സ്വഭാവത്തെ ആശ്രയിച്ചാണ് പാകം നടക്കുന്നത്. രസാദികൾ എല്ലാം പ്രവർത്തിക്കണമെങ്കിൽതന്നെ പാകം വന്നിട്ടുവേണം. ദ്രവ്യങ്ങൾക്ക് ഗുണമുണ്ടെങ്കിലും വിപാകസാദ്ഗുണ്യത്തിൽ മാത്രമേ ദോഷരഹിതമായിതീരാൻ കഴിയുകയുള്ളു. ഈ നിലവച്ചു നോക്കിയാലും വിപാകത്തിന് പ്രാധാന്യം കൽപിക്കണം.

അതോടൊപ്പം.

## വിപാകവൈഗുണ്യേ ഗുണവതാമപി ദോഷാത് 144

| | | |
|---|---|---|
| വിപാകവൈഗുണ്യേ | = | വിപാകവൈഗുണ്യത്തിൽ |
| ഗുണവതാം അപി | = | ഗുണമുള്ളവക്കുപോലും |

ദോഷാത് = ദോഷം സംഭവിക്കുമെന്നുള്ളതുകൊണ്ടും.

പഥ്യാഹാരമായിരുന്നാലും വിപാകവൈഗുണ്യത്തിൽ പാകപ്പെടാതെ ദുഷ്ടിസംഭവിച്ച് അവ വ്യാധികളെ ഉണ്ടാക്കാം.

കിഞ്ച,

## ശാസ്ത്രപ്രാമാണ്യാത് 145

ശാസ്ത്രപ്രാമാണ്യാത് = വിപാകത്തിന് ശാസ്ത്രങ്ങളിൽ പ്രാധാന്യം കൊടുത്തുകാണുന്നുണ്ട്.

ജീർണ്ണേഽശ്നീത: കുമാരസ്യ ത്രിതയം ത്രിഷു വത്സരസ്യ
യഥാവത് വർത്തതേ നിത്യം ഹിതാഹിതനിഷേവണാത്.

കിന്തു

## തദഭാവേ ചികിത്സാഭാവാത് 146

തദഭാവേ = അതിൻെറ അഭാവത്തിൽ (വിപാകം ശരിയായിരുന്നില്ലെങ്കിൽ)

ചികിത്സാഭാവാത് = ചികിത്സകൊണ്ട് പ്രയോജനമുണ്ടാകുകയില്ല.

പാകപ്പെടാത്ത ഔഷധംകൊണ്ട് യാതൊരു പ്രയോജനവും ചികിത്സയിൽ സിദ്ധിക്കുകയില്ല. പാകപ്രക്രിയ വിപാകത്തിൽ നിന്നുമാണ് ഉണ്ടാകേണ്ടത്. വിപാകാഭാവത്തിൽ മൗലികമായിത്തന്നെ ചികിത്സകൊണ്ട് യാതൊരുഫലവും സിദ്ധിക്കയില്ല. അതുകൊണ്ടും വിപാകത്തിന് പ്രാധാന്യം കൽപിക്കേണ്ടതാണ്.

കിഞ്ചാന്യത്.

## ആരോഗ്യപ്രയോജനത്വാദായുർവേദസ്യ സമ്യഗ്വിപാകേ തദുപലബ്ധേഃ 147

ആയുർവേദസ്യ = ആയുർവേദത്തിന്

ആരോഗ്യപ്രയോജനത്വാത് = ആരോഗ്യമാണ് പ്രയോജനമായിട്ടുള്ളത്

സമ്യക് വിപാകേ = വിപാകം ശരിയായിരുന്നാലേ

തദുപലബ്ധേ: = അത് (ആരോഗ്യം)ഉപലഭിക്കുകയുള്ളു എന്നതു ഹേതുവായിട്ടും

(വിപാക: പ്രധാനം) = വിപാകം പ്രധാനമായിട്ടുള്ളതാണ്.

ആയുർവേദത്തിൻെറ പരമലക്ഷ്യം ആരോഗ്യം നിലനിർത്തുകയെന്നുള്ളതാണ്. അതു സാധിക്കണമെങ്കിൽ സമ്യക് വിപാകത്തെ ആശ്രയിക്കുകതന്നെവേണം. ആരോഗ്യകരങ്ങളായ ഭക്ഷണസാധനങ്ങൾ പചിച്ച് വിവേചിച്ച് ശരീരത്തിൽ ലയിച്ചു എങ്കിൽ മാത്രമേആരോഗ്യം

നിലനിൽക്കുകയുള്ളു. വിപാകമാണല്ലോ അതിന് അധിഷ്ഠാനമായിട്ടുള്ളതും.

അപിച.

**സർവശരീരപ്രദോഷാത് തസ്മിൻ ദുഷ്ടേ 148**

തസ്മിൻ ദുഷ്ടേ = വിപാകം ദുഷിക്കുമ്പോൾ
സർവശരീരപ്രദോഷാത് = ശരീരത്തിന്റെ എല്ലാഭാഗങ്ങളും ദുഷിച്ചു പോകുമെന്നുള്ളതുകൊണ്ട്.

വിപാകസാദ്ഗുണ്യത്തിൽ ശരീരത്തിന് ഉപകാരം സിദ്ധിക്കുന്നതുപോലെ വിപാകത്തിനു ദുഷ്ടി സംഭവിച്ചാൽ അംഗപ്രത്യംഗങ്ങളോടുകൂടിയ ശരീരത്തിന് സർവത്ര ദുഷ്ടി സംഭവിക്കാം.

വീണ്ടും.

**സർവശരീരാനുഗ്രഹാത് 149**

സർവശരീരാനുഗ്രഹാത് = സർവശരീരാനുഗ്രഹം ഹേതുവായിട്ടും.

ശരീരത്തിലുണ്ടാകുന്ന സകല നൻമകളും വിപാകാധിഷ്ഠിതങ്ങളാണ്. ഈ എല്ലാ നിലയിലും വിപാകത്തിന് പ്രാധാന്യം കൊടുക്കണമെന്നു ചിലർക്ക് അഭിപ്രായവുമുണ്ട്.

## കർമ്മം

**കർമ്മപദാർത്ഥസ്യ പ്രാധാന്യം വിധാസ്യതേ 150**

കർമ്മപദാർത്ഥസ്യ = കർമ്മം എന്ന പദാർത്ഥത്തിന്റെ
പ്രാധാന്യം = പ്രാധാന്യത്തെപ്പററി
വിധാസ്യതേ = വിധിക്കാൻ പോകുന്നു.

ആരോഗ്യാനാരോഗ്യങ്ങൾക്ക് ദ്രവ്യാദി ഷട്പദാർത്ഥങ്ങൾ നേരത്തെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. അവയിൽവച്ച് കർമ്മമെന്ന ആറാമത്തെ പദാർത്ഥത്തിന് പ്രാധാന്യം വിധിക്കാനുള്ള കാരണങ്ങളെപ്പററിയാണ് അടുത്തതായിപറയാൻ പോകുന്നത്.

**കർമേതരേഷാം സാമർത്ഥ്യവ്യഞ്ജനാത് 151**

ഇതരേഷാം = ദ്രവ്യാദിപദാർത്ഥങ്ങളുടെ
സാമർത്ഥ്യവ്യഞ്ജനാത് = സാമർത്ഥ്യത്തെ വ്യഞ്ജിപ്പിക്കുന്നത്
കർമ്മ = കർമ്മമാകുന്നു.

ദ്രവ്യവും ദ്രവ്യത്തിലടങ്ങിയിരിക്കുന്ന രസാദിഘടകങ്ങളും ഫലവത്താകുന്നത്, അവ ഉപയോഗിച്ച് കർമ്മസമർത്ഥമാകുമ്പോൾ മാത്രമാണ്. അമ്പും വില്ലും ഉണ്ടായിരുന്നാലും അവയെടുത്തുപ്രയോ

ഗ്രിക്കാൻ വില്ലാളി ഉണ്ടായിരിക്കണം. വില്ലാളിയുണ്ടെങ്കിലേ അവ പ്രയോഗക്ഷമമാകൂ. അതുപോലെയാണ് കർമ്മത്തിൻെറയും സ്ഥാനം. അതുകൊണ്ട് ദ്രവ്യാദിപഞ്ചകങ്ങളെക്കാറം കർമ്മം പ്രധാനമാണ്.

കിഞ്ചാന്യത്.

**തദനുഗ്രഹേ ഫലവത്വാദഫലവത്വാച്ചോപഘാതേ** 152

| | | |
|---|---|---|
| തദനുഗ്രഹേ | = | തദനുഗ്രഹത്തിൽ (കർമ്മത്തിൻെറ അനുകൂലഭാവത്തിൽ) |
| ഫലവത്വാത് | = | ഫലം സിദ്ധമാകുന്നതുകൊണ്ടും |
| ഉപഘാതേ | = | ഉപഘാതത്തിൽ (കർമ്മം, ശക്തിയാകാതെയിരുന്നാൽ) |
| അഫലവത്വാത് ച | = | ഫലം ലഭിക്കാത്തതുകൊണ്ടും. |
| കർമ്മപദാർത്ഥസ്യ-പ്രാധാന്യം | = | കർമ്മമെന്ന പദാർത്ഥത്തിന് പ്രാധാന്യം കൽപിക്കേണ്ടതാണ്. |

ദ്രവ്യാദിപദാർത്ഥങ്ങറക്ക് ഫലം ലഭിക്കണമെങ്കിൽ കർമ്മത്തിൻെറ ആനുകൂല്യഭാവം വേണം. കർമ്മത്തിൻെറ വിപന്നാവസ്ഥയിൽ ഫലം ലഭിക്കയുമില്ല. ഈ രണ്ടുകാരണങ്ങളാലും കർമ്മത്തിന് പ്രാധാന്യം കൊടുക്കേണ്ടതാണ്.

കിഞ്ചാന്യത്.

**അർത്ഥനിർവർത്തകത്വാത്** 153

കർമ്മംകൂടാതെ യാതൊരു പ്രയോജനവും ഉണ്ടാകാത്തതുകൊണ്ടും.

വീണ്ടും കാരണങ്ങറ പറയുന്നു.

**തദർത്ഥമുപസംഗ്രഹാത്** 154

**ശേഷാണാം തത്രാഭിയോഗാത്** 155

**ശാസ്ത്രസമാർത്ഥ്യാത്** 156

**ദ്രവ്യാദിവ്യതിരേകേണ ഭാവാത്** 157

**തസ്യ ക്വചിദവ്യതിരേകാത്** 158

**തേനേതരേഷാം നിത്യം സിദ്ധിഃ** 159

**വ്യാപദാം തത്രൈവ നിയമാത്** 160

**തേനോപചാരാദ് ഇതരേഷാം** 161

ദ്രവ്യങ്ങളെ സംഭരിച്ച് സംസ്കരിച്ചുവക്കുന്നത് കർമ്മത്തിനുവേണ്ടിയാണെന്നുള്ളതുകൊണ്ടും,

ദ്രവ്യാദി പഞ്ചപദാർത്ഥങ്ങൾ കർമ്മത്തെ ആശ്രയിച്ചിരിക്കുന്നതുകൊണ്ടും.

ശാസ്ത്രത്തിൽ കർമ്മത്തിന് പ്രാധാന്യംകൊടുത്ത് വിവരിക്കുന്നതുകൊണ്ടും.

കർമ്മം, ദ്രവ്യാദിവ്യതിരിക്തമായി സ്ഥിതിചെയ്യുന്നതുകൊണ്ടും.

കർമ്മം ഒരിടത്തും ഭിന്നമായി നിൽക്കാത്തതുകൊണ്ടും.

കർമ്മംകൊണ്ട് ദ്രവ്യാദിപദാർത്ഥങ്ങൾക്ക് നിത്യവും ഫലസിദ്ധിസംഭവിക്കുന്നതിനാലും.

ഉപയോഗവൈരുദ്ധ്യംകൊണ്ട് വ്യാപത്തു സംഭവിച്ചാൽ പ്രതിവിധിയായി കർമ്മം ചെയ്യുവാൻ നിയമമുള്ളതുകൊണ്ടും.

ദ്രവ്യാദിഘടകങ്ങൾ കർമ്മംകൊണ്ട് വിവക്ഷിക്കുന്നതുകൊണ്ടും (വമനീയം ദ്രവ്യം വിരേചനീയോ രസ ഇത്യാദി) കർമ്മത്തിന് പ്രാധാന്യം നൽകേണ്ടതാണെന്ന് ശാസ്ത്രകാരൻമാർ അഭിപ്രായപ്പെടുന്നു.

ഇപ്രകാരം ഷട്പദാർത്ഥങ്ങളിൽ ഓരോന്നിൻെറയും പ്രത്യേക പ്രാധാന്യവിവരണം കേട്ടിട്ട് തൻെറ അഭിപ്രായം ഇക്കാര്യത്തിലെന്താണെന്ന് അടുത്തതായി പറയുന്നു.

**ന യുക്തമവധാരണമിദമേവ പ്രധാനമിദം നേതി,**
**ചികിത്സായാം ദ്രവ്യാദിഷു വസ്തുഷു 162**

| | | |
|---|---|---|
| ചികിത്സായം | = | ചികിത്സാകാര്യത്തിൽ |
| ദ്രവ്യാദിഷുവസ്തുഷു | = | ദ്രവ്യാദിവസ്തുക്കളിൽ (ദ്രവ്യാദിഷട് പദാർത്ഥങ്ങളിൽ) |
| ഇദമേവപ്രധാനം | = | ഇതുതന്നെയാണ് പ്രധാനം |
| ഇദം ന ഇതി | = | ഇത് പ്രധാനമേയല്ല എന്ന് |
| അവധാരണം | = | അവധാരണംചെയ്യുന്നത് (ദൃഢപ്പെടുത്തുന്നത്) |
| ന യുക്തം | = | യുക്തമായിട്ടുള്ളതല്ല. |

ദ്രവ്യാദി ഷട്പദാർത്ഥങ്ങളെല്ലാംതന്നെ ഓരോതരത്തിൽ പ്രവർത്തിക്കുന്നവയാണ്. അവയിൽവച്ച് ചികിത്സാകാര്യത്തിൽ പ്രാധാന്യവും അപ്രാധാന്യവും കൽപിക്കുന്നത് ശരിയായിരിക്കയില്ല.

എന്തുകൊണ്ടെന്നാൽ.

**യഥാവിഷയം ഹി പ്രാധാന്യം സർവേഷാം 163**

| | | |
|---|---|---|
| ഹി | = | എന്തുകൊണ്ടെന്നാൽ |
| സർവേഷാം | = | ദ്രവ്യാദി എല്ലാ പദാർത്ഥങ്ങൾക്കും |

ദ്രവ്യാദിഷട്കം ... അതാതിന്റെ വിഷയത്തിൽ
പ്രാധാന്യം ... പ്രാധാന്യം കൽപിക്കേണ്ടതാണ്.

ദ്രവ്യാദി ഷട്പദാർത്ഥങ്ങളോരോന്നും ഓരോ തരത്തിൽ പ്രധാനങ്ങളാണ്. ഒന്ന് മറ്റൊന്നിനെക്കാൾ പ്രധാനമെന്നോ അപ്രധാനമെന്നോ പറയുന്നതിൽ യാതൊരർത്ഥവുമില്ല.

എന്തുകൊണ്ടെന്നാൽ.

**അവിനിർഭോഗാദ്വൈഷാം പരസ്പരേണാനുഗ്രഹാച്ച 164**

| | | |
|---|---|---|
| ഏഷാം | = | ദ്രവ്യാദിഷട്പദാർത്ഥങ്ങൾക്കു. |
| അവിനിർഭോഗാത് ച | = | പ്രത്യേകം പ്രത്യേകം നിലനിൽപില്ലാത്തതുകൊണ്ടും |
| പരസ്പരേണ— അനുഗ്രഹാത്— ച | = | പരസ്പരം അനുഗ്രഹഭാവത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടും (ഇതു പ്രധാനം ഇത് അപ്രധാനമെന്നു പറയുന്നത് ശരിയല്ല). |

ദ്രവ്യാദിഷട്പദാർത്ഥങ്ങളും ഒരുമിച്ചിരിക്കുകയാണ്. അവ ഓരോന്നിനെയും വേർതിരിച്ചെടുക്കുവാനും സാദ്ധ്യമല്ല "യത്ര ദ്രവ്യം തത്ര ശേഷാശ്ച" എവിടെ ദ്രവ്യമുണ്ടോമററുള്ളവ ദ്രവ്യത്തിൽ തന്നെയുണ്ട്. അപഗ്രഥനംചെയ്ത് വിവരിക്കുമ്പോൾ അവയുടെ സ്വഭാവം മനസ്സിലാക്കുന്നതിന് പ്രത്യേകം വേർതിരിച്ച് പഠിക്കുന്നുവെന്നേയുള്ളു. അതുപോലെതന്നെ ചികിത്സയിൽ അവ പരസ്പരം അനുഗ്രാഹകങ്ങളായി വർത്തിക്കുന്നതേയുള്ള. "വിരുദ്ധാ അപി ചാന്യോന്യം രസാദ്യാ: കാര്യസാധനേ നാവശ്യം സ്യുർവിഘാതായ ഗുണദോഷാ മിഥോയഥാ" എന്ന് അവയുടെ പരസ്പരാനുഗ്രഹത്തെപ്പററി പ്രതിപാദനങ്ങളും ഉണ്ട്.

ദ്രവ്യാദി ഷട്പദാർത്ഥങ്ങൾ, ആരോഗ്യത്തിനും അനാരോഗ്യത്തിനും കാരണങ്ങളാണെന്നു മുൻപുപറഞ്ഞു. അവ ഓരോന്നും ശരീരവും ശരീരാവയവങ്ങളുംപോലെ അഭിന്നങ്ങളാണ്. ദ്രവ്യം അവയവിയും രസാദികൾ അവയവങ്ങളുമാകുന്നു. രസാദികൾ ഗുണങ്ങളും, ദ്രവ്യം ഗുണിയുമാണ്. ഗുണഗുണികൾക്ക് അഭേദമാണ് ന്യായശാസ്ത്രകാരൻമാർ വിധിക്കുന്നത്. എന്നാൽ ഒന്നിനെ ശരിയായി പഠിക്കുവാൻ അതിനെ അപഗ്രഥനംചെയ്തു പഠിക്കേണ്ടിയിരിക്കുന്നു. ആ അടിസ്ഥാനത്തിലാണ് ദ്രവ്യാദിഷട്പദാർത്ഥങ്ങളുടെ അപഗ്രഥനവും പ്രാധാന്യവും ചില അടിസ്ഥാനത്തിൽ എടുത്തുകാട്ടിയത്. ദ്രവ്യവും രസാദികളും അഭിന്നങ്ങളാണ്.

ദ്രവ്യാദിഷട്പദാർത്ഥങ്ങളിൽ ഓരോന്നിന്റെയും ലക്ഷണങ്ങളെ വിവരിക്കുവാൻ പോകുന്നു. ആദ്യമായി ദ്രവ്യത്തിന്റെ ലക്ഷണമെന്താണെന്നു പറയുന്നു.

## ദ്രവ്യമാശ്രയലക്ഷണം പഞ്ചാനാം — 165

പഞ്ചാനാം = രസാദി അഞ്ചു പദാർത്ഥങ്ങളുടെ
ആശ്രയലക്ഷണം = ആശ്രയമാകുന്ന ലക്ഷണത്തോടുകൂടിയതാണ്
ദ്രവ്യം = ദ്രവ്യമെന്നു പറയുന്നത്.

രസാദിഘടകങ്ങൾക്ക് ആശ്രയസ്ഥാനമായിട്ടുള്ളത് ദ്രവ്യമാകുന്നു. 'തേഹി തദാശ്രയാ:' അതാകുന്ന ആശ്രയത്തോടുകൂടിയതാണ് രസാദികൾ. ദ്രവ്യം ആശ്രയവും രസാദികൾ ആശ്രയികളുമാണെന്ന് മുൻപ് സൂചിപ്പിച്ചിട്ടുണ്ടല്ലോ?

## രസലക്ഷണമാസ്വാദ: — 166

രസലക്ഷണം = രസത്തിന്റെ ലക്ഷണം
ആസ്വാദ: = ആസ്വാദനമാണ്.

രസനക്ക് വിഷയമാകുന്നതുകൊണ്ടാണ് രസമെന്നു പറയുന്നത്. ഇത് സാമാന്യലക്ഷണവുമാണ്. ''രസനാഗ്രാഹ്യമാത്രോ ഗുണോ രസ:'' എന്ന് തർക്കശാസ്ത്രകാരൻമാരും ''രസനാർത്ഥോ രസ:'' എന്ന് വൈദ്യശാസ്ത്രകാരൻമാരും ഒരേ അഭിപ്രായംതന്നെയാണ് സാമാന്യലക്ഷണമായി രസത്തിനു നൽകുന്നത്.

## വിശദലക്ഷണാ ഗുണാ: — 167

ഗുണാ: = ഗുണങ്ങൾ
വിശദലക്ഷണാ: = വിശദ(ഭിന്ന)ലക്ഷണങ്ങളോടുകൂടിയവയാണ്.

വിശദം, വികീർണ്ണം, ഭിന്നം, വിഭിന്നം, ലക്ഷണം എന്നാണ് വിശദശബ്ദത്തിന് ഇവിടെ അർത്ഥം കൽപിക്കേണ്ടത്. ഗുർവാദി ഗുണങ്ങളെയാണ് ഗുണങ്ങളെന്നതുകൊണ്ടു വിവക്ഷിക്കുന്നത്. ഈ ഗുണങ്ങൾ പരസ്പരഭിന്നങ്ങളും ദ്രവ്യഭേദം പ്രതിഭിന്നങ്ങളുമാകുന്നു.

## കർമ്മലക്ഷണം വീര്യം — 168

കർമ്മലക്ഷണംവീര്യം = കർമ്മമാകുന്നലക്ഷണത്തോടുകൂടിയതാണ് വീര്യം.

കർമ്മകരണശക്തി വീര്യമാകുന്നു.

## പരിണാമലക്ഷണോ വിപാക: — 169

പരിണാമലക്ഷണോ വിപാക: = പരിണാമത്തിൽ വ്യഞ്ജിക്കുന്നതാണ് വിപാകം

## ക്രിയാലക്ഷണം കർമ്മ — 170

ക്രിയാലക്ഷണം കർമ്മ = ക്രിയയാകുന്ന ലക്ഷണത്തോടുകൂടിയതു കുന്നു കർമ്മം.

സ്നേഹസ്വേദവമനവിരേചനാദിക്രിയകൾ നിവർത്തിപ്പിക്കുന്നതിനെയാണ് കർമ്മമെന്നു പറയുന്നത്.

ഇങ്ങനെ ദ്രവ്യാദിഷട്പദാർത്ഥങ്ങളുടെ വേർതിരിച്ചുള്ള പ്രാധാന്യത്തെയും അവയുടെ ലക്ഷണങ്ങളേയും പ്രതിപാദിച്ചു കഴിഞ്ഞു.



## അധ്യായം 2

ദ്രവ്യാദിഷട്പദാർത്ഥങ്ങളെപ്പററി പ്രാധാന്യേനയും വിഭക്തമായും നിരൂപണം ചെയ്തുകഴിഞ്ഞു. അവയിൽ ആദ്യംപറഞ്ഞ ദ്രവ്യത്തിനുതന്നെ അസ്തിത്വമില്ലെന്ന് പൂർവപക്ഷം ചെയ്യുന്നു.

**ദ്രവ്യമന്യദ് ഗുണേഭ്യോനാസ്ത്യഗ്രഹണാത്** 1

ഗുണേഭ്യഃ അന്യത് = ഗുണങ്ങളിൽനിന്നു അന്യമായിട്ട്
ദ്രവ്യം ന അസ്തി = ദ്രവ്യമെന്നൊന്നില്ല
അഗ്രഹണാത് = ഗ്രഹിക്കുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ട്.

ഗുണങ്ങളിൽനിന്നും ദ്രവ്യത്തെ ഭിന്നമായി കാണവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ ഗുണങ്ങളിൽനിന്നും വ്യതിരിക്തമായി ദ്രവ്യത്തെ ഗ്രഹിക്കുവാൻ കഴിയുന്നില്ല. അതുകൊണ്ട് ഗുണസമുദായമാണ് ദ്രവ്യമെന്നു പറയേണ്ടിവരുന്നു. ഗുണങ്ങൾ അവയവങ്ങളും ദ്രവ്യം അവയവിയുമാകുന്നു. ഗുണങ്ങളും ഗുണിയുമെന്നർത്ഥം. ഗുണങ്ങളിൽനിന്നും വേർതിരിച്ചു ദ്രവ്യത്തേയോ ദ്രവ്യത്തിൽനിന്നും വേർതിരിച്ച് ഗുണങ്ങളേയോ കാണവാൻ സാധിക്കുന്നില്ല. അതുകൊണ്ടാണ് ഗുണസമുദായമാണ് ദ്രവ്യം എന്നു പറയുന്നത്. അല്ലാതെ ദ്രവ്യത്തിന് വേറെ അസ്തിത്വമില്ല.

ഈ അധികാരത്തിൽ ഗുണങ്ങൾ എന്നു പറയുന്നത് ശബ്ദസ്പർശരൂപരസഗന്ധങ്ങളെയാണ്. ആയുർവേദം പ്രപഞ്ചത്തിൻെറ ഉൽപത്തിക്ക് ആധാരമാക്കിയിട്ടുള്ളത് പഞ്ചമഹാഭൂതങ്ങളെയാണ്. പഞ്ചഭൂതങ്ങൾ ആ രീതിയിൽതന്നെ ദ്രവ്യത്തിൽ നിലനിൽക്കുകയല്ല. പഞ്ചഭൂതാണുക്കൾചേർന്ന് പരിണാമം പ്രാപിച്ച് രൂപം കൊള്ളുന്നതാണ് പ്രപഞ്ചം. ആ പ്രപഞ്ചത്തിൽപ്പെടുന്ന സകല ചരാചരങ്ങളും പാഞ്ചഭൌതികങ്ങളെന്നാണ് ആയുർവേദം സിദ്ധാന്തിക്കുന്നത്. ,,ഭൂതേഭ്യോഹി പരം യസ്മാത് നാസ്തി ചിന്താ ചികിത്സിതേ''

എന്ന് ചികിത്സാശാസ്ത്രത്തിന് ഭൗതികപരിധി നിശ്ചയിച്ചിരിക്കുന്നത്. ശരീരവും ശരീരത്തിനുവേണ്ടി ആഹാരമായോ, ഔഷധമായോ ഉപയോഗിക്കുന്ന ദ്രവ്യങ്ങളും പാഞ്ചഭൗതികങ്ങളാണ്. "ഇഹ ഹി ദ്രവ്യം പഞ്ചമഹാഭൂതാത്മകം'' എന്നും "പഞ്ചഭൂതാത്മകം തത്തു'' എന്നും, ദ്രവ്യത്തെപ്പററി പരാമർശിച്ചിട്ടുള്ളത് ഈ അർത്ഥത്തിലാണ്. ദ്രവ്യത്തിനും ശരീരത്തിനും ശരീരനിയാമകങ്ങളായ ദോഷങ്ങൾക്കും, ഭൗതികങ്ങളായ ഗുണങ്ങളാണുള്ളതെന്ന് "ഗുണാ ദ്രവ്യേഷുയേ ചോക്താ: ത ഏവ തനുദോഷയോഃ സ്ഥിതിവൃദ്ധിക്ഷയാ: തസ്മാത് തേഷാം ഹി ദ്രവ്യഹേതുകാഃ'' എന്നും "യ ഏവ ഹി ഗുണാ ദ്രവ്യേ ശരീരേപി ഹി തേ സ്മൃതാ: താൻദ്രവ്യേ തദ്ഗുണൈരേവ പ്രയോഗേഷ്വഭിവർദ്ധയേത്'' എന്നും ഉള്ള ശാസ്ത്രോക്തികൾ ഈ സാധർമ്മ്യത്തെ വെളിപ്പെടുത്തുന്നുണ്ട്. അങ്ങനെ ശരീരോൽപത്തിക്കും ദ്രവ്യോൽപത്തിക്കും പഞ്ചഭൂതങ്ങൾ കാരണങ്ങളാണെന്നു തെളിയുന്നു.

ഇവിടെ പഞ്ചഭൂതങ്ങൾ ഉൽപത്തിക്കു കാരണങ്ങളും ദ്രവ്യം കാര്യവുമാകുന്നു. "തത്ര ദ്രവ്യാണി പൃഥിവ്യപ് തേജോവായ്വാകാശകാലദിഗാത്മനാംസി നവൈവ'' എന്ന് ന്യായശാസ്ത്രകാരൻമാർ പറയുന്ന നവദ്രവ്യങ്ങളിൽ, പഞ്ചഭൂതങ്ങൾ കാരണദ്രവ്യങ്ങളാണെന്നറിയേണ്ടതാണ്. ദ്രവ്യോൽപത്തിക്ക് പഞ്ചഭൂതങ്ങൾ സമവായികാരണവും ദ്രവ്യം കാര്യവുമാകുന്നു. പഞ്ചഭൂതങ്ങൾ സൂക്ഷ്മങ്ങളും ദ്രവ്യം സ്ഥൂലവുമാകുന്നു. സ്ഥൂലമായ കാര്യദ്രവ്യത്തിൽ കാരണഗുണങ്ങളും കാര്യഗുണങ്ങളും ഉണ്ടായിരിക്കും. പഞ്ചഭൂതങ്ങളുടെ ഗുണങ്ങൾ ശബ്ദസ്പർശരൂപരസഗന്ധങ്ങളാണ്. അവയെ കാരണഗുണങ്ങളെന്നും പറയാം. പഞ്ചഭൂതപരമാണുക്കളുടെ സമവായിബന്ധം ദ്രവ്യത്തിൽ ഉണ്ടെന്ന് കാണിക്കുന്നത് ശബ്ദാദി കാരണഗുണങ്ങളുമാകുന്നു. കാര്യമായ ദ്രവ്യത്തിലുള്ള കാര്യഗുണങ്ങൾ രസവീര്യവിപാകപ്രഭാവഗുണങ്ങളുമാണ്. പഞ്ചമഹാഭൂതസമവായിബന്ധം കൊണ്ട് രൂപംപ്രാപിക്കുന്ന സ്ഥൂലമായ ദ്രവ്യത്തിൽ ശബ്ദാദിഗുണങ്ങളും രസവീര്യാദിഗുണങ്ങളും അടങ്ങിയിരിക്കുന്നു. അപ്പോൾ ഗുണസമുദായമാണു ദ്രവ്യമെന്നും വരുന്നു. ഇവിടെ ദ്രവ്യശബ്ദം എല്ലാ ദ്രവ്യങ്ങളെയും ഉൾപ്പെടുത്തുന്ന സർവനാമശബ്ദമാണ്. "വസ്തൂപലക്ഷണം യത്ര സർവനാമ പ്രയുജ്ജ്യതേ ദ്രവ്യമിത്യുച്യതേ സോഽർത്ഥോഭേദതേന വിവക്ഷിത:'' എന്ന് ഈ അർത്ഥത്തിന് ശാസ്ത്രസമ്മതിയുമുണ്ട്.

അങ്ങിനെ ഗുണങ്ങളോടുകൂടിയ ഈ ദ്രവ്യത്തെ ഗുണങ്ങളിൽ നിന്നും വ്യതിരിക്തമായി കാണുന്നത് ശരിയല്ലെന്നാണ് പൂർവപക്ഷകാരൻെറ അഭിപ്രായം. ശബ്ദാദിഗുണസമുദായമാണു ദ്രവ്യമെന്നും

ആ ഗുണങ്ങളിൽനിന്നും വ്യതിരിക്തമായി ദ്രവ്യത്തെ ഗ്രഹിക്കാൻ സാദ്ധ്യമല്ലെന്നും പൂർവപക്ഷകാരൻ ശാഠ്യം പിടിക്കുകയാണ്. ഗുണിക്ക് ഗുണങ്ങളിൽനിന്നും അന്യമായിട്ട് ഒരു വ്യവസ്ഥിതി ഇല്ലാത്തതുകൊണ്ട് ഗുണവ്യതിരിക്തമായി ദ്രവ്യമില്ലെന്നർത്ഥം. അഗ്രഹണം കൂടാതെ വേറേയും കാരണം പറയുന്നു.

## അവിഭാഗാത് 2

അവിഭാഗാത് = അവിഭാഗം ഹേതുവായിട്ടും
(അന്യത് ദ്രവ്യം ന അസ്തി) = അന്യമായി ദ്രവ്യമൊന്നില്ല.

ഗുണങ്ങളിൽനിന്നും വിഭക്തമായി ദ്രവ്യമൊന്നില്ല. എന്തുകൊണ്ടെന്നാൽ ഗുണങ്ങളിൽനിന്നും ദ്രവ്യത്തെ വേർതിരിച്ചെടുക്കാൻ നിവർത്തിയില്ല. ദ്രവ്യത്തിന് അവിഭാഗിത്വമാണുള്ളത്. ന്യായകാരൻമാർ പറയുന്ന 'കോശാദസി' എന്ന ന്യായപ്രകാരം ഉറയിൽനിന്നും വാളിനെ വേർപെടുത്തിയെടുക്കാൻ കഴിയുന്നതുപോലെ ഗുണങ്ങളിൽനിന്നും ദ്രവ്യത്തെയോ ദ്രവ്യത്തിൽനിന്നും ഗുണങ്ങളെയോ വിഭജിച്ചെടുക്കുവാൻ സാദ്ധ്യമല്ല. സേനാംഗങ്ങളിൽനിന്നും സേനയെ വേർതിരിക്കുവാൻ സാദ്ധ്യമല്ലല്ലോ? സേനാംഗങ്ങളുടെ സമുദായപ്പേരാണ് സേനയെന്നത്. അതുപോലെ ഗുണസമുദായമാണ ദ്രവ്യം.

വേറെയൊരു കാരണംകൂടി ദൃഷ്ടാന്തസഹിതം ചൂണ്ടിക്കാണിക്കുന്നു.

## ഗന്ധവദ് വ്യതിരിക്തസ്യാനുപലബ്ധേഃ 3

ഗന്ധവത് = ഗന്ധത്തെപ്പോലെ
വ്യതിരിക്തസ്യ (ദ്രവ്യസ്യ) = വ്യതിരിക്തമായ ദ്രവ്യത്തിന്റെ
അനുപലബ്ധേ: = ഉപലബ്ധി ഇല്ലാത്തതുകൊണ്ടും.

വ്യതിരേകവൃത്തിത്വം എന്നുപറയുന്നത് ഭിന്നദേശവർത്തിത്വത്തെ കാണിക്കുകയാണ്. ഗുണങ്ങളിൽനിന്നും ഭിന്നവർത്തിത്വം ദ്രവ്യത്തിനില്ലെന്നാണ് പൂർവപക്ഷകാരൻ അഭിപ്രായപ്പെടുന്നത്. അതിനു ഉദാഹരണമായെടുക്കുന്നത് ഗന്ധത്തെയാണ്. പുഷ്പത്തിൽനിന്നും ഗന്ധം വേർപെട്ട് അനുഭവപ്പെടുന്നു. പുഷ്പം ദൂരെ നിന്നാലും ഗന്ധം വായുവിൽകൂടി സഞ്ചരിച്ച് നമുക്ക് അനുഭവവേദ്യമാകുന്നു. പുഷ്പത്തിനും ഗന്ധത്തിനും വ്യതിരേകവർത്തിത്വമുള്ളതുപോലെ ദ്രവ്യത്തിനും ദ്രവ്യനിഷ്ഠമായ ഗുണങ്ങൾക്കും വ്യതിരേകവർത്തിത്വമില്ല. ഗുണങ്ങളിൽനിന്നും ദ്രവ്യം ഒരിക്കലും വേർപെട്ടു നിൽക്കുന്നില്ല. അതുകൊണ്ട് "നാന്യദ്ദ്രവ്യം ഗുണേഭ്യ: അവ്യതിരേകവൃത്തിത്വാത്" എന്ന് സമർത്ഥിക്കുകയാണ് ചെയ്യുന്നത്. ഗന്ധത്തെ ഉദാഹരിച്ച് വൈധർമ്മ്യം കാണിക്കുകയാണ്

ചെയ്തിട്ടുള്ളത്. ദൃഷ്ടാന്തം കാണിക്കുന്നത് ഘടകമായ്ത്തോ യാണ്. ഗന്ധത്തെപ്പോലെ വ്യതിരേകവൃത്തിത്വം ദ്രവ്യത്തിനില്ലാ ത്തതുകൊണ്ട് ഗുണവ്യതിരിരേകമായി ദ്രവ്യത്തിന് വ്യവസ്ഥിതി യില്ലെന്ന് സമർത്ഥിക്കുകയാണ്. അതുകൊണ്ടും ഗുണസമുദായ മാണ് ദ്രവ്യമെന്നു പൂർവപക്ഷം ചെയ്യുന്നു.

ഈ കാരണവും ദ്രവ്യാഭാവത്തിന് വേണ്ടി ചൂണ്ടിക്കാണിക്കുന്നു.

## ഷഷ്ടസ്യ ചേന്ദ്രിയസ്യ ദ്രവ്യഗ്രാഹകസ്യാഭാവാത് 4

ദ്രവ്യഗ്രാഹകസ്യ = ദ്രവ്യഗ്രാഹകമായിട്ട്
ഷഷ്ടസ്യ ഇന്ദ്രിയസ്യ = ആറാമതൊരിന്ദ്രിയത്തിന്റെ
അഭാവാത് ച = അഭാവമുള്ളതുകൊണ്ടും
(അന്യത് ദ്രവ്യം ന അസ്തി) = ഗുണങ്ങളിൽനിന്നും വ്യതിരിക്തമായി ദ്രവ്യമില്ല.

ജീവികൾ ഒന്നിനെ അറിയുന്നത് ചക്ഷുരാദി പഞ്ചേന്ദ്രിയങ്ങൾ വഴിയാണ്. പഞ്ചേന്ദ്രിയങ്ങൾകൊണ്ട് ശബ്ദാദി ഗുണങ്ങളെയാണറിയുന്നത്. ആറാമതൊരിന്ദ്രിയം വസ്തുജ്ഞാനത്തിനില്ല. ശബ്ദാദികളിൽനിന്നും ഭിന്നമായി ദ്രവ്യമുണ്ടായിരുന്നുവെങ്കിൽ, അതറിയുവാൻ ആറാമതൊരിന്ദ്രിയവും ഉണ്ടെന്നു പറയുവാൻ പ്രത്യക്ഷവിജ്ഞാനം സമ്മതം നൽകുന്നുമില്ല. "അക്ഷമക്ഷം പ്രതിജ്ഞാനം പ്രത്യക്ഷമഭിധീയതേ" പഞ്ചേന്ദ്രിയങ്ങൾവഴി ലഭിക്കുന്ന അറിവിനെയാണ് പ്രത്യക്ഷമെന്നു പറയുന്നത്. പ്രത്യക്ഷമായ അറിവില്ലാതെ അനുമാനിക്കുവാനും പാടില്ല. പ്രത്യക്ഷാനുമാനങ്ങളില്ലാതെ ആപ്തവചന (ശാബ്ദം)മുണ്ടാകാനും തരമില്ല. ഈ നിലക്ക് ഇതുവരെയും ദ്രവ്യഗ്രഹണം ഉണ്ടായിട്ടില്ലെന്നുവേണം പറയേണ്ടത്. അഥവാ ഇന്ദ്രിയാതീതമായ മനസ്സിനെ ദ്രവ്യഗ്രാഹകമായി സ്വീകരിച്ചുകൂടേയെന്ന് സംശയം വരാം. അതും ശരിയല്ല. "ഉഭയാത്മകം മനഃ" മനസ്സ് ജ്ഞാനേന്ദ്രിയ കർമ്മേന്ദ്രിയങ്ങളുടെ സമാഹാരമാണ്. പഞ്ചേന്ദ്രിയങ്ങളിൽനിന്നും വ്യതിരിക്തമായിമനസ്സിന് ഒരു പ്രത്യേക വിഷയഗ്രാഹിത്വമുള്ളതായി പറയപ്പെടുന്നുമില്ല. ഇന്ദ്രിയദ്വാരാ ലഭിക്കുന്ന അറിവിനെ മനനം ചെയ്യുകയെന്ന സ്വഭാവമാണ് മനസ്സിനുള്ളതെന്ന് "മനനാത്മകം മനഃ" എന്ന നിർവചനം തന്നെ തെളിയിക്കുന്നുണ്ട്. അതുകൊണ്ട് ദ്രവ്യഗ്രാഹകമായി ആറാമതൊരിന്ദ്രിയമില്ലെന്നും പഞ്ചേന്ദ്രിയങ്ങൾ ശബ്ദാദിഗുണങ്ങളെ മാത്രമേ ഗ്രഹിക്കുന്നുള്ളൂവെന്ന് കാണുന്നതുകൊണ്ടും ദ്രവ്യം ഗുണങ്ങളിൽനിന്നും ഭിന്നമല്ലെന്നർത്ഥം. ആയതിനാൽ ഗുണസമുദായംതന്നെയാണ് ദ്രവ്യമെന്ന് പൂർവപക്ഷകാരൻ സമർത്ഥിക്കുന്നു.

അങ്ങനെ ദ്രവ്യത്തിന് പൃഥക് അഭാവമാണെന്നു സമർത്ഥി ച്ചപ്പോൾ, അതു ശരിയല്ലെന്നു ശാസ്ത്രകാരൻ പറയുന്നു.

## സംഖ്യാഭേദാദ് ദ്രവ്യമന്യത് ഗുണേഭ്യഃ 5

സംഖ്യാഭേദാത് = സംഖ്യാഭേദത്തിൽനിന്നും
ഗുണേഭ്യ: = ഗുണങ്ങളിൽനിന്നും
ദ്രവ്യം അന്യത് = ദ്രവ്യംവേറെയുണ്ടെന്നുതന്നെ പറയേ ണ്ടിരിക്കുന്നു.

സംഖ്യകൊണ്ട് ഭേദം കൽപിക്കുന്നത് സംഖ്യേയങ്ങളായ വസ്തുക്കളുടെ ഭേദത്തെ അഭിസ്ഥാനപ്പെടുത്തിയാണ്. സംഖ്യാഭേദം ചെയ്യുമ്പോൾ വസ്തു പ്രത്യേകമായുണ്ടായിരിക്കണം. ഒരു കുടം, നാലുകുടം, എന്നിങ്ങനെ വസ്തുക്കളെ പ്രത്യേകം പ്രത്യേകമെണ്ണി തിട്ടപ്പെടുത്തുകയാണ്. സംഖ്യാഭേദമുണ്ടെങ്കിൽ ഒന്നിൽനിന്നു ഒന്നിന് അന്യത്വമുണ്ടായിരിക്കണം. ഒരു തിപ്പലി, അഞ്ചുതിപ്പലി, ഒരു കടുക്ക, അഞ്ചുകടുക്ക എന്നെല്ലാം ദ്രവ്യത്തെക്കുറിച്ചു വ്യവഹരി ക്കുന്നതുകൊണ്ട് ദ്രവ്യത്തിന് പ്രത്യേകം വ്യവസ്ഥിതിയുണ്ടെന്ന് സിദ്ധമാകുന്നു. സംഖ്യാഭേദംകൊണ്ട് ഗുണങ്ങളിൽനിന്നും അന്യ മായിട്ട് ദ്രവ്യമുണ്ടെന്ന് പ്രത്യക്ഷമാണ്.

സംഖ്യാഭേദം ദ്രവ്യസത്തക്ക് കാരണമായി പറഞ്ഞത് ശരിയാ യിരിക്കുന്നില്ലെന്ന് അടുത്ത സൂത്രംകൊണ്ട് ഒരു ആക്ഷേപം പൂർവ പക്ഷകാരൻ ഉന്നയിക്കുന്നു.

## സംഖ്യാഭേദഃ സമുദായാപേക്ഷഃ 6

സംഖ്യാഭേദ: = സംഖ്യാഭേദമെന്നത്
സമുദായാപേക്ഷഃ = സമുദായത്തെ അപേക്ഷിച്ചുകൊണ്ടു ചെയ്യുന്നതാണ്.

ഒരു സമുദായത്തെ അപേക്ഷിച്ചുകൊണ്ടാണ് സംഖ്യാഭേദം ചെയ്യുന്നത്. അനേകങ്ങൾ ചേർന്നുണ്ടാകുന്നതാണ് സമുദായം. ആ സമുദായത്തിൽ നിന്നുകൊണ്ടുതന്നെ സംഖ്യാഭേദം ചെയ്യുകയാണ്. സംഖ്യാഭേദം ചെയ്യുന്നതുകൊണ്ട് സമുദായ പരിഗണന നിഷേധിക്ക പ്പെടുവാൻ സാദ്ധ്യമല്ല. ഒരു സേന സമുദായമാണ്. ആ സേനയിൽ ഹസ്തി, അശ്വ, രഥ, പദാതികളുണ്ട്. അവ ചേർന്നതാണ് സേനയും, ഹസ്ത്യാദികളെ സംഖ്യാഭേദം ചെയ്യുന്നതുകൊണ്ട് സേനയെന്ന സമു ദായം നശിക്കുന്നില്ല. മറിച്ച് സേനയുടെ അംഗങ്ങളാണ് ഹസ്ത്യാ ദികൾ. വൃക്ഷസമൂഹമാണ് വനം. വനത്തിന്റെ ഭാഗങ്ങളാണ് വൃക്ഷങ്ങൾ. വൃക്ഷങ്ങൾക്ക് സംഖ്യാഗണന ചെയ്താൽ വനമെന്ന സമുദായം ഭിന്നമാവുകയില്ല. വൃക്ഷസമൂഹം ചേർന്ന് വനമാകുന്ന

തുപോലെയും സേനാംഗങ്ങൾ ചേർന്ന് സേനയാകുന്നതുപോലെയും ഗുണസമുദായമാണു ദ്രവ്യമെന്ന് എതിരികളും (പൂർവപക്ഷികാരന്) അഭിപ്രായമുണ്ട്. ഹസ്തിശ്വാദി അംഗങ്ങളില്ലെങ്കിൽ സേനയുണ്ടായിരിക്കയില്ല. അതുപോലെ ഗുണവ്യതിരിക്തമായി ദ്രവ്യമില്ലെന്നുമാണ് എൻെറപക്ഷം. അതുകൊണ്ട് 'സംഖ്യാഭേദാത്' എന്ന ന്യായത്തിന് യാതൊരു പ്രസക്തിയുമില്ല.

ഒന്നുകൂടി ദൃഢപ്പെടുത്തിപ്പറയുന്നു.

## ന വിനിർഭോഗേണാനുപലബ്ധേർഗുണാനാം സേനാങ്ഗവത് 7

സേനാങ്ഗവത് = സേനാംഗങ്ങളെപ്പോലെ
വിനിർഭോഗേന = വിഭജിച്ചെടുക്കുന്നതിന്
ഗുണാനാം = ഗുണങ്ങൾക്ക്
ന ഉപലബ്ധേ: = ഉപലബ്ധി ലഭിക്കാത്തതുകൊണ്ട് (സംഖ്യാഭേദം ഒരുന്യായമായി അംഗീകരിക്കുവാൻ നിവർത്തിയില്ല.)

സേനയെന്ന ഒരു സമുദായത്തിൽനിന്നും ഹസ്തി, രഥം, അശ്വം മുതലായവയെ വേർതിരിച്ചെടുക്കാം എന്നുവെച്ചാൽ അവയവിയിൽനിന്ന് അവയവത്തെയെടുക്കുന്നതുപോലെ വേർതിരിക്കാം. അതുപോലെ ശബ്ദാദിഗുണങ്ങളെ ദ്രവ്യത്തിൽനിന്നും വേർതിരിച്ചെടുക്കുവാൻ സാധിക്കുകയില്ല. സേനാംഗങ്ങളെ മാററിയാൽ സേനയെന്ന സമുദായത്തിന് പിന്നെ പ്രസക്തിയില്ല. അതുപോലെ ശബ്ദാദിഗുണങ്ങളെ മാററിയാൽ ദ്രവ്യത്തിനും പ്രസക്തിയില്ല. സേനയിൽനിന്നും സേനാംഗങ്ങളെ മാററാൻ കഴിയും. ശബ്ദാദികളെ മാററാൻ അതുപോലെ സാദ്ധ്യമല്ലെന്ന് ''അവിഭാഗാത്'' മുൻപു തന്നെ പൂർവപക്ഷം ഉന്നയിച്ചിരുന്നതുമാണ്. അതുകൊണ്ട് സമുദായാപേക്ഷയായ സംഖ്യാഭേദം ദ്രവ്യത്തിൻെറ പ്രത്യേകസത്തക്ക് പ്രസക്തിനൽകുന്നില്ല.

ഗുണങ്ങളെ വേർതിരിച്ചെടുക്കുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ട് ദ്രവ്യത്തിന് അനുപലബ്ധിയാണെന്നുള്ള കാരണം പരിഹൃതമായിയെന്ന് വിചാരിച്ചിട്ട് വിഭാഗം ചെയ്തുപറഞ്ഞാലും ശരിയാവുകയില്ലെന്ന് അടുത്ത സൂത്രത്തിൽ പറയുന്നു.

## സത്യന്യത്വേച വിഭാഗോ ഗുണാനാമിവ പരസ്പരേണ 8

ഗുണാനാം = ശബ്ദാദിഗുണങ്ങൾക്ക്
പരസ്പരേണ = പരസ്പരം
അന്യത്വേസതി = അന്യത്വമുണ്ടെങ്കിലും

വിഭാഗ: ഇവ = വിഭാഗം ചെയ്യുന്നതുപോലെയാണ് (സംഖ്യാഭേദം ചെയ്യുന്നത്).

ശബ്ദാദികൾ പരസ്പരം ഭിന്നങ്ങളാണ്. ഭിന്നസ്വഭാവത്തിലുള്ളവയുമാണ്. ശക്തികൊണ്ടും സ്വഭാവംകൊണ്ടും അവയെ ഭിന്നങ്ങളായി പറയുന്നെങ്കിലും വേർതിരിച്ചെടുക്കുവാൻ കഴിയുന്നതല്ല. അതുപോലെ ഗുണങ്ങളിൽനിന്നും വേർതിരിച്ച് ദ്രവ്യത്തെയെടുക്കുവാനും സാദ്ധ്യമല്ല. ദ്രവ്യത്തിലടങ്ങിയിരിക്കുന്ന ശബ്ദാദിഗുണങ്ങൾ വ്യവഹാരത്തിൽ വേർതിരിക്കപ്പെട്ടിട്ടുണ്ടെങ്കിലും വിഭജിച്ചെടുക്കാൻ കഴിയാത്തതുപോലെ ദ്രവ്യത്തെയും ഗുണങ്ങളിൽനിന്ന് വേർതിരിച്ചെടുക്കുവാൻ സാദ്ധ്യമാവുകയില്ലെന്നർത്ഥം. ഈ ദൃഷ്ടാന്തംകൊണ്ടുതന്നെ ഗുണസമുദായദ്രവ്യവാദം ശരിതന്നെയെന്നു വരുന്നു. അതുകൊണ്ട് "സംഖ്യാഭേദാത്" എന്ന ന്യായപ്രകാരം ദ്രവ്യം ഗുണങ്ങളിൽനിന്ന് അന്യമെന്ന് പറയുവാൻ സാദ്ധ്യമാവുകയില്ല.

അടുത്തതായി "ഗന്ധവത്വ്യതിരിക്തസ്യ" എന്ന ഉദാഹരണത്തിന്റെ വൈധർമ്മ്യത്തെ ശാസ്ത്രകാരൻ ചൂണ്ടിക്കാണിക്കുന്നു.

## ഗന്ധവത് വ്യതിരേകാദവ്യതിരിക്തോ ഗന്ധസ്യ 9

ഗന്ധവത്വ്യതിരേകാത് = ഗന്ധംപോലെ വ്യതിരേകവർത്തിത്വം ഒരു പൂർവപക്ഷമായിപറഞ്ഞു

ഗന്ധസ്യ = ഗന്ധത്തിന്

അവ്യതിരിക്ത: = വ്യതിരിക്തഭാവമില്ല.

ദ്രവ്യത്തിലുള്ള ഗന്ധത്തെപ്പോലേ വ്യതിരേക വർത്തിത്വം ഗുണങ്ങളിൽനിന്നും ദ്രവ്യത്തിനില്ലെന്ന് പൂർവപക്ഷകാരൻ പറഞ്ഞു. ആ അഭിപ്രായമേ ശരിയല്ല. ഗന്ധത്തിന് ദ്രവ്യത്തിൽനിന്നും വ്യതിരേകവർത്തിത്വമില്ലാ, ഉള്ളത്, അവ്യതിരേകവർത്തിത്വമാണുള്ളത്. ദ്രവ്യത്തിൽനിന്നും മാറി ഗന്ധം അനുഭവപ്പെടുന്നുവെന്നാണ് ചൂണ്ടിക്കാണിച്ചത്. ഗന്ധത്തിന് സ്വാശ്രയംവിട്ട് പ്രവർത്തിക്കുന്നതായി ഞങ്ങൾക്ക് (ശാസ്ത്രകാരൻമാർക്ക്) അഭിപ്രായമില്ല. ഗന്ധത്തിന് ആശ്രയമായ പരമാണുക്കൾ പുഷ്പത്തിൽനിന്നും വേർതിരിഞ്ഞ് സഞ്ചരിക്കുന്നതുകൊണ്ട് ഗന്ധം അനുഭവപ്പെടുകയാണു ചെയ്യുന്നത്. ദൂരസ്ഥിതമായ പുഷ്പത്തിൽനിന്നും ഗന്ധം ലഭിക്കുന്നുവെന്ന് സാധാരണഗതിയിൽ തോന്നാം. സൂക്ഷ്മമായി നോക്കിയാൽ ഗന്ധമടങ്ങിയ പുഷ്പാവയവങ്ങളാണ് പുഷ്പത്തിൽനിന്നും വേർപെട്ടു സഞ്ചരിക്കുന്നത്. ഗന്ധം ലഭിക്കണമെങ്കിൽ രണ്ടുമാർഗ്ഗമേയുള്ളു. ഒന്ന് ദ്രവ്യത്തിന്റെ അടുത്ത് ഇന്ദ്രിയമെത്തി ഗന്ധം ഗ്രഹിക്കണം.

മറെറാന്ന് ഗന്ധം ഇന്ദ്രിയ സന്നികർഷത്തിൽ എത്തണം. അതു രണ്ടും ശരിയാകുകയില്ല. ഇന്ദ്രിയം ശരീരത്തിൽനിന്നും വിട്ട് പുഷ്പസന്നികർഷം പ്രാപിക്കണം. അചേതനമായ ഇന്ദ്രിയത്തിന് അതുസാദ്ധ്യമല്ല. പ്രേരകമായ ഒന്നിന്റെ അഭാവത്തിൽ ഗന്ധത്തിന് ഇന്ദ്രിയത്തിനടുത്തെത്താനും സാദ്ധ്യമല്ല. അതുകൊണ്ട് ഗന്ധോപലബ്ധി, ഗന്ധമടങ്ങിയ പുഷ്പാവയവങ്ങൾ അന്തരീക്ഷവായുവിനാൽ പ്രേരിതമായി സഞ്ചരിച്ച് ഘ്രാണേന്ദ്രിയ സംബന്ധംകൊണ്ട് ഗന്ധം അനുഭവപ്പെടുകയാണ് ചെയ്യുന്നത്. ആയതിനാൽ ഗന്ധത്തിന് വ്യതിരേകവർത്തിത്വമുണ്ടെന്നു പറയുന്ന അഭിപ്രായത്തിന് യാതൊരു പ്രസക്തിയും കാണുന്നില്ല.

ഈ യുക്തിയെ ആശ്രയിച്ചുനോക്കുമ്പോൾ പുഷ്പത്തിൽനിന്നും ഗന്ധച്യുതിയല്ല, പുഷ്പാവയവച്യുതിയാണ് സംഭവിക്കുന്നതെന്ന് അടുത്ത സൂത്രംകൊണ്ട് വ്യക്തമാക്കുന്നു.

**സ്യാച്ച പുഷ്പമഗന്ധമനവയവത്വാത് ഗുണാനാമപഗമേ ഗന്ധസ്യ 10**

| | |
|---|---|
| ഗുണാനാം അനവയവത്വാത് | = ഗുണങ്ങൾക്ക് അവയവത്വം ഇല്ലാത്തതുകൊണ്ട് |
| ഗന്ധസ്യ അപഗമേ | = ഗന്ധത്തിന്റെ അപഗമത്തിൽ (ഗന്ധംപുഷ്പത്തിൽനിന്നും വേർപെട്ടുപോയാൽ) |
| പുഷ്പം അഗന്ധം സ്യാത് ച | = പുഷ്പം അഗന്ധമായിതീരും. |

പുഷ്പാവയവങ്ങൾ വായുവിനാൽ പ്രേരിതമായിട്ടാണ് ഗന്ധോപലബ്ധി ഉണ്ടാകുന്നതെന്ന് മുകളിൽപറഞ്ഞു. അതുസമർത്ഥിക്കുന്നതിനാണ് ഈ സൂത്രത്തിൽ ശ്രമിച്ചിരിക്കുന്നത്. കേവലം ഗന്ധമാണ് പുഷപത്തിൽനിന്നും സഞ്ചരിക്കുന്നതെങ്കിൽ ഗന്ധച്യുതിക്കുശേഷം അവസ്ഥിതമായ പുഷ്പം അഗന്ധമായി തീരേണ്ടതാണ്. അതല്ലാ ഗന്ധത്തിന്റെ ഏകദേശഭാഗം സഞ്ചരിക്കുകയും, ഏകദേശഭാഗം പുഷ്പത്തിൽ ശേഷിക്കുകയും ചെയ്യുകയാണെന്നുപറയുന്നപക്ഷം അതുശരിയായിരിക്കുകയില്ല. "അനവയവത്വാത് ഗുണാനാം" ഗുണങ്ങൾക്ക് അവയവത്വം ഇല്ല. അവയവത്വം വസ്തുക്കൾക്കാണുള്ളത്. ഗുണങ്ങൾ നിരവയവങ്ങളാണ്. അവക്ക് വസ്തുവിൽ സ്ഥിതിചെയ്തേ വ്യാപരിക്കുവാൻ കഴിയുകയുള്ളു. ഗുണങ്ങൾക്ക് ഉപാധിയുണ്ടെങ്കിൽ മാത്രമേ പ്രവർത്തിക്കുവാനും കഴിയുകയുള്ളു. അതുകൊണ്ട് പുഷ്പാവയവത്തോടുകൂടി സഞ്ചരിക്കുന്ന ഗന്ധഗുണം സൂക്ഷ്മപരിശോധനയിൽ വസ്തുവിൽനിന്നും വ്യതിരേകമായി സ്വന്തം നിലയിൽ പ്രവർത്തിക്കുവാൻ സാദ്ധ്യമല്ലെന്നും

ങ്ങളിയുന്നതാണ്. ഗുണങ്ങൾക്ക് അവിഭാഗിത്വമാണുള്ളതെന്നു പറയുകയും അതുകൊണ്ട് ദ്രവ്യം ഗുണസമുദായമെന്നു സമർത്ഥിക്കുകയും ചെയ്ത പൂർവപക്ഷകാരൻതന്നെ ഗന്ധഗുണത്തിന് വ്യതിരേകവർത്തിത്വം പൂർവപക്ഷമായി സ്വീകരിച്ചത് സാഹസമായിരിക്കുന്നു. ഗുണങ്ങൾക്ക് നിരവയവത്വമാണുള്ളതെന്ന് പ്രസിദ്ധമാണ്. അവക്ക് നിരവയവത്വം സാധിക്കുന്നതിനുവേണ്ടി അടുത്ത സൂത്രത്തിൽ ഉദ്യമിക്കുന്നു.

**സ്വകാരണ സമവായാദവയവിനഃ കാരണഗുണേഷു ചാസമവായാത് കാര്യഗുണാനാം 11**

| | |
|---|---|
| അവയവിനഃ | = അവയവിക്ക് (ദ്രവ്യത്തിന്) |
| സ്വകാരണസമവായാത് | = സ്വകാരണസമവായം ഹേതുവായിട്ടും, |
| കാരണ ഗുണേഷു | = കാരണ ഗുണങ്ങളിൽ കാര്യഗുണങ്ങൾക്ക് അസമവായബന്ധം ഹേതുവായിട്ടും (ഗുണങ്ങൾ നിരവയവങ്ങളാണെന്നുകാണുന്നു). |
| കാര്യഗുണാനാം | |
| അ സമവായാത്ച | |

കാരണ കാര്യങ്ങളുടെ ബന്ധം എങ്ങിനെയായിരിക്കുമെന്നു വിവരിക്കുകയാണ്. കാരണഗുണങ്ങൾക്കു കാര്യവുമായി സമവായബന്ധമുണ്ട്. എന്നാൽ കാര്യഗുണങ്ങളും കാരണഗുണങ്ങളുമായിട്ടു സമവായബന്ധവുമില്ല. വസ്ത്രത്തിനു കാരണം തന്തുവാണ്. തന്തുവിന്റെ ഗുണങ്ങൾ വസ്തുവിൽ കാണും. വസ്തുവാകുന്ന കാര്യത്തിനുണ്ടാകാവുന്ന ഗുണങ്ങളുമായി കാരണഗുണത്തിനു സമവായബന്ധമുണ്ടായിരിക്കുകയില്ല. അപ്പോൾ വസ്ത്രമാകുന്ന കാര്യത്തിൽ, കാരണഗുണങ്ങളും കാര്യഗുണങ്ങളും ഉണ്ടായിരിക്കുന്നു. എന്നാൽ കാരണഗുണങ്ങൾക്ക് വസ്ത്രത്തിൽ സമവായബന്ധമുള്ളതുപോലെ കാര്യഗുണങ്ങൾക്ക് കാരണഗുണങ്ങളോട് സമവായബന്ധമില്ല. അതുപൊതുനിയമവുമാണ്.

സ്വകാരണങ്ങളിൽ സമവായബന്ധം അവയവിക്കുണ്ട്. സമവായബന്ധമെന്നത് നിത്യബന്ധമാകുന്നു. ദ്രവ്യമാകുന്ന അവയവിയുടെ കാരണങ്ങൾ പഞ്ചഭൂതാണുക്കളാണ്. അവയുടെ സമവായബന്ധം ദ്രവ്യങ്ങൾക്ക് രൂപം നൽകുകയാണ്. അങ്ങനെ രൂപം പ്രാപിക്കുന്നദ്രവ്യത്തിൽ കാരണഗുണങ്ങളുമായി സമവായബന്ധം കാണുന്നു. കാരണഗുണങ്ങൾ ഇവിടെ ശബ്ദസ്പർശരൂപരസഗന്ധങ്ങളുമാണ്. അവ കാര്യമായ ദ്രവ്യങ്ങളെ ആശ്രയിച്ച് പ്രവർത്തിക്കുകയാണ്. കാരണഗുണങ്ങളായ ശബ്ദാദികൾക്ക് സമവായബന്ധം കാര്യഗുണങ്ങളിലില്ല അധാരാധേയ ഭാവത്തിലുള്ള ബന്ധം മാത്രമാണ്. ആധാരമില്ലാതെ ആധേയമായ ഗുണത്തിന് നിലനിൽപില്ല.

കാര്യഗുണങ്ങളിൽ ഉള്ള വ്യവസ്ഥിതി സമവായബന്ധത്തോടുകൂടിയതുമല്ല. അതേയവസരത്തിൽ കാര്യത്തോടു ചേർന്ന ഗുണങ്ങൾക്ക് പ്രവർത്തിക്കുവാനും കഴിയുകയുള്ളു. അങ്ങനെ നിരവയവങ്ങളായ ഗുണങ്ങൾക്ക് ഉപാധികളായിട്ടാണ് ഭൂതാണുക്കളെ കാര്യദ്രവ്യത്തിൽ വ്യവസ്ഥിതി ചെയ്യുന്നത്. വസ്ത്രത്തിന് തന്തുക്കൾ സമവായികാരണമായിരിക്കുന്നു. എന്നാൽ കാര്യമായ വസ്ത്രത്തിൽ തന്തുഗുണങ്ങൾ സമവായബന്ധത്തിലിരിക്കുന്നില്ല. തന്തുഗുണങ്ങളായ [illegible]വാദിഗുണങ്ങൾക്ക് ഗുണാന്തരപ്രാപ്തി ഉണ്ടാകുന്നതുകൊണ്ട് തന്തുഗുണങ്ങൾക്ക് കാര്യഗുണങ്ങളുമായി സ്ഥായീഭാവവുമില്ല. എന്നാൽ വസ്ത്രത്തിൽനിന്ന് അവക്ക് സ്ഥായീഭാവമുണ്ടാകണമെങ്കിൽ തന്തുവിൽതന്നെ ആശ്രയിച്ചുനിൽക്കണം. കാരണഗുണത്തിന് സ്ഥായീഭാവമുണ്ടായിരിക്കുന്നത് കാരണത്തിൽതന്നെ നിൽക്കുമ്പോഴാണ്. ഇവിടെ ഗന്ധം ദ്രവ്യത്തിൽകാണുന്നത് ഗന്ധത്തിനാധാരമായ പൃഥ്വീപരമാണുവിൽ സ്ഥിതിചെയ്തുകൊണ്ടാണ്. ആ നിലയിൽ സ്വകാരണസമവായം ഗന്ധത്തിനുണ്ട്. ആ പൃഥ്വീപരമാണുക്കളുൾപ്പെടെ ഇതരഭൂതങ്ങൾചേർന്ന് ദ്രവ്യമാകുന്ന കാര്യമുണ്ടാകുമ്പോൾ ആ കാര്യദ്രവ്യത്തോടല്ല കാരണദ്രവ്യത്തോടാണ് ഗന്ധത്തിന് സമവായബന്ധമുള്ളത്. കാര്യദ്രവ്യത്തിൽ കാരണഗുണമായ ഗന്ധത്തിന് അസമവായിബന്ധമാണുള്ളത് അതുകൊണ്ടാണ് സ്വകാരണപരമാണുക്കളോടൊപ്പം ഗന്ധം സഞ്ചരിക്കുന്നുവെന്നു പറയുന്നത്. അപ്പോഴും ദ്രവ്യത്തിൽനിന്ന് വ്യതിരേകവർത്തിത്വമല്ലാ കാണേണ്ടത്. പുഷ്പാവയവ വ്യതിരേകവർത്തിത്വമാണ് കാണേണ്ടത്. അതുകൊണ്ട് അവയവിധർമ്മവ്യതിക്രമം ഗുണങ്ങൾക്ക് വരുന്നില്ല. എന്നാൽ ഗുണങ്ങൾ നിരവയവങ്ങൾ ആയതുകൊണ്ട് അവയവങ്ങളോടുകൂടി സഞ്ചരിക്കുന്നുവെന്നേയുള്ളു. മറ്റൊരുതരത്തിൽപറഞ്ഞാൽ പുഷ്പാവയവം സഞ്ചരിച്ചാണ് ഗന്ധം അനുഭവപ്പെടുന്നത്. അതുകൊണ്ടും ഗന്ധത്തിന് വ്യതിരേകത്വം സംഭവിക്കുന്നില്ല.

നിരവയവത്വത്തിന് വേറെ കാരണംകൂടിക്കാണിക്കുന്നു.

## ശബ്ദസാമാന്യയോരഭേദാച്ച — 12

ശബ്ദസാമാന്യയോഃ = ശബ്ദസാമാന്യങ്ങൾക്ക്
അഭേദാത്ച = അഭേദം ഹേതുവായിട്ട്
(നിരവയവാഃ ഗുണാഃ) = ഗുണങ്ങൾ നിരവയവങ്ങളാകുന്നു.

കാരണം എന്നും കാര്യമെന്നും ശബ്ദഭേദങ്ങളുണ്ട്. സാമാന്യഭേദങ്ങളുമുണ്ട്. കാരണങ്ങൾചേർന്ന് കാര്യമായിതീരുമ്പോൾ പിന്നെ കാരണത്തിന് വ്യവഹാരപ്രസക്തിയേയുള്ളു. "അന്യം ന കാരണാൽ കാര്യം കഥമസ്തിത നാസ്തിത" എന്ന് ന്യായശാസ്ത്രകാരൻ കാരണകാര്യങ്ങൾ ഭിന്നങ്ങളല്ലെന്ന് പറയുന്നുണ്ട്. തന്തുസമൂഹം

സമം ഒരു പടത്വമാണ്. ആ പടത്തിൽ അനേകം തന്തുത്വം ങ്ങളിരിക്കുന്നു. എന്നാൽ കാരണഭൂതങ്ങളായ അനേകം തന്തുത്വ കാര്യമായ ഒരു പടത്വവുമാണ്. മറിച്ചുപറഞ്ഞാൽ ഒരു പടത്വം എല്ലാ തന്തുത്വത്തിലും ലയിച്ചിരിക്കുന്നതുകൊണ്ട് അഭേദം പറയു ന്നതാണ്. അതുകൊണ്ടാണ് സാധാരണനിലയിൽ ഗുണഭേദവും പറയേണ്ട ഭേദവും പറയാതെ വൈശേഷികൻമാർ അഭേദത്വം കൽപ്പിക്കുന്നത്. ദ്രവ്യ ...പൊടിയൊരു ഭൂവിലസംഖ്യം അപ്പൊടിക്കുമപ്പെട്ടുമൊരു ഭൂവി നിനില്ല ഭിന്നഭാവം ജലമമരുന്നതുപോലെ ചിത്തിലും ചിത്തുടലിലു മിങ്ങിനിനാലിതോർക്കിലേകം'' എന്ന് അവയവാവയവിബന്ധത്തെ അഭേദമായി വേദാന്തികൾ കൽപിക്കുന്നു. അതുകൊണ്ട് ഗുണങ്ങൾ കാരണമായി നിൽക്കുമ്പോഴും അവക്ക് വ്യതിരേകവർത്തിത്വം സംഭവി ക്കുന്നത് വസ്തുവോടുകൂടിത്തന്നെയാണ്.

ഈ സൂക്ഷ്മത്വം സാധാരണ ഗ്രഹിക്കാൻ സാധിക്കാത്തതി നുള്ള കാരണം പറയുന്നു.

## സൂക്ഷ്മത്വാദവയവസ്യാഗ്രഹണം പുഷ്പേ 13

പുഷ്പേ = പുഷ്പത്തിൽ നിന്നും
അവയവസ്യ അഗ്രഹണം = അവയവത്തെ ഗ്രഹിക്കാൻ കഴിയാ ത്തത്
സൂക്ഷ്മത്വാത് = സൂക്ഷ്മമായതുകൊണ്ട്.

പുഷ്പത്തിൽനിന്നും അവയവത്തോടുകൂടിയാണ് ഗന്ധം സഞ്ചരിക്കുന്നതെന്നു പറഞ്ഞു. അത് ശരിയുമാണ്. എന്നാൽ അവ യവത്തെ ഗ്രഹിക്കാൻ കഴിയാത്തത് പരമാണുക്കൾക്ക് രൂപമില്ല. പര മാണുവോടുകൂടി ഗന്ധത്തെ അറിയാമെന്നല്ലാതെ ഗന്ധത്തിനാധാര മായിരിക്കുന്ന അണുക്കളെ സൂക്ഷ്മത്വംകൊണ്ടറിയാൻ കഴിയുന്നില്ല.

ഉദാഹരണസഹിതം ഈ അഭിപ്രായത്തെ വ്യക്തമാക്കുന്നു.

## രൂപസ്യാഗ്രഹണമനുഭൂതത്വാല്ലവണപിണ്ഡ സ്യേവാംഭസി 14

രൂപസ്യ = രൂപത്തിന്റെ
അഗ്രഹണം = ഗ്രഹിക്കാൻ കഴിയാത്തത്
അനുത്ഭൂതത്വാത് = അനുത്ഭൂതത്വം ഹേതുവായിട്ടാണ് (കഴിയാത്തതുകൊണ്ടാണ്)
അംഭസി = ജലത്തിൽ
ലവണപിണ്ഡസ്യ ഇവ = ലവണപിണ്ഡത്തെപ്പോലെയാണ്.

പുഷ്പത്തിൽനിന്നും പരമാണുക്കളോടൊപ്പമാണ് ഗന്ധം സഞ്ചരിക്കുന്നതെന്നുപറഞ്ഞു. പുഷ്പത്തിന്റെ സൂക്ഷ്മമായ അവ യവത്തോടൊപ്പമാണ് ഗന്ധം സഞ്ചരിക്കുന്നതെന്നും പറഞ്ഞു. ഗന്ധം

അനുഭവപ്പെടുന്നുണ്ടെങ്കിലും. അവയവത്തിന്റെ രൂപം ഗ്രഹിക്കുവാൻ കഴിവില്ലാതെ വരുന്നു. സൂക്ഷ്മത്വം കൊണ്ടാണെന്ന് മുൻ സൂത്രത്തിൽ പറയുകയും ചെയ്തു. ലവണപിണ്ഡത്തെ വെള്ളത്തിൽ ലയിപ്പിച്ചാൽ ആയതിൽ ലവണത്തെ അറിയുവാൻ കഴിയുന്നില്ല. എന്നാൽ രസംകൊണ്ട് ലവണം ജലത്തിലുണ്ടെന്ന് അനുമാനിക്കാനും കഴിയുന്നു. ലവണത്തിന്റെ അപ്പോഴുള്ള രൂപം ഗ്രഹിക്കുവാനും കഴിയുന്നില്ല. ദ്രവസമന്വിതമായ ജലത്തിന്റെ രൂപംകൊണ്ട് അഭിഭൂതമായിരിക്കുന്നതുകൊണ്ടാണ് അറിയുവാൻ സാധിക്കാതെ വരുന്നത്. അതുപോലെ പരമാണുരൂപത്തിലുള്ള പുഷ്പാവയവരൂപത്തെയും കാണാൻ കഴിയാത്തതാണ്. അതുകൊണ്ട് നിരവയവമായ ഗന്ധഗുണം പുഷ്പാവയവത്തോടുകൂടി മാത്രമേ വ്യതിരേകരൂപിയായി അനുഭവപ്പെടുന്നുള്ളൂവെന്നർത്ഥം.

ഇങ്ങനെ 'ഗന്ധവത്‌വ്യതിരിക്തസ്യ' എന്ന പൂർവപക്ഷകാരന്റെ അഭിപ്രായത്തെ നിഷേധിച്ചിട്ട് ''ഷഷ്ഠസ്യ ചേന്ദ്രിയസ്യ'' എന്ന പൂർവപക്ഷത്തിന് സമാധാനം പറയുന്നു.

## സംഖ്യാസാമാന്യകർമവദ് ഗ്രഹണം സ്യാദ് അസതി ഷഷ്ഠേ 15

ഷഷ്ഠേ അസതി = ആറാമതൊരിന്ദ്രിയമില്ലെങ്കിലും
സംഖ്യാസാമാന്യകർമ്മവത് = സംഖ്യാസാമാന്യകർമ്മങ്ങൾപോലെ
ഗ്രഹണം സ്യാത് = ഗ്രഹിക്കുവാൻ സാധിക്കും (ദ്രവ്യത്തെ അറിയുവാൻ കഴിയും).

ദ്രവ്യത്തെ ഗ്രഹിക്കുവാൻ ആറാമതൊരിന്ദ്രിയമില്ലാത്തതുകൊണ്ട് ഗുണവ്യതിരിക്തമായി ദ്രവ്യമില്ലെന്ന് പൂർവപക്ഷകാരൻ പറഞ്ഞു. ആ അഭിപ്രായം ശരിയല്ല. സംഖ്യകൊണ്ടും സാമാന്യസ്വഭാവംകൊണ്ടും കർമ്മങ്ങൾകൊണ്ടും ദ്രവ്യത്തെ അറിയാൻ കഴിയുന്നുണ്ട്. സംഖ്യയുടെകാര്യം നേരത്തെതന്നെ പറഞ്ഞിട്ടുണ്ട്. ദ്രവ്യങ്ങളെ ഒന്ന്, രണ്ട്, മൂന്ന് എന്നിങ്ങനെ എണ്ണംതിരിച്ചുതന്നെ മനസിലാക്കാൻ കഴിയുന്നു. സാമാന്യമെന്നത് ജാതിസമാനമാണ്. ഗോത്വം ശുനത്വം എന്നിങ്ങനെ വർഗ്ഗഭേദേന അവയുടെ അവയവ സ്വഭാവത്തെവച്ച് മനസ്സിലാക്കുവാനും കഴിയുന്നു. ഉൽക്ഷേപണാപക്ഷേപണാദികർമ്മങ്ങൾകൊണ്ടും അറിയാൻ കഴിയും. ഇങ്ങനെനോക്കുമ്പോൾ ദ്രവ്യഗ്രഹണത്തിന് ആറാമതൊരിന്ദ്രിയത്തിന്റെ ആവശ്യമില്ല.

ആറാമതൊരിന്ദ്രിയത്തിന്റെ അഭാവത്തിൽതന്നെ ദ്രവ്യത്തെ ഗ്രഹിക്കാൻ കഴിയുമെന്ന് സിദ്ധമായി. അതുപോലെ ദ്രവ്യത്തെ

ഗുണഗ്രാഹികളായ ഇന്ദ്രിയങ്ങൾകൊണ്ടുതന്നെ ഗ്രഹിക്കാമെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**ദ്രവ്യപ്രതിജ്ഞസ്യ സ്വതന്ത്രം ദ്രവ്യം** 16

ദ്രവ്യപ്രതിജ്ഞസ്യ = ദ്രവ്യത്തെ പ്രതിജ്ഞ ചെയ്തിട്ടുള്ളവന്
ദ്രവ്യം സ്വതന്ത്രം = ദ്രവ്യം സ്വതന്ത്രമാകുന്നു.

ഗുണവ്യതിരിക്തദ്രവ്യവാദിക്ക് അന്യനിരപേക്ഷമായിട്ട് ദ്രവ്യമുണ്ടെന്നാണ്. സംഖ്യാദിദ്രവ്യഗ്രഹണകാരണങ്ങൾ ഇന്ദ്രിയദ്വാരാ ലഭിക്കുന്നവയാണ്. രൂപംകൊണ്ട് അവയുടെ സംഖ്യയെ ഗണിക്കാൻ കഴിയുന്നുണ്ട്. സ്വരഭേദംകൊണ്ടും ഗ്രഹിക്കാൻ കഴിയുന്നുണ്ട്. ഉൽക്ഷേപണ അപക്ഷേപണാദി കർമ്മങ്ങൾകൊണ്ടും ഗ്രഹിക്കാൻ കഴിയുന്നുണ്ട്. ഇന്ദ്രിയദ്വാരാ ശബ്ദാദികൾ ഗ്രഹിക്കാൻ കഴിയുന്നതുപോലെ സ്വതന്ത്രമായിത്തന്നെ ദ്രവ്യത്തെയും ഗ്രഹിക്കാൻ കഴിയുന്നു. ശബ്ദാദിഗുണങ്ങളെ വഹിക്കുന്നദ്രവ്യത്തിന് പ്രത്യേക സത്തതന്നെ കൽപിക്കേണ്ടതായിരിക്കുന്നു.

തുടർന്ന് ആചാര്യൻ പറയുന്നു.

**ഗുണപ്രതിജ്ഞസ്യാപി സ്വതന്ത്രാ ഗുണാഃ** 17

ഗുണപ്രതിജ്ഞസ്യ അപി = ഗുണപ്രതിജ്ഞനുപോലും
ഗുണാ: = ഗുണങ്ങൾ
സ്വതന്ത്രാ: = സ്വതന്ത്രങ്ങളാണല്ലോ.

ഗുണസമുദായ ദ്രവ്യവാദിക്കും ഗുണങ്ങൾ സ്വതന്ത്രങ്ങളാണ്. ഗുണസമുദായം ദ്രവ്യമെന്നാണല്ലോ പൂർവപക്ഷം ചെയ്തത്. ആ ശബ്ദാദി ഗുണങ്ങളും സമുദായമായിരിക്കുന്നില്ല. അവയോരോന്നും അന്യനിരപേക്ഷമായിട്ടാണ് ഗ്രഹിക്കാൻ കഴിയുന്നത്. ശബ്ദാദികളോരോന്നും പ്രത്യേകം പ്രത്യേകമായിട്ടാണ് ഗ്രഹിക്കാൻ കഴിയുന്നത്. അവയെത്തന്നെ ഒരുമിച്ച് ഗ്രഹിക്കുവാനും കഴിയുന്നില്ല. അതുകൊണ്ട് ഗുണസമുദായമെന്ന് പറയുന്നതിലും അർത്ഥമില്ല. അതുപോലെ ശബ്ദാദിഗുണങ്ങളെ വേറിട്ടുഗ്രഹിക്കുന്നതുപോലെ ദ്രവ്യത്തേയും ഇവക്കാധാരമെന്നുള്ളനിലയിൽ പ്രത്യേകംതന്നെ ഗ്രഹിക്കുന്നതിൽ യുക്തിരാഹിത്യമില്ല.

ഇപ്രകാരം പൂർവപക്ഷങ്ങളെ നിഷേധിച്ചിട്ട്, സ്വപക്ഷസ്ഥാപനാർത്ഥം ചില കാരണങ്ങൾ തുടർന്നു പറയുന്നു.

**അന്യദേവ വ്യപദേശാത്** 18

വ്യപദേശാത് = വ്യപദേശത്തിൽനിന്നും
അന്യത് ഏവ (ദ്രവ്യം) = ഗുണങ്ങളിൽനിന്നും അന്യംതന്നെയാണ് ദ്രവ്യം.

ഗുണങ്ങളിൽനിന്നും ദ്രവ്യം വേറെതന്നെയാണ്. ശാസ്ത്ര വ്യപദേശമുള്ളതുകൊണ്ട്. ശാസ്ത്രത്തിൽ യഷ്ടീമധുകത്തിന്റെ രസം, ഉൽപലത്തിന്റെ ഗന്ധം എന്നൊക്കെ വ്യപദേശങ്ങൾ കാണുന്നുണ്ട്. യഷ്ടീമധുകം രസത്തിൽനിന്നും അന്യമാണ്. രസമല്ല യഷ്ടീമധുകം. രസം ഗുണവും യഷ്ടീമധുകം ഗുണിയുമാണ്. യഷ്ടീമധുകത്തിന്റേതാണു രസം. യഷ്ടീമധുകം ദ്രവ്യവുമാണ്. അതുപോലെ ഗന്ധത്തിൽനിന്നും അന്യം തന്നെയാണ് ഉൽപലം. അതുകൊണ്ട് ഗുണസമുദായമല്ല ദ്രവ്യം. ഗുണാധാരമാണെന്നർത്ഥമാകുന്നു.

## സാമാന്യഭേദാത് 19

സാമാന്യഭേദാത് = സാമാന്യഭേദം ഹേതുവായിട്ട്.

സാമാന്യഭേദത്തിൽനിന്നുതന്നെ ദ്രവ്യമന്യമാണെന്നുകാണാം. ദ്രവ്യത്വവും ഗുണത്വവും രണ്ടാണ്. മൃഗത്തിൽതന്നെ, ഗോത്വവും, അശ്വത്വവും ഭിന്നമായിരിക്കുന്നു. ഇവിടെ മൃഗത്വം സാമാന്യവും, ഗോത്വവും അശ്വത്വവും വിശേഷവുമാകുന്നു. വിശേഷവിധമായ ഈ ഭേദം രസാദിഗുണങ്ങൾക്കും കൽപിക്കുവാൻ കഴിയും. ഈ സാമാന്യഭേദത്തിൽനിന്നുംതന്നെ ദ്രവ്യത്വമന്യമാണെന്നു കാണാം.

## ബുദ്ധിഭേദാത് 20

ബുദ്ധിഭേദാത് = ബുദ്ധിഭേദം ഹേതുവായിട്ട്.

ഗുണങ്ങളെയും ദ്രവ്യത്തെയും വേർതിരിച്ചാണ് ബുദ്ധി പൂർവം മനസ്സിലാക്കുന്നത്. ശബ്ദസ്പർശരൂപരസഗന്ധങ്ങളെ വെവ്വേറെ തിരിച്ചാണ് ബുദ്ധി മനസ്സിലാക്കുന്നത്. "നിശ്ചയാത്മികാബുദ്ധി'' ഒരു കാര്യത്തെ നിശ്ചയംചെയ്ത് മനസ്സിലാക്കുന്നതിനെയാണല്ലോ ബുദ്ധിയെന്നു പറയുന്നത്. ശബ്ദത്തെ രസമായിട്ടോ രസത്തെ ശബ്ദമായിട്ടോ ഒരിക്കലും ഗ്രഹിക്കാത്തതുപോലെ ഗുണങ്ങളെ ഗുണങ്ങളായിട്ടും ദ്രവ്യത്തെ ദ്രവ്യമായിട്ടും ഭേദിച്ചുതന്നെയാണ് ബുദ്ധി മനസ്സിലാക്കുന്നത്.

## അന്യത്വേഽഭിജ്ഞാനാത് ഗുണാനാം 21

ഗുണാനാം = ഗുണങ്ങൾക്ക്

അന്യത്വേ = വ്യത്യാസം സംഭവിച്ചാലും

അഭിജ്ഞാനാത് = അഭിജ്ഞാനം ഹേതുവായിട്ടും

(ദ്രവ്യസ്യ) (ദ്രവ്യത്തിന് വ്യവഹാരം നിത്യമായിരിക്കുന്നതുകൊണ്ട്).

ഗുണങ്ങൾക്ക് മാററങ്ങൾ ദ്രവ്യത്തിൽ വരുന്നുണ്ട്. അപ്പോഴും ദ്രവ്യമെന്നുള്ള അഭിജ്ഞതക്കുമാററം വരുന്നില്ല. ഒരാൾ ഒരു

കുടം നിർമ്മിക്കാൻ കുലാലനെ സമീപിച്ച് ആവശ്യപ്പെടുന്നു. അയാ
ളുടെ ആവശ്യപ്രകാരം കുടം നിർമ്മിക്കുന്നു. അപ്പോൾ ഉണ്ടായിരുന്ന
വർണ്ണം, ശബ്ദം, ഗന്ധം, രസം, സ്പർശം മുതലായ ഗുണങ്ങൾ
ആ കുടം അഗ്നിയിൽവച്ച് പാകപ്പെടുത്തിയെടുക്കുമ്പോൾ മുൻപു
പറഞ്ഞ വർണ്ണാദികൾക്കെല്ലാം മാററം സംഭവിക്കുന്നു. അപ്പോഴും
കുടമെന്നപദാർത്ഥമുണ്ട്. ആ കുടത്തിലാണ് വർണ്ണാദികൾക്ക്
മാററം സംഭവിച്ചത്. അങ്ങനെ ഗുണങ്ങൾക്ക് മാററം സംഭവിച്ചപ്പോഴും
ദ്രവ്യമായ കുടത്തിന് അഭിജ്ഞത്വമുണ്ട്. ആമ, പച്യമാന പക്വാ
വസ്ഥകളിൽ ഒരു ചൂതഫലത്തിന് വർണ്ണരസാദികൾക്കെല്ലാം മാററ
ങ്ങൾ സംഭവിക്കുന്നുണ്ട്. ചൂതഫലവ്യവഹാരം അപ്പോഴും നിൽക്കുന്നു.
ചുരുക്കത്തിൽ ഗുണങ്ങൾക്ക് ഗുണാന്തരം സംഭവിച്ചപ്പോഴും ദ്രവ്യ
ത്തിന് അഭിജ്ഞത്വമുള്ളതിനാൽ ദ്രവ്യം ഗുണങ്ങളിൽനിന്നും അന്യം
തന്നെയാണ്.

## ശാസ്ത്രസാമർത്ഥ്യാച്ച 22

ശാസ്ത്രസാമർത്ഥ്യാത്ച = ശാസ്ത്രാർത്ഥം ഹേതുവായിട്ടും.
(ദ്രവ്യം അന്യത് ഏവ)

ആയുർവേദശാസ്ത്രത്തിൽ ദ്രവ്യം ഗുണങ്ങളിൽനിന്നും
അന്യമായി കൽപിച്ചുതന്നെ വിവരിച്ചു കാണുന്നു. ഗുണസമുദായ
മാണ് ദ്രവ്യമെന്നല്ല, ഗുണങ്ങൾക്കാശ്രയമാണ് ദ്രവ്യമെന്നാണ് പ്രതി
പാദിക്കപ്പെട്ടിട്ടുള്ളത്. "ദ്രവ്യമേവരസാദീനാം ശ്രേഷ്ഠം തേ ഹി തദാ
ശ്രയാ: ഗുണാ ദ്രവ്യേഷു യേ ചോക്താ:" എന്നുംമററുമുള്ള പരാമർശ
ങ്ങൾ തെളിവായെടുക്കാം. അതുകൊണ്ട് ഗുണസമുദായവാദിയുടെ
വാദഗതിക്ക് അർത്ഥമില്ലെന്നു തെളിയിച്ചുകൊണ്ട് ദ്രവ്യം ഗുണങ്ങ
ളിൽനിന്നും അന്യമല്ലെന്നുള്ള വാദഗതിയെ നിഷേധിക്കുകയും ഗുണ
ങ്ങളുടെ സമുദായമല്ല ദ്രവ്യമെന്ന് സമർത്ഥിക്കുകയും ചെയ്യുന്നു.
ഗുണഗുണികൾക്ക് ആശ്രയാശ്രയിബന്ധമുണ്ടെങ്കിലും വ്യവഹാര
ത്തിനുവേണ്ടി ദ്രവ്യത്തെ പ്രത്യേകം വേർതിരിച്ചു കാണിക്കുകയാണ്.

ഷഡ്പദാർത്ഥങ്ങളിൽവെച്ച് ദ്രവ്യവിവക്ഷ കഴിഞ്ഞു.
അടുത്തതായി പറയേണ്ടത് രസത്തെപ്പററിയാണ്. കൂടുതൽ പറയാ
നുള്ളതുകൊണ്ട് അടുത്ത അദ്ധ്യായത്തിലേക്കു മാററിവച്ചിരിക്കുക
യാണെന്ന് ഈ സൂത്രത്തിൽ പ്രതിപാദിക്കുന്നു.

## ഗുണേഭ്യോഽന്യേ രസാഃ പ്രയോജനാർത്ഥം തേഷാം പൃഥഗഭിധാനം 23

ഗുണേഭ്യ: = ശബ്ദാദി ഗുണങ്ങളിൽനിന്ന്
അന്യേരസാ: = രസങ്ങളെ വേർതിരിച്ചു പറയേണ്ടതാണ്
തേഷാം = ആ രസങ്ങളുടെ

പ്രയോജനാർത്ഥം = പ്രയോജനങ്ങൾക്കുവേണ്ടി
പൃഥക് അഭിധാനം = പ്രത്യേകം പറയേണ്ടതായിരിക്കുന്നു.

ദ്രവ്യാദിഷഡ്പദാർത്ഥങ്ങളിൽപ്പെട്ടതാണ് രസവും. അത് ശബ്ദസ്പർശരൂപഗന്ധങ്ങളിൽപ്പെട്ടതുമാണ്. അതിന്റെ മധുരാദിഭേദേന വിസ്തരിച്ച് പറയേണ്ടിയുമിരിക്കുന്നു. ശാസ്ത്രത്തിന്റെ പ്രയോജനമുദ്ദേശിച്ച് അങ്ങനെ പറയേണ്ടതുമുണ്ട്. അതുകൊണ്ട് വിസ്തരിച്ച് അടുത്ത അദ്ധ്യായത്തിൽ പറയാൻ പോകുന്നു. പ്രതിജ്ഞാസൂത്രമനുസരിച്ച് രസങ്ങളെപ്പററി പറയാനുള്ളത് ഇവിടെയാണ്. വിസ്തരിച്ചു പറയുവാനുള്ളതുകൊണ്ട് മാററിവച്ചെന്നേയുള്ളു.

അടുത്തതായി ക്രമപ്രകാരം ഗുണത്തെപ്പററി നിരൂപണം ആരംഭിക്കുകയാണ്.

**ശീതാദീനേകേ രസഗുണാനിതി ബ്രുവതേ** **24**

ഏകേ = ചില ആചാര്യൻമാർ
ശീതാദീൻ = ദ്രവ്യനിഷ്ഠമായ ശീതാദി ഗുണങ്ങളെ
രസഗുണാൻ ഇതി = രസങ്ങളുടെ ഗുണങ്ങളാണെന്ന്
ബ്രുവതേ = പറയുന്നു.

ദ്രവ്യനിഷ്ഠങ്ങളായ ശീതാദി ഗുണങ്ങളെ രസങ്ങളുടെ ഗുണങ്ങളാണെന്ന് ചില ശാസ്ത്രകാരൻമാർ പറയുന്നു.

ഇവിടെ ചില കാര്യങ്ങൾ പ്രത്യേകം അറിയേണ്ടതായിട്ടുണ്ട്. പഞ്ചഭൂതങ്ങളിൽനിന്നും സ്വരൂപം പ്രാപിച്ചവസ്തുവാണ് ദ്രവ്യം. പഞ്ചഭൂതങ്ങൾ കാരണങ്ങളും ദ്രവ്യം കാര്യവുമാകുന്നു. കാര്യമായ ദ്രവ്യത്തിൽ കാരണഗുണങ്ങളും കാര്യഗുണങ്ങളും ഉണ്ടായിരിക്കും. കാരണഗുണങ്ങൾ ശബ്ദസ്പർശാദികളാണ്. കാര്യഗുണങ്ങൾ രസവീര്യവിപാക പ്രഭാവഗുണങ്ങളുമാണ്. പഞ്ചഭൂതങ്ങൾചേർന്ന് വസ്തുവായി രൂപം കൊള്ളുമ്പോൾ ആകാശഭൂതത്തിന്റെ ശബ്ദത്വം ശബ്ദവിശേഷമായും, സ്പർശത്വം സ്പർശവിശേഷമായും മററും വസ്തുവിൽ പ്രതിഫലിക്കുകയാണ്. അതിനുകാരണം ഇതരഭൂതങ്ങളുടെ സമവായബന്ധവുമാകുന്നു. ഇതുപോലെതന്നെ കാര്യഗുണങ്ങളായ രസാദികൾക്കും സ്വഭാവവിശേഷങ്ങൾ സംഭവിക്കുന്നു. രസവിശേഷം മധുരാദികളായി മാറുന്നു. വിപാകവും മററും ഇതുപോലെതന്നെ. ശീതാദി ഗുണങ്ങളും ഇതുപോലെ രൂപം പ്രാപിക്കുന്നതാണ്. 'തന്നിർവൃർത്തിർവിശേഷശ്ച' ഉൽപത്തിയും വിശേഷവും സംഭവിക്കുന്നത് ദ്രവ്യോൽപത്തിയിലുള്ള ഭൂതങ്ങളുടെ സമവായബന്ധമാണെന്ന് ശാസ്ത്രകാരൻമാർതന്നെ വ്യക്തമാക്കിയിട്ടുണ്ട്. "പ്രകൃതിവികൃതിവിചാരദേശകാലവശാത് തേഷ്വാശ്രയേഷുഗുണാ: ഗുരുശീതസ്നിഗ്ധരൂക്ഷാദ്യാ:'' എന്ന ശാസ്ത്രവചനം ദ്രവ്യത്തിൽ ഗുണങ്ങൾ

ഏർപ്പെടുന്നത് പ്രകൃതിവികൃത്യാദിസാഹചര്യങ്ങളിൽ നിന്നാണെന്നും സൂചിപ്പിച്ചിരിക്കുന്നു. രസാദികൾക്കും, ശബ്ദാദികൾക്കും മേൽ കാണിച്ച സാഹചര്യങ്ങളിൽനിന്നും ദ്രവ്യങ്ങളിൽ വിശേഷങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുമെന്നുകൂടി മനസ്സിലാക്കേണ്ടതാണ്.

വൈശേഷികകാരൻ മുകളിൽ ഗുണസമുദായം ദ്രവ്യം എന്നൊരു വാദഗതി ഉന്നയിച്ചപ്പോൾ അവിടെ ശബ്ദാദികളെയാണ് അവലംബമാക്കിയത്. ഇവിടെ കാര്യഗുണങ്ങളായ ശീതാദികളെയാണ് ദ്രവ്യഗുണങ്ങളായി പരാമർശിക്കുന്നത്. കാര്യഗുണങ്ങളായ രസവീര്യാദികളെ അപഗ്രഥനംചെയ്ത് വിവരിക്കുന്ന സമ്പ്രദായത്തെ ഈ വ്യാഖ്യാനം തുടങ്ങിയപ്പോൾതന്നെ ഒരു ദൃങ്മാത്രസൂചന നൽകിയിരുന്നു. ദ്രവ്യത്തിൽ രസങ്ങളും, രസാനന്തരം വിപാകവും, രസങ്ങളിൽ ഗുർവാദിഗുണങ്ങളും ഗുണങ്ങളിൽ വീര്യവും വീര്യാനന്തരം പ്രഭാവവുമായി ക്രമീകരിച്ചുകൊണ്ടുള്ള അദ്ധ്യാരോപസമ്പ്രദായമാണ് ശാസ്ത്രകാരൻമാർ സ്വീകരിച്ചിരിക്കുന്നത്. ഈ അടിസ്ഥാനത്തിൽ ത്രിദോഷങ്ങൾക്ക് രൂക്ഷത്വാദിഗുണങ്ങൾ കൽപിക്കുകയും, രസരക്താദി ധാതുക്കളിൽ രൂക്ഷത്വാദി ഗുണങ്ങളുടെ വിഷമസ്വഭാവം കണ്ടാൽ ആയത് അനാരോഗ്യത്തിന് കാരണമാകുമെന്ന് ദൃഢീകരിച്ചു പറയുകയും ചെയ്തിട്ടുണ്ട്. മധുരാദിരസങ്ങളിൽ ദ്രവ്യഗുണങ്ങളെ ആരോപിക്കുകയും പ്രത്യക്ഷമായി കാണുന്ന രസങ്ങളെ അടിസ്ഥാനപ്പെടുത്തി നിദാനചികിത്സകളായിട്ട് ദോഷങ്ങളുടെ വൈഷമ്യത്തിനും പരിഹാരത്തിനുംവേണ്ടി ''തത്രാദ്യാ മാരുതം ഘ്നന്തി ത്രയ:'' എന്നു തുടങ്ങി നിർദ്ദേശിക്കുകയും ചെയ്തിരിക്കുന്നു. ഈ സമ്പ്രദായത്തെ തകിടംമറിച്ചുകൊണ്ടാണ് ചില ആചാര്യൻമാർ മധുരാദി രസങ്ങളിൽകൂടി കാണുവാൻപറഞ്ഞ ദ്രവ്യഗുണങ്ങളെ രസഗുണങ്ങളെന്നും അഭിപ്രായപ്പെടുന്നത്. ''ശീതോഷ്ണം ഗുരുവൈശദ്യംതൈക്ഷ്ണ്യപൈഛില്ല്യഗൗരവം ലാഘവം മാർദ്ദവം സ്നേഹോരസാനാം തു ഗുണാദശ'' ഈ ശാസ്ത്രഭാഗത്തെ അവലംബമാക്കിയാണ് 'രസാനാം തു ഗുണാദശ' എന്ന് രസഗുണങ്ങളാണെന്ന് പൂർവപക്ഷകാരൻ ശാഠ്യംപിടിക്കുന്നത്.

ഈ അഭിപ്രായം ശരിയല്ലെന്ന് ശാസ്ത്രകാരൻ പറയുന്നു.

**ന നിർഗുണത്വാദ് ഗുണാനാം** **25**

ന = അങ്ങിനെയല്ല (ഈ അഭിപ്രായം ശരിയല്ല)

ഗുണാനാം = ഗുണങ്ങൾക്ക് (ശീതാദിഗുണങ്ങൾക്ക്)

നിർഗുണത്വാത് = നിർഗുണത്വം ഹേതുവായിട്ട്.

ഗുണങ്ങൾ നിർഗുണങ്ങളാണ്. ഗുണങ്ങൾക്ക് ഗുണം കൽപിക്കുന്നതു ശരിയല്ല. ഗുണങ്ങളിൽ ഗുണം പറഞ്ഞാൽ അത്

ഗുണിയായിത്തീരും. ഗുണിവസ്തുവാണ്. വസ്തുവാകുമ്പോൾ അത് ഇന്ദ്രിയഗോചരമായിത്തീരും. സർവേന്ദ്രിയഗ്രാഹിത്വം വസ്തുവിന്റെ ലക്ഷണവുമാണ്. "നിർഗുണാ ഗുണാ:" സർവസമ്മതമായ ഈ ആപ്തവചനം ഗുണങ്ങളുടെ സ്വഭാവത്തെ വെളിപ്പെടുത്തുന്നുണ്ട്. ദ്രവ്യത്തിന്റെ ഒരു ഘടക ഗുണമായ രസത്തിന് ശീതാദിഗുണങ്ങളുണ്ടെന്ന് പറയുമ്പോൾ രസവും ഗുണമല്ലാതായിത്തീരുന്നു. അങ്ങിനെ വരുമ്പോൾ രസത്തെ ദ്രവ്യമായി വ്യവഹരിക്കേണ്ടിയും വരും. അങ്ങനെയൊരഭിപ്രായം ശാസ്ത്രഗ്രന്ഥങ്ങളിൽ ഒരിടത്തും കാണുന്നുമില്ല. അതുകൊണ്ട് ശീതാദികളെ ദ്രവ്യഗുണങ്ങളായിട്ടല്ലാതെ രസഗുണങ്ങളായി കൽപിക്കുന്നത് അശാസ്ത്രീയവുമാണ്.

ഗുണങ്ങൾക്ക് ഗുണം കൽപിച്ചാൽ വരാവുന്ന വൈഷമ്യങ്ങളെ ശാസ്ത്രകാരൻ അടുത്തതായി ചൂണ്ടിക്കാണിക്കുന്നു.

## ഗുണനാാം ഗുണവത്ത്വേ ഹ്യനവസ്ഥാപ്രസംഗോ ലക്ഷണവൈഷമ്യം വാ 26

| | | |
|---|---|---|
| ഹി | = | എന്തെന്നാൽ |
| ഗുണാനാം | = | ഗുണങ്ങൾക്ക് (ശീതാദി ഗുണങ്ങൾക്ക്) |
| ഗുണവത്ത്വേ(സതി) | = | ഗുണവത്ത്വം അംഗീകരിച്ചാൽ |
| അനവസ്ഥാപ്രസംഗ: | = | അനവസ്ഥാപ്രസംഗമോ (വ്യവസ്ഥ ചെയ്തു പറയുവാൻ സാധിക്കാതെയോ) |
| ലക്ഷണവൈഷമ്യം വാ | = | ലക്ഷണവൈഷമ്യമോ (സംഭവിക്കും). |

ദ്രവ്യഗുണങ്ങളെ രസങ്ങളുടെ ഗുണങ്ങളായി അംഗീകരിച്ചാലുള്ള വൈഷമ്യമാണ് ഈ സൂത്രത്തിൽ ചൂണ്ടിക്കാണിക്കുന്നത്. നിർഗുണങ്ങളായ ഗുണങ്ങൾക്ക് ഗുണംകൽപിക്കാൻ പാടില്ല. രസങ്ങൾക്ക ഗുണം കൽപിച്ചാൽ രസങ്ങൾ ഗുണങ്ങൾ എന്ന നിലവിട്ട് ഗുണിആയിട്ട് കൽപിക്കേണ്ടിവരും. ഈ രണ്ട് ആക്ഷേപങ്ങളും ശാസ്ത്രകാരൻ കഴിഞ്ഞ സൂത്രത്തിൽ ചൂണ്ടിക്കാണിച്ചു. മാത്രവുമല്ല ഗുണങ്ങൾക്ക ഗുണമുണ്ടെന്നു പറഞ്ഞാൽ, വ്യവസ്ഥചെയ്തു കാര്യങ്ങൾ ക്രമീകരിച്ച് ശാസ്ത്രത്തെ മുന്നോട്ടുകൊണ്ടുപോകുവാനും പ്രയാസം വരും. അതുപോലെതന്നെ ദ്രവ്യത്തിന് കൊടുത്തിട്ടുള്ള ലക്ഷണത്തിനും വൈഷമ്യംവരും. ഗുണത്തിനുഗുണംപറഞ്ഞു മുന്നോട്ടു പോയാൽ രസത്തിന് ഗുണംപറയുന്നതുപോലെതന്നെ ഗുണങ്ങൾക്കും ഗുണങ്ങൾ പറയേണ്ടതായിവരും. അടിസ്ഥാനപ്രമാണംതന്നെ തെററും. അനവസ്ഥാപ്രസംഗവും സംഭവിക്കും. ശാസ്ത്രംതന്നെ അടുക്കും ചിട്ടയുമില്ലാതെ സങ്കീർണ്ണങ്ങളായിത്തീരും. "യത്രാക്രിയാവത് ഗുണവത് സമവായീകാരണംദ്രവ്യം" എന്നുള്ള ദ്രവ്യലക്ഷണ വും അംഗീകരിക്കുവാൻ നിവർത്തിയില്ലാതെ വരും. അതുകൊണ്ടാണ്

''ഗുണാഗുണാശ്രയാനോക്താ: തസ്മാത് രസഗുണാൻ ഭിഷക് വിദ്യാത് ദ്രവ്യഗുണാൻ കർത്തുരഭിപ്രായാ പൃഥക്‌വിധ:'' രസങ്ങളിൽ അദ്ധ്യാരോപിക്കപ്പെട്ടിട്ടുള്ള ദ്രവ്യഗുണങ്ങളെ രസഗുണങ്ങളായി കാണാതെ ദ്രവ്യഗുണങ്ങളായിത്തന്നെ അറിയേണ്ടതാണെന്നു ശാസിക്കുന്നത്. പിന്നെ എന്തുകൊണ്ടാണ് രസങ്ങളിൽ അദ്ധ്യാരോപം ചെയ്തത് എന്നാണെങ്കിൽ ''ഗുർവാദയോ ഗുണാ ദ്രവ്യപൃഥിവ്യാദ്യാശ്രയാ രസേഷു വ്യപദിശ്യന്തേ സാഹചര്യോപചാരത:'' സഹചരഭാവം കൊണ്ടാണെന്നു പ്രകടമായി കാരണവും പറഞ്ഞിട്ടുണ്ട്. ഈ അഭിപ്രായങ്ങളെ വിഗണിച്ച് ഗുണങ്ങളിൽ ഗുണങ്ങളെയാരോപിക്കുന്നത് ശാസ്ത്രവ്യവഹാരത്തിന് വൈഷമ്യമുണ്ടാക്കാനേ കാരണമായിത്തീരൂ. ദ്രവ്യലക്ഷണവ്യവഹാരത്തിനും അസാംഗത്യം നേരിടും. ശീതാദി ഗുണങ്ങൾ ദ്രവ്യഗുണങ്ങളാണ്. രസങ്ങളും ഗുണങ്ങളും വീര്യവും എല്ലാം ദ്രവ്യത്തെ ആശ്രയിച്ചിരിക്കുന്നുവെന്ന് ''തേഷാ തദാശ്രയാ:'' എന്ന് വ്യക്തമായിതന്നെ പറഞ്ഞിട്ടുമുണ്ടല്ലോ? പൂർവ്വപക്ഷകാരന്റെ വാദഗതിക്ക് യാതൊരു സാധൂകരണവുമില്ല. ശീതാദികൾ രസഗുണങ്ങളല്ല, ദ്രവ്യഗുണങ്ങൾതന്നെയാണ്.

എങ്ങനെയെന്നാൽ

**ശാസ്ത്രപ്രാമാണ്യാല്ലോകോപചാരാത് തത്ര ചോപലബ്ധേർദ്രവ്യാണാം 27**

| | |
|---|---|
| ദ്രവ്യാണാം | = ദ്രവ്യങ്ങൾക്ക് |
| ശാസ്ത്രപ്രാമാണ്യാത് | = ശാസ്ത്രപ്രാമാണ്യത്തിൽനിന്നും |
| ലോകോപചാരാത് | = ലൗകീകവ്യവഹാരത്തിൽനിന്നും |
| തത്ര | = ദ്രവ്യത്തിൽ |
| ഉപലബ്ധേ: | = ഗുണങ്ങൾക്ക് ഉപലബ്ധികാണുന്നു. |

ദ്രവ്യങ്ങൾക്ക് ഗുണങ്ങൾ ഉണ്ടെന്നുള്ളത് ശാസ്ത്രപ്രാമാണ്യമുള്ളൊരു കാര്യമാണ്. ഇക്ഷുശീതം, ഗുരുമധുരം, ശീതമുദകം, ഉഷ്ണമഗ്നിയെന്ന് ശാസ്ത്രത്തിൽ വ്യവഹരിക്കുന്നു. കൂടാതെ ശാസ്ത്രജ്ഞൻമാരല്ലാത്ത സാധാരണ ജനങ്ങൾപോലും ശീതം ഉദകം, ഉഷ്ണം അഗ്നിയെന്നെല്ലാം പറയാറുണ്ട്. ഈ ലൗകികവ്യവഹാരം വച്ചുനോക്കിയാലും ദ്രവ്യങ്ങൾക്കാണ് ഗുണങ്ങളുള്ളതെന്നുംകാണാം. അത്രകണ്ട് സ്ഥിരപ്രതിഷ്ഠം ശാസ്ത്രീയമായും ലൗകീകമായും ദ്രവ്യത്തിന്റെ ഗുണമാണെന്ന് സിദ്ധാന്തിക്കുന്നുണ്ട്. സ്പർശനേന്ദ്രിയംകൊണ്ട് ശീതഗുണദ്രവ്യസന്നികർഷം മനസ്സിലാക്കി ശീതാദിഗുണങ്ങളെ ഗ്രഹിക്കുവാൻ കഴിയുന്നുമുണ്ട്''. വ്യവഹാരായ മുഖ്യത്വാത് ബഹ്വഗ്ര്യ ഗ്രഹണാദപി'' എന്നെല്ലാം ശാസ്ത്രവ്യവഹാരവുമുണ്ടല്ലോ?

മാത്രവുമല്ല.

## രസവ്യതിരേകേണ ചോപലബ്ധേഃ 28

| | | |
|---|---|---|
| രസവ്യതിരേകേണ | = | രസത്തെ കൂടാതെതന്നെ |
| ഉപലബ്ധേ: ച | = | ഉപലബ്ധി കാണുന്നതുകൊണ്ട് (ഗുണത്തിന്). |

രസജ്ഞാനം ലഭിക്കാത്ത വസ്തുക്കളിലും ഗുണങ്ങളെയറിയാൻ കഴിയുന്നുണ്ട്. അഗ്നിവായുക്കൾക്ക് ഉഷ്ണശീതലഘുരൂക്ഷാദിഗുണങ്ങൾ ഉള്ളത് രസജ്ഞാനം കൂടാതെതന്നെ ഗ്രഹിക്കുവാൻ കഴിയുന്നു. യാതൊന്നിനാണോ യാതൊരു ഗുണമുള്ളത്, അതിനെ ആശ്രയിച്ചുതന്നെ ആയതു അറിയേണ്ടതാണല്ലോ? രസത്തിന്റെ ഗുണങ്ങളാണെങ്കിൽ രസത്തോടൊപ്പമേ അറിയാൻ കഴിയുകയുള്ളൂ. ശീതാദിഗുണങ്ങൾ രസഗുണങ്ങളാണെന്നു പറയുന്നതിൽ യാതൊരർത്ഥവുമില്ലെന്നു ഈ ഉദാഹരണങ്ങൾകൊണ്ടു കാണുവാൻ പ്രയാസമില്ല. ശീതാദിഗുണങ്ങൾ ഈ കാരണം വച്ചുനോക്കിയാലും ദ്രവ്യഗുണങ്ങളാണെന്ന് തെളിയുന്നുണ്ട്.

രസങ്ങൾ ഗുരുത്വമുള്ളതാണ്, ലഘുത്വമുള്ളതാണെന്നെല്ലാം ശാസ്ത്രത്തിൽ വ്യവഹാരം കാണുന്നുണ്ടല്ലോ? എന്നാണെങ്കിൽ അതിനു സമാധാനം പറയുന്നു.

## രസേഷു തൂപചാരോഽധികൃതത്വാത് ഭക്തിതശ്ച 29

| | | |
|---|---|---|
| രസേഷു | = | രസങ്ങളിൽ |
| അധികൃതത്വാത് തു | = | അധികൃതത്വം ഹേതുവായിട്ടും |
| ഭക്തിത: ച | = | ഭക്തിത്വം ഹേതുവായിട്ടും ആണ് |
| ഉപചാര: | = | വ്യവഹരിക്കുന്നത്. |

രസങ്ങളിൽ ദ്രവ്യഗുണങ്ങളെ സഹചരഭാവംകൊണ്ട് ആരോപിച്ചു പറയുകയാണെന്നു മുൻപ് പറഞ്ഞിട്ടുണ്ട്. "ശീതോരസ: സ്നിഗ്ധോ രസ:" എന്നെല്ലാം ശാസ്ത്രഗ്രന്ഥങ്ങളിൽ ശീതാദിഗുണങ്ങളെ രസങ്ങളിൽ കൽപിക്കുന്നതായി കാണുന്നുമുണ്ട്. അതുകൊണ്ട് ഗുണങ്ങൾ രസഗുണങ്ങളാണെന്നു പറഞ്ഞുകൂടെയെന്നു തോന്നാവുന്നതുമാണ്. ആ അഭിപ്രായം ശരിയല്ലെന്നാണ് ഈ സൂത്രം കൊണ്ടു സ്ഥാപിക്കുന്നത്. സാധാരാണ വ്യവഹാരങ്ങൾക്ക് മുഖ്യം ഗൗണം എന്ന് രണ്ടുതരത്തിൽ ഭേദം കൽപിക്കുന്നുണ്ട്. മുഖ്യവ്യവഹാരം ഒന്നിന്റെ സ്ഥായിയായ കർമ്മത്തെ അടിസ്ഥാനപ്പെടുത്തി

യാണ്. ആ വസ്തുവിൽ ആ ധർമ്മം—ആ ഗുണം സ്ഥിരമായിരിക്കണം. 'ശാകപ്രിയ: പാർത്ഥിവ:' എന്ന ന്യായപ്രകാരം ആ രാജാവ് ശാകപ്രിയനായിരിക്കണം. ഗൗണവ്യവഹാരം മറ്റൊന്നാണ്. താത്കാലികബന്ധത്തെ അടിസ്ഥാനപ്പെടുത്തി ആരോപിച്ചു പറയുക. ഒരു സദ്യയിൽ വിളമ്പുകാരനെ നോക്കി സദ്യയുണ്ണുന്നയാൾ അയാളുടെ ആവശ്യത്തിനുവേണ്ടി 'ഹേ സാമ്പാർ' എന്നു സാമ്പാറുവിളമ്പുന്ന ആളിനെ വിളിക്കുന്നു. അയാൾ വരുകയും വിളിച്ചയാളിന് സാമ്പാർ നൽകുകയും ചെയ്തു. ഇവിടെ സാമ്പാറുകാരന്റെ പേര് സാമ്പാറുകാരനെന്നല്ല. സാമ്പാറുലഭിച്ചയാൾ തൃപ്തനാകുകയും ചെയ്തു. ഈ വ്യവഹാരം ഗൗണമാണ്. തൽക്കാലം അയാൾ സാമ്പാർ വഹിച്ചിരുന്നവനുമാണ്. അപ്പോൾ വ്യവഹാരമെപ്പോഴും ആവശ്യത്തിനുവേണ്ടിയുള്ളതാണ്. ഇത്തരം വ്യവഹാരങ്ങൾ ശാസ്ത്രഗ്രന്ഥങ്ങളിലും ലൗകീകമായും ആവശ്യാനുസരണം നിലവിലിരിക്കുന്നുണ്ട്. തെരുവിൽ കൂടി പച്ചക്കറിവിൽപനക്കാരി 'പച്ചമുളക് കറിവേപ്പില കൊത്തമല്ലി'യെന്നു വിളിച്ചു പറഞ്ഞു പോകുമ്പോൾ ഗൃഹനായിക ഗൃഹത്തിനകത്തിരുന്നുകൊണ്ട് ''ഹേയ് പച്ചമുളക്'' എന്നു വിളിച്ചാൽ ആ വിൽപനക്കാരി വരുകയും പച്ചമുളകും മറ്റും നൽകുകയും ചെയ്യുന്നു. ഇവിടെ വിൽപനക്കാരിയുടെ പേര് പച്ചമുളകെന്നല്ല. പച്ചമുളകുവഹിക്കുന്നവളാണ്. പച്ചമുളക് തൽക്കാലം അവരുടെ കൈവശമുണ്ട്. അത് ഗൗണവുമാണ്. ആവശ്യം പച്ചമുളകിനാണ്. അവിടെ ലക്ഷ്യം പച്ചമുളകിൽതന്നെ. ഇതും ഗൗണമാണ്. അതുപോലെ ദ്രവ്യനിഷ്ഠങ്ങളായ ഗുണങ്ങളെ വഹിക്കുന്നതുകൊണ്ട് രസങ്ങളിൽ അധികരിച്ച് വ്യവഹരിക്കുന്നുവെന്നേയുള്ളു. പരസ്പരാശ്രയികളായി രസഗുണങ്ങൾ ദ്രവ്യത്തിൽ വ്യവസ്ഥിതി ചെയ്യുന്നതുകൊണ്ടാണ് ശാസ്ത്രകാരൻമാർ അപഗ്രഥനചിന്തയിൽ ഇങ്ങനെ പറയുവാൻ നിർബന്ധരായത്. ഭക്തിതശ്ചയെന്ന രണ്ടാമത്തെ കാരണം 'ഭക്തിരാശ്രയ:' എന്ന അടിസ്ഥാനത്തിലുമാണ്. അധികൃതത്വവും ഭക്തിയുമാണ് ഗൗണവ്യവഹാരത്തിൽ. രസങ്ങളിൽ ശീതാദി ഗുണങ്ങൾ കൽപിച്ചിരിക്കുന്നത്.

''ഗുർവാദയോഗുണാദ്രവ്യേ പൃഥിവ്യാദൗരസാശ്രയേ രസേഷു വ്യപദിശ്യന്തേ സാഹചര്യോപചാരത:'' ഈ ശാസ്ത്രഭാഗത്തിൽ രസാദികളിൽ ഗുണങ്ങളെ അദ്ധ്യാരോപം ചെയ്തു കാണിക്കുമ്പോൾ തന്നെ ശാസ്ത്രകാരൻ 'ദ്രവ്യേ'യെന്നു പ്രത്യേകം ദ്രവ്യത്തിലെ ഗുണങ്ങളാണെന്നു എടുത്തു കാണിച്ചിരിക്കുന്നു. ദ്രവ്യത്തിനുള്ള ഗുണങ്ങളെ സഹചരഭാവംകൊണ്ട് ഗൗണവ്യവഹാരം ന്യായേന വ്യവസ്ഥിതി ചെയ്തു പറഞ്ഞിരിക്കുകയാണ്. 'പൃഥിവ്യാദൗ' എന്ന പദനിവേശനം ഈ ഗുണങ്ങളുടെയും ഉൽപത്തി പൃഥിവ്യാദ്യാരബ്ധ ദ്രവ്യങ്ങളിൽ പഞ്ചഭൂതങ്ങളുടെ സമവായബന്ധത്തിൽനിന്നും ദ്രവ്യം രൂപം

പ്രാപിക്കുമ്പോൾ ഉണ്ടാകുന്ന ഗുണങ്ങളാണ് ശീതാദികളെന്നും അറിയുന്നതിനും വേണ്ടിയാണങ്ങിനെ ചെയ്തിരിക്കുന്നത്. മാത്രമല്ല ഗുണങ്ങൾ രസങ്ങളിൽ വ്യവസ്ഥിതി ചെയ്യുന്നുവെങ്കിൽ ആ രസങ്ങൾക്കും ആശ്രയം ദ്രവ്യമാണെന്നും രസാശ്രയാ എന്ന പദനിവേശവും തെളിയിക്കുന്നുണ്ട്. "പ്രയോജനം അനേകാർത്ഥസിദ്ധ്യൈ പദനിവേശനം" എന്ന തന്ത്രയുക്തിയെത്ര ശരിയായിരിക്കുന്നുവെന്ന് മേൽക്കാണിച്ച ശാസ്ത്രഭാഗം തെളിയിക്കുന്നുമുണ്ട്. അതുകൊണ്ട് 'ശീതാദീനേകേ രസഗുണാനിതി ബ്രൂവതേ' എന്ന പൂർവവാക്യത്തിന് യാതൊരു പ്രസക്തിയുമില്ലെന്നു മനസ്സിലാക്കേണ്ടതാണ്. നിർഗുണങ്ങളാണ് ഗുണങ്ങൾ എന്ന നിയമമനുസരിച്ചും രസത്തിന് പിന്നെ ഗുണം കൽപിക്കാൻ പാടില്ല. രസവും ദ്രവ്യനിഷ്ഠമായ ഗുണങ്ങളിൽ ഒരു ഗുണമാണ്. "ഗുണാ ഗുണാശ്രയാ നോക്താ: തസ്മാത് രസഗുണാൻ പൃഥക് വിദ്യാത് ദ്രവ്യഗുണാൻ കർത്തുരഭിപ്രായ: പൃഥക്‌വിധ:" എന്ന ശാസ്ത്രഭാഗംകൊണ്ട് രസങ്ങളിൽകൂടി അറിയുന്ന ഗുണങ്ങളെ ദ്രവ്യഗുണങ്ങളാണെന്നു മനസ്സിലാക്കണമെന്ന നിർദ്ദേശം എത്രയോ അർത്ഥവത്താണ്. അതുകൊണ്ട് "മധുരരസാധിഷ്ഠാനം ദ്രവ്യം ശീതം സ്നിഗ്ധം ഗുരു ച ഭവതി" മധുരരസാധിഷ്ഠാനമായ ദ്രവ്യം ശീതസ്നിഗ്ധ ഗുരുഗുണങ്ങളോടു കൂടിയതാണെന്നറിയണമെന്നർത്ഥം. രസത്തിൽ ദ്രവ്യഗുണങ്ങളുടെ അദ്ധ്യാരോപം ഗൗണവ്യവഹാരബന്ധത്തിലും ശാസ്ത്രവ്യവഹാരാദിസ്ഥാനത്തിലുമാണെന്നർത്ഥം.

ഗുണവിവക്ഷാനന്തരം വീര്യവിവക്ഷയാരംഭിക്കുകയാണ്.

**30**

## രസഗുണമാത്രം വീര്യമേകേ

ഏകേ = ചില ആചാര്യൻമാർ
രസഗുണമാത്രം = രസത്തിനുണ്ടെന്നു പറയുന്ന ഗുണങ്ങളിൽ മാത്രമാണ്
വീര്യം = വീര്യവിവക്ഷചെയ്യേണ്ടതെന്ന്
ബ്രൂവതേ = പറയുന്നു.

ചില ആചാര്യൻമാർ ദ്രവ്യനിഷ്ഠമായ പ്രവർത്തിശക്തിയെ രസങ്ങളിൽ അദ്ധ്യാരോപം ചെയ്തിട്ടുള്ളഗുണങ്ങളിൽ മാത്രം കൽപിക്കണമെന്നഭിപ്രായപ്പെടുന്നു. "കർമ്മലക്ഷണം വീര്യ" മെന്ന് വീര്യത്തെപ്പററി മുൻപ് നിർവചിച്ചിട്ടുണ്ട്. കർമ്മം കൊണ്ടറിയേണ്ടശക്തിയാണ് വീര്യം, കർമ്മം ക്രിയാഫലവുമാണ്. അതുചെയ്യുന്ന ശക്തി വീര്യവുമാണ്. "കർമ്മകരണശക്തി: വീര്യം" എന്ന് ചില ആചാര്യൻമാർ വീര്യത്തിനുലക്ഷണം നൽകുന്നുമുണ്ട്. ദ്രവ്യനിഷ്ഠമായ ഈ പ്രവർത്തിശക്തി, ദ്രവ്യോൽപത്തിക്കു കാരണങ്ങളായ പഞ്ചഭൂതപരമാണുക്കളിൽനിന്നും ലഭിക്കുന്ന ശക്തിയുമാണ്. ശക്തിക്കു

മാത്രമേ കർമ്മം ചെയ്യുവാൻ സാധ്യമാവുകയുള്ളൂ. ശക്തിക്ക് പ്രവർത്തിക്കുവാൻ ഉപാധി വേണം. "ഗുണകർമ്മവ്യവസ്ഥായെ ദ്രവ്യാണാം രസപാകയോ: ശക്തേ: കർമ്മസു ശക്താ മത നിരുപാധയസ്തുധയ:" എന്ന് നിരുപാധിയായ ശക്തിക്ക് മറ്റുഘടകങ്ങളെ ഉപാധികളായി കൽപിക്കുകയാണെന്നു ഈ ശാസ്ത്രഭാഗം തെളിവുനൽകുന്നു. അവയിൽ ഗുണങ്ങളിൽ ഗുണങ്ങൾ ആരോപിക്കണമെന്നാണ് പൂർവ്വപക്ഷകാരൻ പറയുന്നത്. ഈ സൂത്രത്തിൽ രസഗുണങ്ങൾ, എന്നു പറയേണ്ട ആവശ്യമില്ലായിരുന്നു. ദ്രവ്യഗുണങ്ങൾ ആണെന്ന് മുൻപു പറയുകയും രസഗുണവാദം നിഷേധിക്കപ്പെടുകയും ചെയ്തിരിക്കുകയാണല്ലോ? വേറൊരു തരത്തിൽ ചിന്തിച്ചാൽ ദ്രവ്യത്തിൽ രസങ്ങളും രസങ്ങളിൽ ഗുണങ്ങളും ഗുണങ്ങളിൽ വീര്യവും അധ്യാരോപം ചെയ്യുന്ന സമ്പ്രദായത്തെ പൂർവപക്ഷകാരനും അനുകൂലിക്കുന്നുവെന്നുകാണാവുന്നതാണ്.

ശരീരത്തിൽ ത്രിദോഷങ്ങളെ ശാരീരികങ്ങളായ കർമ്മങ്ങളുടെ നിയാമകശക്തികളായി അംഗീകരിച്ചിരിക്കുന്നു. ശരീരത്തിൻെറ അപഗ്രഥന ചിന്തയിലും, ശരീരത്തിൽ രസരക്താദി ധാതുക്കളും മലങ്ങളും അവയിൽ രൂക്ഷതാദി ഗുണങ്ങളും ആ ഗുണങ്ങളിൽ വാതാദി ത്രിദോഷങ്ങളെയും അധ്യാരോപം ചെയ്തിരിക്കുകയാണല്ലോ? അതുപോലെ ദ്രവ്യത്തിൽ മധുരാദിരസങ്ങളും രസങ്ങളിൽ ശീതാദി ഗുണങ്ങളും ഗുണങ്ങളിൽ വീര്യവും (പ്രവർത്തി ശക്തിയും) അധ്യാരോപം ചെയ്തിരിക്കുകയാണ്. ശരീര നിഷ്ഠമായ പ്രവർത്തിശക്തിപോലെ ദ്രവ്യത്തിലെ പ്രവർത്തിശക്തിയാണ് വീര്യവും. ആ പ്രവർത്തിശക്തിയെ ഗുണത്തിൽ ആരോപിക്കണമെന്നാണ് പൂർവപക്ഷകാരൻ ഉന്നയിച്ചിട്ടുള്ളതെന്ന് മുൻപ് സൂചിപ്പിച്ചല്ലോ? ശരീരത്തിലെ ശക്തിയായ ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്തപ്പോഴുന്നയിച്ച വാദങ്ങൾക്ക് ഇവിടെയും പ്രസക്തിവരുന്നുണ്ട്. ശക്തി സർവവ്യാപകവുമാണ്. സർവവ്യാപകമായ ശക്തിയെ പ്രത്യേകം വ്യവസ്ഥചെയ്ത് വ്യവഹരിക്കുന്നത് ശരിയല്ലെന്ന് അഭിപ്രായവ്യത്യാസമുണ്ട് പ്രവർത്തിശക്തിയായ വീര്യത്തെ സംബന്ധിച്ചും അതു ബാധകമാണ്. ദോഷങ്ങൾക്ക് ചില അടിസ്ഥാനത്തിൽ മുഖ്യസ്ഥാനവും ഗോചരസ്ഥാനവും നിശ്ചയിച്ചിട്ടുള്ളതുപോലെ വീര്യത്തിനും കൽപിക്കേണ്ടതാണെന്നുള്ള അടിസ്ഥാനത്തിലാണ് പൂർവപക്ഷകാരൻ രസഗുണമാത്രവീര്യവാദിയായി പ്രത്യക്ഷപ്പെടുന്നത്. ഈ വാദമുഖത്തിൻെറ പിൻപിൽ മററുചില അഭിപ്രായങ്ങളും ഉണ്ട്. രസാദി എല്ലാ ഘടകങ്ങളിലും പ്രവർത്തിശക്തിയടങ്ങിയിരിക്കുന്നുവെന്നും അതിനു കാരണമായി വീര്യമില്ലാത്തത് യാതൊന്നും ചെയ്യുകയില്ലെന്നും രസാദിഘടകങ്ങൾക്കെല്ലാം പ്രവർത്തിശക്തിയുണ്ടെന്നും ചൂണ്ടിക്കാണിക്കുന്നുണ്ട്. "ചരകസ്ത്വാഹ വീര്യം തത്‌യേന യാ

ക്രിയതേ ക്രിയാനാവീര്യം കുരുതേ കിഞ്ചിത് സർവാ വീര്യകൃതാഹിസാ'' എന്ന ചരകവചനം ആ വാദത്തിന് അവലംബവുമാകുന്നു. ''കിഞ്ചിത്‌രസേന കുരുതേ കർമ്മപാകേന വാപരം ഗുണാന്തരേണ വീര്യേണ പ്രഭാവേണൈവ കിഞ്ചന'' എന്ന് രസാദികളുടെകർമ്മത്തെ ശാസ്ത്രവചനമുദ്ധരിച്ചു തെളിയിക്കുകയും ചെയ്യുന്നു. ദ്രവ്യനിഷ്ഠമായ രസാദികൾക്കെല്ലാം പ്രവർത്തികൾ കാണുന്നതുകൊണ്ട് എല്ലാത്തിലും വീര്യവിവക്ഷ ചെയ്യണമെന്നാണ് ഈ അഭിപ്രായക്കാരുടെ പക്ഷം. ഇവരെ ബഹുവീര്യവാദികളെന്നോ രസാദിവീര്യവാദികളെന്നോ പറയാം. ഇവരുടെ പക്ഷത്തിൽ ഗുണങ്ങൾക്കും വീര്യമുണ്ടെന്ന് സമ്മതവുമാണ്.

എന്നാൽ ഏററവും ശക്തിയുക്തം പ്രവർത്തിക്കുന്നത് ഗുർവാദി അഷ്ടഗുണങ്ങളായതുകൊണ്ട് അവയിൽ വീര്യവിവക്ഷ ചെയ്യണമെന്ന് മറെറാരു കൂട്ടരും വാദിക്കുന്നു. പ്രവർത്തിശക്തിയാണ് വീര്യമെങ്കിൽ ആയത് കൂടുതൽ പ്രകടമായി കാണുന്നത് ഗുർവാദി അഷ്ടഗുണങ്ങളിലാണെന്നാണ് അവർ പറയുന്നത്. ഈ ഗുണങ്ങൾ സമഗ്രഗുണസാര ഭൂതങ്ങളും ശക്ത്യുൽക്കർഷവർത്തികളുമാണ്. അതുകൊണ്ടുതന്നെ ഈ ഗുണങ്ങൾക്ക് വ്യവഹാരമുഖ്യത്വവും ബഹ്വഗ്ര്യഗ്രഹണത്വവും ശാസ്ത്രകാരൻമാർതന്നെ സമ്മതിക്കുന്നുമുണ്ട്. അങ്ങനെ ഈ പ്രത്യേകതയിൽ നിന്നുകൊണ്ട് അഷ്ടവിധ ഗുണങ്ങളിൽ വീര്യത്തെ വിവക്ഷിക്കണമെന്ന് അവരും ശാഠ്യം പിടിക്കുന്നു. ഇവരെ അഷ്ടവിധ വീര്യവാദികളെന്നോ ഗുണമാത്രവീര്യവാദികളെന്നോ പറയാം.

ഗുണങ്ങളിൽത്തന്നെ വീര്യവിവക്ഷ ചെയ്യണമെന്നും അതേ അടിസ്ഥാനത്തിൽ ഇവയിൽ വച്ചുതന്നെ ശക്ത്യുൽക്കർഷ വിശേഷവർത്തിത്വംകൊണ്ട് ഉഷ്ണശീതഗുണങ്ങൾ പ്രബലങ്ങളായിരിക്കുന്നതിനാൽ അവയിൽ വീര്യത്വമാരോപിക്കണമെന്നും മറെറാരു കൂട്ടരും വാദിക്കുന്നുണ്ട്. ഇവരെ ദ്വിവിധവീര്യവാദികളെന്ന് പേരിടാം.

വീര്യം ദ്രവ്യനിഷ്ഠമായ കർമ്മകരണശക്തിയാണെന്നുള്ളതിൽ ഇവർക്കാർക്കും അഭിപ്രായവ്യത്യാസമില്ല. ആ പ്രവർത്തിശക്തിയെ എന്തിൽ ആരോപിച്ച് വ്യവഹരിക്കണമെന്നുള്ളിടത്താണ് അഭിപ്രായവ്യത്യാസമുള്ളത്. ബഹുവിധവീര്യവാദത്തിന് വലിയ പ്രസക്തിയില്ല. എന്നാൽ രസാദികൾക്ക് പ്രവർത്തിശക്തിയില്ലെന്നു പറയുവാനും സാദ്ധ്യവുമല്ല. ''അതശ്ച വിപരീതത്വാത് സംഭവത്യപി നൈവ സാ വിവക്ഷ്യതേ രസാദ്യേഷു വീര്യം ഗുർവാദയോ ഹ്യതഃ'' രസാദികൾ പ്രവർത്തിക്കുന്നുണ്ട്. പ്രവർത്തിശക്തി അവയിലെല്ലാം അടങ്ങിയിരിക്കുന്നുമുണ്ട്. ആ പ്രവർത്തിശക്തി ഉൽക്കർഷേണ പ്രവർത്തിക്കാത്തതുകൊണ്ടും മററും വീര്യമെന്നുപേരുകൊടുത്ത് വ്യവഹരിക്കുന്നില്ലെന്നേയുള്ളു. വീര്യവിവക്ഷ ചെയ്യു

ന്നത് ഗുണങ്ങളിൽ മാത്രമാണ്. ഇതിൽനിന്നും മനസ്സിലാക്കുന്നത്. പ്രവർത്തിശക്തി സർവവ്യാപകമാണെന്നും ഉൽക്കടശക്തിയുക്തമായിരിക്കുന്ന ഘടകങ്ങൾക്ക് വീര്യമെന്ന് പേരുകൊടുത്തു വ്യവഹരിച്ചിരിക്കുകയാണെന്നുമാണ്. അതുകൊണ്ട് രസാദികളെല്ലാംതന്നെ പ്രവർത്തിക്കുന്നുവെന്ന് അംഗീകരിക്കുകയും ഗുണങ്ങളിൽ വീര്യവിവക്ഷ കൽപിക്കുകയും ചെയ്തിട്ടുണ്ടെന്നാണ്. അഷ്ടവിധവീര്യവാദികളും ദ്വിവിധവീര്യവാദികളും ഒരർത്ഥത്തിൽ ഗുണവീര്യവാദികളാണ്. ശക്ത്യുൽക്കർഷം അടിസ്ഥാനമായി വീര്യവിവക്ഷയിലംഗീകരിച്ചാൽ ഏററവും ശക്തിയുക്തങ്ങളായവയെ അംഗീകരിക്കണമെന്ന് ദ്വിവിധവീര്യവാദികളും പറയുന്നുവെന്നേയുള്ളു. രണ്ടുകൂട്ടരും ഗുണവീര്യവാദത്തിൽ തുല്യരുമാണ്. ''ശക്തിമാത്രം വീര്യമെന്നു പറഞ്ഞാൽ രസാദി എല്ലാഘടകങ്ങളിലും വീര്യത്വം അംഗീകരിക്കണം. ശക്തിവിശേഷമെന്നു കൽപിച്ചാൽ അഷ്ടവിധവീര്യവാദം അംഗീകരിക്കുകയും വേണം. ശക്തിവിശേഷോൽക്കർഷം അംഗീകരിച്ചാൽ ദ്വിവിധവീര്യവാദത്തെയും അംഗീകരിക്കണം.'' പരമതമപ്രതിഷിദ്ധം അനുമതം എന്ന തന്ത്രയുക്തിയനുസരിച്ച് ഈ വാദമുഖങ്ങളെയെല്ലാം വീര്യവിവക്ഷയിലുള്ള പ്രാധാന്യത്തെയെടുത്തു കാണിക്കാൻ ഉന്നയിച്ചെന്നേയുള്ളു. ''ഉഷ്ണശീതഗുണോൽക്കർഷാത് തത്ര വീര്യം ദ്വിധാ സ്മൃതം'' എന്ന് സിദ്ധാന്തപക്ഷമായി ദ്വിവിധ വീര്യവാദത്തെ അംഗീകരിക്കുകയും ചെയ്തിരിക്കുകയാണ്.

ഈ വാദമുഖങ്ങൾ മനസ്സിലാക്കിക്കൊണ്ടാണ് ഗുണത്തിൽ വീര്യവിവക്ഷ ചെയ്യുവാൻ പൂർവപക്ഷകാരൻ തുനിഞ്ഞിട്ടുള്ളത്.

ഗുണവീര്യവാദികളുടെ പക്ഷത്തിൽ ഗുണത്തിൽ നിന്നും അന്യമായിട്ട് വീര്യമില്ലെന്നു വരുന്നു. ഇതു ശരിയല്ലെന്ന് അടുത്ത സൂത്രത്തിൽ ശാസ്ത്രകാരൻ വ്യക്തമാക്കുന്നു.

## ന തുല്യരസഗുണേഷു വിശേഷഭാവാത് 31

| | | |
|---|---|---|
| ന | = | ശരിയല്ല (ഗുണമാത്രവീര്യവാദം ശരിയല്ല) |
| തുല്യരസഗുണേഷു (ദ്രവ്യേഷു) | = | തുല്യരസങ്ങളും തുല്യഗുണങ്ങളുമുള്ള ദ്രവ്യങ്ങളിൽ |
| വിശേഷഭാവാത് | = | വിശേഷഭാവം പ്രകടമാകുന്നതിനാൽ. |

രസഗുണമാത്രം വീര്യമാണെന്ന് പൂർവപക്ഷകാരൻപറഞ്ഞു. ആ അഭിപ്രായം ശരിയല്ല. രസങ്ങളും, ഗുണങ്ങളും തുല്യമായിരിക്കുമ്പോൾതന്നെ ദ്രവ്യങ്ങളിൽ ഇവയിൽനിന്നു ഭിന്നമായ പ്രവർത്തി കാണുന്നുണ്ട്. അത് വീര്യം ചെയ്യുന്നതുമാണ്. രസഗുണമാത്രമാണ് വീര്യമെങ്കിൽ ആ ഗുണത്തിനനുസരിച്ച് പ്രവർത്തികാണേണ്ടിയിരിക്കുന്നു. ഗുണവ്യതിരിക്തമായി പ്രവർത്തി കാണുന്നതുകൊണ്ട്

ആയതിന് വേറൊരു കാരണം ഉണ്ടായിരിക്കണം. ആ വിശേഷപ്രവർത്തിയുടെ സാധകമായിട്ടുള്ളത് വീര്യമാണെന്നർത്ഥം. മധുരരസവും, സ്നിഗ്ദ്ധശീത ഗുണങ്ങളുമുള്ള യഷ്ടീമധുകം വ്രണസന്ധാനകാരിയായിത്തീരുന്നു. അതേ ഗുണമുള്ള ക്ഷീരം വ്രണസന്ധാനകരമാകുന്നുമില്ല. അത് വിരേചനകാരിയായും തീരുന്നു. യഷ്ടീമധുകം വ്രണസന്ധാനകാരിയും ക്ഷീരം വിരേചനകാരിയും ആകുന്നത് ഗുണങ്ങളിൽനിന്നും വിശേഷമായ മറെറാരു കാരണംകൊണ്ടാണ്. ആ കർമ്മവിശേഷത്തിന് രസഗുണകാരണവ്യതിരിക്തമായ വിശേഷഭാവം ആ ദ്രവ്യങ്ങൾക്ക് ഉള്ളതുകൊണ്ടാണ്. ഈ നിലക്ക് ഗുണത്തിൽനിന്നും വ്യതിരിക്തമായ ഒരു ദ്രവ്യഘടകമാണ് വീര്യമെന്നു സിദ്ധിക്കുന്നു. കർമ്മകരണശക്തിയായ വീര്യം ഗുണവ്യതിരിക്തമാണെന്നും വീര്യത്തിന് പ്രത്യേക അസ്തിത്വമുണ്ടെന്നുംതന്നെ ധരിക്കണം.

കൂടാതെയും

## മാത്രാവിശേഷാത് 32

മാത്രാവിശേഷാത് = മാത്രകൊണ്ടുള്ള വിശേഷം ഹേതുവായിട്ട്
(തുല്യഗുണരസേഷു) (തുല്യരസഗുണങ്ങളുള്ള ദ്രവ്യങ്ങളിൽ മാത്രയനുസരുച്ച് വ്യത്യാസം കാൺന്നതുകൊണ്ടും ഗുണവീര്യവാദം ശരിയല്ല).

രസഗുണമാത്രം വീര്യമെന്ന് പൂർവ്വപക്ഷകാരൻ പറഞ്ഞു. തുല്യരസഗുണമുള്ള ക്ഷീരസർപ്പിസ്സുകൾക്ക് അളവിൽ വരുന്ന വ്യത്യാസംകൊണ്ട് വിരേചനകാരിയാക്കുന്നതിൽ വ്യത്യാസം കാണുന്നു. മാത്രയനുസരിച്ച് വ്യത്യാസം വരുമ്പോൾ ഈ മാററം കാണുന്നത് വീര്യം ഉണ്ടെന്നുകാണിക്കുന്നതാണ്. അതുകൊണ്ട് രസഗുണങ്ങളിൽനിന്നും അന്യമാണ് വീര്യമെന്നു സിദ്ധിക്കുന്നതുകൊണ്ട് ഗുണമാത്രവീര്യവാദം നിരർത്ഥകമാണ്. മാത്രമല്ല രസഗുണങ്ങളാണ് വീര്യമെങ്കിൽ രസഗുണങ്ങളിൽ നിന്നന്യമായിട്ട് വീര്യകർമ്മങ്ങൾ സംഭവിക്കുവാനും പാടില്ലാത്തതാകുന്നു. മാത്രാവിശേഷം ഹേതുവായിട്ടും വീര്യം അന്യമാണെന്ന് തെളിയുന്നു.

മാത്രവുമല്ല—

## തദ്വ്യതിരിക്തസ്യ തദാശ്രയത്വാത് 33

തത് വ്യതിരിക്തസ്യ = അവകളിൽനിന്നും വ്യതിരിക്തമായതിന് (വീര്യത്തിന്)
തദാശ്രയത്വാത് = അവയിൽനിന്നും ഭിന്നമായ ആശ്രയമുള്ളതു ഹേതുവായിട്ടും.

ഗുണങ്ങളിൽനിന്നും വ്യതിരിക്തമായ വീര്യത്തിന് ഗുണാതീതമായ ആശ്രയസ്ഥാനം ഉണ്ടെന്നു കാണുന്നു.

എങ്ങനെയെന്നാൽ.

## വീര്യവിഷയേ ചാനധികാരാത് തേഷാം 34

| | |
|---|---|
| തേഷാം | = രസഗുണങ്ങൾക്ക്. |
| വീര്യവിഷയേ | = വീര്യത്തിൻെറ കാര്യത്തിൽ. |
| അനധികാരാത് ച | = അധികാരമില്ലാത്തതുഹേതുവായിട്ട് രസഗുണമാത്രമല്ലാ വീര്യം. |

രസഗുണങ്ങൾക്ക് വീര്യത്വം കല്പിക്കുവാൻ ഒരു തരത്തിലും അവകാശമില്ല. ഗുണവ്യതിരിക്തമായ വീര്യത്തിന് വ്യവസ്ഥിതിയിണ്ടെന്നു കാണാൻകഴിയും. ദർശനശ്രവണാദികൾവഴിതന്നെ വീര്യത്തിൻെറ പ്രവർത്തി ആനുമാനിക്കാൻ കഴിയുന്നുണ്ട്. പതാക, ധ്വജം, ഭേരി, ദുന്ദുഭി മുതലായ ഉപകരണങ്ങളിൽ അരച്ചു ലേപനം ചെയ്ത് അവയെ പ്രവർത്തിപ്പിച്ചാൽ ആ ഔഷധങ്ങളുടെ വൈശിഷ്ട്യംകൊണ്ട് ജനപദോദ്ധ്വംസനരോഗങ്ങളും മററും ദർശനശ്രവണാദികൾകൊണ്ട് ശമിക്കുന്നതായി കാണുന്നു. ഈ ശമനം രസഗുണങ്ങളിൽനിന്നും ലഭിച്ചതുമല്ല രസഗുണങ്ങളിൽനിന്നും ഭിന്നമായ ഈ പ്രവർത്തി വീര്യകൃതവുമാണ് ആയതിനാൽ വീര്യവിവക്ഷയിൽ രസഗുണങ്ങൾക്ക് അധികാരമില്ലെന്നു തെളിയുന്നതുകൊണ്ടും വീര്യത്തിന് ഗുണങ്ങളല്ല ആശ്രയമെന്നും വീര്യം സ്വാശ്രയിയാണെന്നും തെളിയുന്നു.

കർമ്മലക്ഷണം വീര്യമെന്നു ഫലലക്ഷണത്വം കല്പിച്ച് വീര്യത്തെപ്പററി മുൻപ്, ശാസ്ത്രകാരൻ പ്രതിപാദിച്ചിട്ടുണ്ട്. എവിടെ കർമ്മഫലം കാണുന്നുവോ അവിടെ വീര്യവും ഉണ്ടായിരിക്കുമെന്നു അടുത്ത സൂത്രം കൊണ്ട് പറയുന്നു.

## രസഗുണാവ്യതിരേകണ ചോപലബ്ധേഃ കർമ്മണസ്തസ്യ 35

| | |
|---|---|
| തസ്യ | = വീര്യത്തിന്. |
| രസഗുണവ്യതിരേകേണ | = രസഗുണങ്ങളില്ലാതെ തന്നെ. |
| കർമ്മണ: | = കർമ്മത്തിൻെറ. |
| ഉപലബ്ധേ: ച | = ഉപലബ്ധി കാണുന്നതുകൊണ്ടും ഗുണവ്യതിരിക്തമാണ് വീര്യം. |

വീര്യത്തിന് രസഗുണങ്ങളെ അപേക്ഷിക്കാതെതന്നെ കർമ്മം ചെയ്യുവാൻ കഴിവുണ്ടെന്നതിന് തെളിവുണ്ട്. മന്ത്രതന്ത്രാദിപ്രയോഗങ്ങളിൽ മന്ത്രംകൊണ്ട് വമനവിരേചനാദികർമ്മങ്ങൾ നിർവഹിക്കാൻ കഴിയുന്നതായി കാണുന്നുണ്ട്. യാതൊന്ന് വേറൊന്നിനെ ആശ്രയിക്കാതെ പ്രവർത്തിക്കുന്നുവെങ്കിൽ അതിനുകാരണം മറെറാന്നാ

യിരിക്കും. മന്ത്രതന്ത്രാദികളിൽ രസഗുണങ്ങൾക്ക് സ്ഥാനമില്ല. സ്ഥാനമില്ലാത്തപ്പോൾ അവയെ കാരണങ്ങളായി അംഗീകരിക്കു വാനും നിവൃത്തിയില്ല. ഇവിടെക്കണ്ട കർമ്മം കാരണവീര്യത്തിൻെറ തന്നെയാണ്.

രസഗുണങ്ങളുള്ളപ്പോഴും വീര്യാഭാവത്തിൽ ഫലസിദ്ധിയി ല്ലെന്ന് അടുത്ത സൂത്രം കൊണ്ടുപറയുന്നു.

**സത്സു തേഷു തസ്മിംസ്തസ്യൈവ വാ കരണാത്കർമ്മണഃ സതി സമ്യക് പ്രയോഗേ 36**

| | | |
|---|---|---|
| തേഷു സത്സു | = | രസഗുണങ്ങൾ ഉണ്ടായിരുന്നാലും |
| തസ്മിൻ | = | അതിൽ ( ആ ദൃഷ്ടഫലമായ പ്രയോഗത്തിൽ) |
| സമ്യക് പ്രയോഗേ സതി | = | സമ്യക് പ്രയോഗം ചെയ്താലും |
| തസ്യ ഏവ | = | ആ ദ്രവ്യത്തിനുതന്നെ |
| കർമ്മണ : അകരണാത് | = | പ്രവർത്തി ചെയ്യുവാൻ കഴിയു ന്നില്ല. അതുകൊണ്ടും |

ദ്രവ്യത്തിൽ രസഗുണങ്ങളുണ്ട്. ആ രസഗുണങ്ങളുടെ പ്രവർത്തി ദൃഷ്ടഫലപ്രദമാണെന്നു അറിയുകയും ചെയ്യാം. സമ്യക്പ്രയോഗാഭാവത്തിൽ അതു ഫലവത്തല്ലായെന്നുമറിയാം. സമ്യക്പ്രയോഗമല്ലാത്തപ്പോൾ പ്രവർത്തി ചെയ്തില്ലാ എങ്കിൽ അതാണു കാരണമെന്നും പറയാം. പ്രകൃത്യാദികാരണങ്ങളെ ചിന്തിച്ച് സമ്യക് യോഗം ചെയ്താലും ഫലാഭാവം കാണുന്നെങ്കിൽ അതിൻെറ കാരണം മറൊന്നാണ്. അങ്ങനെ ഫലിക്കാത്തത് ആ ദ്രവ്യത്തിനു വീര്യമില്ലാത്തതുകൊണ്ടാകുന്നു. സമ്യക്പ്രയോഗ ത്തിൽ രസഗുണങ്ങൾ പ്രവർത്തന ക്ഷമമാണെങ്കിലും ഫലാഭാവമാണ കാണുന്നതെങ്കിൽ ആ ദ്രവ്യത്തിൽ വീര്യമല്ലാത്തതാണ് കാരണമെന്ന താണ് കാരണമെന്നറിയേണ്ടതാണ്.

അതുകൊണ്ട് എൻെറ (ശാസ്ത്രകാരൻെറ) അഭിപ്രായത്തിൽ ഗുണമാത്രവീര്യമെന്നല്ല ഗുണോൽക്കർഷത്തെയാണ് വീര്യത്തിൻെറ ആധാരമെന്നു അംഗീകരിക്കേണ്ടത്. ശാസ്ത്രകാരൻമാർ വീര്യത്തെ എങ്ങനെ വിവക്ഷിച്ചിരിക്കുന്നുവെന്നുള്ളത് മുൻപ് ''രസഗുണ മാത്രം വീര്യമേകേ'' എന്നുള്ള സൂത്രം വ്യാഖ്യാനിച്ചപ്പോൾ ദൃങ് മാത്രസൂചന നൽകിയിട്ടുണ്ട്.

# വിപാകപ്രകരണം

അടുത്തതായി വിപാക വിവക്ഷ

**ദ്രവ്യരസഗുണവീര്യാണാം വിപാകഃ** 37

ദ്രവ്യരസഗുണവീര്യാണാം = ദ്രവ്യരസഗുണവീര്യങ്ങൾക്ക്
വിപാകഃ = വിപാകം സംഭവിയ്ക്കും.

ദ്രവ്യരസഗുണവീര്യങ്ങൾ അഗ്നിയിൽ പാകപ്പെട്ട് മാറിത്തിരിഞ്ഞു പ്രവർത്തിക്കുന്നു. ആ പ്രക്രിയക്ക് വിപാകമെന്നു പറയുന്നു. ശാസ്ത്രകാരന്മാർ വിപാകത്തെ നിർവചിക്കുന്നത് ഇപ്രകാരമാണ് "ജാഠരേണാഗ്നിനാ യോഗാത് യദുദേതി രസാന്തരം, രസാനാം പരിണാമാന്തേ സ വിപാക ഇതിസ്മൃതഃ" ആഹാരമായോ ഔഷധമായോ ഉപയോഗിക്കുന്ന ദ്രവ്യം കോഷ്ഠത്തിലെത്തി ജാഠരാഗ്നിയുമായി ചേർന്ന് പാകം നടക്കുമ്പോൾ പ്രാദുർഭവിക്കുന്ന രസാന്തരത്തെയാണ് വിപാകമെന്നു പറയുന്നത്. രസാനാം എന്നു പറഞ്ഞിരിയ്ക്കുന്നത് ദ്രവ്യങ്ങളെ ലക്ഷീകരിച്ചാണ്. ഉദേതി എന്ന ക്രിയാപദം പ്രാദുർഭവതി വ്യഞ്ജിക്കുന്നുവെന്ന അർത്ഥത്തിലാണ്. ദ്രവ്യത്തിലടങ്ങിയിരിക്കുന്ന വിപാകരസം വ്യക്തമാകുന്നത് പചനപ്രക്രിയ നടക്കുമ്പോഴാണെന്നർത്ഥം. ആ വിപാകരസത്തെ മധുരാമ്ലകടുക്കളായി മൂന്നായി തരംതിരിച്ചിരിക്കുന്നു. പചനപ്രക്രിയയിൽ കാണുന്ന അവസ്ഥാന്തരങ്ങളെനോക്കി അവസ്ഥാവിപാകമെന്നും, പ്രതിനിയതദ്രവ്യവിപാകമെന്നും രണ്ടു സ്വഭാവത്തെ വിശദമാക്കിയിട്ടുമുണ്ട്. അവസ്ഥാവിപാകത്തെ അന്നപചനപ്രക്രിയവിവരിയ്ക്കുന്നിടത്ത് "മധുരീഭൂതമീരയേത്" എന്നു തുടങ്ങി പറഞ്ഞിട്ടുമുണ്ട്. പ്രതിനിയതദ്രവ്യവിപാകം ദ്രവ്യനിഷ്ഠമാണ്. അവസ്ഥാവിപാകവും ഇതിൽനിന്നു ഭിന്നവുമല്ല. ഏതേതു പരിണാമാവസ്ഥയിൽ മധുരാമ്ലകടുക്കൾ വ്യഞ്ജിക്കുന്നുവെന്നു പറഞ്ഞെന്നേയുള്ളു "തസ്മാത് നൈകരസം ദ്രവ്യം" എന്നും ദ്രവ്യം നൈകരസമാണെന്നും നിശ്ചയിച്ചപ്പോൾതന്നെ 'അർത്ഥാൽ തസ്മാത് നൈകവിപാകം ദ്രവ്യമെന്നും നിശ്ചയിക്കേണ്ടതു തന്നെയാണ്. ആ നിലയിൽ എല്ലാ ദ്രവ്യങ്ങളിൽനിന്നും എല്ലാ വിപാകരസങ്ങളും ഉണ്ടാകേണ്ടതുതന്നെ, പ്രതിനിയതദ്രവ്യവിപാകരസം കൂടുതൽ കാണുമെന്നേയുള്ള. ഇങ്ങനെയാണ് ദ്രവ്യത്തിന്റെ പഞ്ചഘടകങ്ങളിലൊന്നായ വിപാകരസത്തെപ്പററി വിവരിച്ചിട്ടുള്ളത്.

ഈ അധികാരത്തിൽ ദ്രവ്യരസഗുണവീര്യ വിപാകങ്ങൾ പ്രവർത്തനക്ഷപണമാകുന്നത് അഗ്നിസംയോഗംകൊണ്ട് പരിണാമം പ്രാപിക്കുമ്പോൾ മാത്രമാണെന്നാണ്. "പരിണാമലക്ഷണോ വിപാകഃ" എന്നാണ് വിപാകത്തിന് മുൻപ് ലക്ഷണം കൽപിച്ചിട്ടുള്ളത്. ദ്രവ്യഘടകമായ വിപാകരസത്തെപ്പററി വിശദവിവരണം

മുകളിൽ പറയാൻ പോകുന്നതുകൊണ്ട് ഇവിടെ പറയുന്ന വിപാകം കേവലം പരിണാമ പ്രക്രിയയായി മാത്രമേ ഗ്രഹിക്കാൻ കഴിയുന്നുള്ളു.

## കർമ്മപ്രകരണം

അടുത്തതായി കർമ്മത്തിന് വിഷയം എന്താണെന്നു പറയുന്നു.

### കർമ്മ സർവേഷാം 38

സർവേഷാം = എല്ലാത്തിനും (ദ്രവ്യാദി എല്ലാററിനും)
കർമ്മ = കർമ്മവിശേഷം (പ്രയോഗവിശേഷം മൂലകാരണമാകുന്നു).

ദ്രവ്യരസവീര്യങ്ങളുടെ പ്രയോഗവിശേഷമാണ് കർമ്മമെന്നു പറയുന്നത്. ദ്രവ്യാദിഷഡ്പദാർത്ഥങ്ങൾ ആരോഗ്യാനാരോഗ്യങ്ങൾക്ക് മൂലകാരണങ്ങളാണെന്നു പറഞ്ഞു. അവയിൽ കർമ്മവും ഉൾപ്പെടുന്നു. ദ്രവ്യാദികൾക്ക് സ്വയം പ്രവർത്തിശക്തിയുണ്ടെങ്കിലും അവ പ്രവർത്തനക്ഷപണമാകണമെങ്കിൽ പ്രയോഗവിശേഷം ആശ്രയമായിരിക്കണം. എങ്കിൽ മാത്രമേ ദ്രവ്യാദികൾ കൊണ്ടുദ്ദേശിക്കുന്ന ഫലം പൂർണ്ണമാകൂ. ദ്രവ്യാധികളുടെ ഗുണങ്ങൾ പാകപ്പെട്ട് ശരീരത്തിൽ പ്രവർത്തിക്കണമെങ്കിൽ പ്രയോഗപൂർവകമായ സവിശേഷത അവയ്ക്കുണ്ടായിരിക്കണമെന്നർത്ഥം. സംസ്കാരാദി വിശേഷംകൊണ്ടവ ശരീരത്തിൽ ലയിച്ചു പ്രവർത്തിക്കത്തക്കവണ്ണം പ്രയോഗക്ഷമമായിരിക്കണം. ആ പ്രയോഗക്ഷമതയെയാണ് ഇവിടെ കർമ്മമെന്നു പറയുന്നത്.

ഇപ്രകാരം ദ്രവ്യാദിഷഡ്പദാർത്ഥങ്ങളുടെ ഓരോന്നിൻെറയും സ്വരൂപം പരീക്ഷിച്ചു കഴിഞ്ഞു. അടുത്ത പ്രകരണത്തിൽ അവയുടെ ഭേദത്തെ വിസ്തരിച്ചു പറയാൻ പോവുകയാണ്.

അവയിൽ ദ്രവ്യത്തിൻെറ ഭേദം ആദ്യമായി പറയുന്നു.

### തത്ര പൃഥിവ്യാദീനി മൂലദ്രവ്യാണി തേഷാം ഗന്ധവത് 39

തത്ര = ഇവിടെ (ദ്രവ്യാദിഷഡ്പദാർത്ഥങ്ങളിൽ)
തേഷാം = കാര്യദ്രവ്യങ്ങൾക്ക്
പൃഥിവ്യാദീനി = പൃഥിവ്യാദി പഞ്ചഭൂതങ്ങൾ
മൂലദ്രവ്യാണി = കാരണദ്രവ്യങ്ങളാകുന്നു
ഗന്ധവത് = ഗന്ധം തുടങ്ങിയ ഗുണങ്ങൾ കാണുന്നു

ദ്രവ്യാദിഷഡ്പദാർത്ഥങ്ങളിൽ ദ്രവ്യത്തിൻെറ ഭേദമാണിവിടെ പറയുന്നത്. ദ്രവ്യത്തിൻെറ ഉൽപത്തിക്കു മൂലകാരണമായി

ട്ടുള്ളത് പഞ്ചഭൂതങ്ങളാണ്. പഞ്ചഭൂതപരമാണുക്കളുടെ സംയോജനംകൊണ്ട് ദ്രവ്യം വളർന്നു വികസിക്കുകയാണ്. ദ്രവ്യത്തെ കാരണദ്രവ്യങ്ങളെന്നും കാര്യദ്രവ്യങ്ങളെന്നും രണ്ടായി തരിച്ചു പഠിക്കേണ്ടതാണെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ? ദ്രവ്യോൽപ്പത്തിക്കു കാരണങ്ങളായ പഞ്ചഭൂതങ്ങളെ മൂലദ്രവ്യങ്ങളെന്നാണ് വ്യവഹരിക്കപ്പെട്ടിട്ടുള്ളത്. സ്ഥാവരജംഗമങ്ങളായ എല്ലാ പദാർത്ഥങ്ങളും കാര്യദ്രവ്യങ്ങളാകുന്നു. പൃഥിവ്യാദി പഞ്ചഭൂതങ്ങളുടെ ഗന്ധാദി ഗുണങ്ങൾ ദ്രവ്യത്തിൽ കാണുന്നതുകൊണ്ടാണ് പഞ്ചഭൂതസമവായത്തിൽ ദ്രവ്യങ്ങൾ സ്വരൂപം പ്രാപിക്കുന്നതെന്ന് പറയാൻ നിർബന്ധിതമായത്.

അടുത്തതായി ആ മൂലദ്രവ്യങ്ങളുടെ ഗുണങ്ങളെപ്പററി പ്രതിപാദിക്കുന്നു.

**ഗന്ധരസരൂപസ്പർശ ശബ്ദഗുണാഃ പൃഥിവ്യപ്തേജോവായ്വാകാശാനാം പൂർവ്വഃ പൂർവോഽപകൃഷ്യതേ 40**

| | | |
|---|---|---|
| പൃഥിവ്യപ്തേജോ വായ്വാകാശാനാം. | = | പൃഥിവ്യപ്തേജോവായു ആകാശങ്ങൾക്ക്. |
| ഗന്ധരസരൂപസ്പർശ ശബ്ദഗുണാ : | = | ഗന്ധ, രസ രൂപസ്പർശ ശബ്ദങ്ങൾ യഥാക്രമം ഗുണങ്ങളാകുന്നു. |
| പൂർവ്വ : പൂർവോ | = | മുൻപു മുൻപു പറഞ്ഞത്. |
| അപകൃഷ്യതേ | = | ഓരോ ഗുണങ്ങൾ കുറഞ്ഞവയായിരിക്കുന്നു. |

ഇവിടെ മൂലകാരണങ്ങളായ പഞ്ചഭൂതങ്ങളുടെ ഗുണങ്ങളെ വിവരിക്കുകയാണ് തത്ര ഗന്ധവതീ പൃഥിവീ, ഗന്ധവത്വം പൃഥിവ്യാ ലക്ഷണം, എന്നു തുടങ്ങുന്ന നൈയായീക മതത്തെയാണ് അവലംബമാക്കിയിരിക്കുന്നത്. എവിടെ ഗന്ധം കാണുന്നുവോ അവിടെ പൃഥിവീപരമാണുവിൻെറ അംശം ഉണ്ടായിരിക്കും. അതുപോലെ ഇതരഭൂതങ്ങളുടെ കാര്യത്തിലും അനുമാനിക്കേണ്ടതാണ് ഗന്ധവത്ത്വം പൃഥിവീ പരമാണുവിൻെറ ഗുണവും ഗന്ധവിശേഷം വസ്തുവിൽ വരുമ്പോൾ ഇതരഭൂതങ്ങളുടെ സമമായ ബന്ധത്തിൽ സംഭവിക്കുന്നതുമാണ്. അതുപോലെ രസാദിവിശേഷങ്ങളും ഇങ്ങനെ സംഭവിക്കുന്നതാണ്. മൂലകാരണങ്ങളായ പൃഥിവ്യാദി പഞ്ചഭൂതങ്ങളും പരിണമിച്ചുണ്ടാകുന്നതാണ്. ഭൂതപരിണാമപ്രക്രിയ പറയുമ്പോൾ ''അക്ഷരാത് ഖം തതോ വായു: തസ്മാത് തേജ: തതോ ജലം ഉദകാത് പൃഥിവീജാതാ ഭൂതാനാമേഷസംഭവഃ'' എന്നാണ്

പ്രതിപാദിച്ചിട്ടുള്ളത്. അക്ഷരത്തിൽനിന്നും (നാശമില്ലാത്തതിൽ
നിന്നും) ആകാശവും ആകാശത്തിൽനിന്നു വായുവും, വായുവിൽ
നിന്ന് അഗ്നിയും, അഗ്നിയിൽനിന്ന് ജലവും ജലത്തിൽനിന്ന്
പൃഥിവിയും പരിണമിച്ചു ഉണ്ടായതാണ് ഭൂതങ്ങൾ എന്ന് ആകാശാദി
കൾക്ക് പേരുവന്നതും പരിണമിച്ചുണ്ടായതുകൊണ്ടാണ്. അക്ഷരം
മൂലപ്രകൃതിയും നാശമില്ലാത്തതും ഗുണരഹിതവുമാണ്. അതിൽ
നിന്നും ഉണ്ടായ ആകാശം ശബ്ദമാത്ര ഗുണമുള്ളതാണ്. അതിൽ
നിന്നും ഉണ്ടായ വായുവിന് കാരണഗുണമായ ശബ്ദവും കാര്യഗുണ
മായ സ്പർശവും ഉണ്ടായിരിക്കുന്നു. "ശബ്ദസ്പർശവാൻ
വായു:" എന്നു പറയുന്നതും ഈ അർത്ഥത്തിലാണ്. വായുവിൽ
നിന്നും പരിണമിച്ചുണ്ടായ അഗ്നിക്ക് കാരണമായ വായുവിന്റെ
ശബ്ദസ്പർശങ്ങളും കാര്യഗുണമായ രൂപവും ഉണ്ടായിരിക്കും.
അഗ്നിയിൽനിന്നു പരിണമിച്ചുണ്ടായ ജലത്തിന് ശബ്ദസ്പർശ
രൂപങ്ങളും കാര്യഗുണമായ രസവും ഉണ്ടായിരിക്കും. ജലത്തിൽ
നിന്നു പരിണമിച്ചുണ്ടായ പൃഥിവിക്ക് കാരണഗുണമായ ശബ്ദ
സ്പർശരൂപരസങ്ങളും കാര്യഗുണമായ ഗന്ധവും ഉണ്ടായിരി
ക്കുന്നു. 'പൃഥിവീ പഞ്ചഗുണവതീ' എന്ന് ശബ്ദാദി അഞ്ചുഗുണ
ങ്ങളും ഉണ്ടെന്നു പറയുന്നത് ഇതുകൊണ്ടാണ്. ഒന്നു പരിണമിച്ചു
ണ്ടാകുമ്പോൾ അതിൽ കാരണഗുണങ്ങളും കാര്യഗുണങ്ങളും ഉണ്ടായി
രിക്കുമെന്നും സ്പഷ്ടമാണ്. ഇതുകൊണ്ടാണ് "ഏകഗുണ
വൃദ്ധ്യന്വയ: പരേ" എന്നു പറയുവാൻ കാരണം. ഈ കാര്യം തന്നെ
മേൽകാണിച്ച സൂത്രത്തിൽ ഒന്നു തിരിച്ചു പറയുന്നുവെന്നേയുള്ളു.
പൃഥിവ്യാദി പഞ്ചഭൂതങ്ങൾക്ക് ഗന്ധവത്ത്വാദി ഗുണങ്ങൾ യഥാക്രമം
പറഞ്ഞതുകൊണ്ടാണ്. ആദ്യമാദ്യം പറഞ്ഞതിന് ഒരോ ഗുണം കുറ
ഞ്ഞിരിക്കുമെന്നു പറയേണ്ടിവരുന്നത്. ലക്ഷ്യത്തിൽ രണ്ടു പ്രതി
പാദനങ്ങളും ഒരേ അർത്ഥത്തെത്തന്നെയാണ് സങ്കല്പിച്ചിരിക്കു
ന്നത്. ആയുർവേദം ഇന്ദ്രിയാർത്ഥങ്ങളായി വിവരിക്കുന്ന ഗന്ധാദു
ഗുണങ്ങൾ പൃഥിവ്യാദി പഞ്ചഭൂതങ്ങളുടെ ഗുണങ്ങളാണെന്നറിയണം.
പരമാണുക്കൾ ഇന്ദ്രിയവിഷയമല്ലാത്തതുകൊണ്ട് ഗന്ധാദി ഗുണങ്ങ
ളിൽകൂടി അറിഞ്ഞു ഭൂതങ്ങളുടെ സന്നിവേശം മനസ്സിലാക്കണ
മെന്നും അർത്ഥമാണ്.

ഈ കാരണദ്രവ്യങ്ങൾ എങ്ങനെ കാര്യദ്രവ്യത്തിന് ഉപകരി
ക്കുന്നുവെന്ന് അടുത്ത സൂത്രത്തിൽ പറയുന്നു.

**ധൃതിസംഗ്രഹപക്തിവ്യൂഹാവകാശദാനൈ**
**രുപകാര ഏഭി:** **41**

ഏഭി : = ഇവകളാൽ (പഞ്ചഭൂതങ്ങളാൽ)

ധൃതി സംഗ്രഹപക്തി വ്യൂഹാവകാശദാനൈ: ഉപകാര: = ധൃതി, സംഗ്രഹ, പക്തി, വ്യൂഹ, അവകാശദാനങ്ങളാൽ = ഉപകാരം ഉണ്ടാകുന്നു (അനുഗ്രഹിക്കുന്നു).

മൂലദ്രവ്യങ്ങളായ പഞ്ചഭൂതങ്ങൾ ഓരോന്നും കാര്യദ്രവ്യത്തിന്റെ നിഷ്പത്തിയിൽ എങ്ങിനെ ഉപകരിക്കുന്നുവെന്നാണ് ഈ സൂത്രത്തിൽ പറയുന്നത്. ധൃതി, ധരിക്കുക, പൃഥിവിഭൂതമാണതു ചെയ്യുന്നത്. ബീജത്തിൽ വികീർണ്ണങ്ങളായിരിക്കുന്ന പരമാണുക്കളെക്കൂതിർത്ത് ഒരുമിപ്പിച്ച് ദ്രവ്യത്തെ വളർത്തുന്ന സംഗ്രഹമെന്ന സ്വഭാവം ജലം നിർവഹിക്കുന്നു. പചിച്ച് രൂപാന്തരം പ്രാപിക്കുന്നത് അഗ്നി ചെയ്യുന്ന പക്തിയാണ്. ശാഖാപ്രശാഖകളായി ദ്രവ്യത്തെ വികസിപ്പിക്കുന്നത് വായുവിന്റെ വ്യൂഹധർമ്മമാണ്. ദ്രവ്യം വളർന്നു വ്യവസ്ഥാനം ചെയ്യുവാൻ ആകാശം, അവകാശദാനം ചെയ്യുന്നു. ഇങ്ങനെ പഞ്ചഭൂതങ്ങൾ ഓരോന്നും ധൃത്യാദിധർമ്മങ്ങൾ അടുത്തിരുന്ന് ചെയ്യുന്നതായി കാണുന്നതുകൊണ്ട് കാര്യദ്രവ്യങ്ങളായ സ്ഥാവരജംഗമവസ്തുക്കളുടെ ഉൽപ്പത്തിക്ക് കാരണങ്ങളായി പഞ്ചഭൂതങ്ങളെ കണക്കാക്കിയിരിക്കുന്നു.

"ഇഹഹിദ്രവ്യം പഞ്ചഭൂതാത്മകം തസ്യാധിഷ്ഠാനം പൃഥിവീ യോനിരുദകം ഖാനിലാനല സമവായാത് നിർവൃത്തിവിശേഷഃ" "എന്നും പഞ്ചഭൂതാത്മകം തത്തുക്ഷ്മാമധിഷ്ഠായ ജായതെ അംബുയോന്യഗ്നിപവനനഭസാം സമവായതഃ തൻ നിർവൃത്തി: വിശേഷശ്ച" എന്നും ശാസ്ത്രകാരൻമാർ പ്രതിപാദിച്ചിട്ടുള്ളതും ഈ അർത്ഥത്തിലാണ്.

അതുകൊണ്ട്

## തസ്മാത് തൻമയം ദ്രവ്യം 42

തസ്മാത് = അതു ഹേതുവായിട്ട് (പഞ്ചഭൂതങ്ങൾ ഉപകരിക്കുന്നത് ഹേതുവായിട്ട്)

തൻമയം = തൻമയമായിരിക്കുന്നു (പഞ്ചഭൂതമയമായിരിക്കുന്നു)

ദ്രവ്യം = സ്ഥാവരജംഗമാത്മകമായ കാര്യദ്രവ്യം

പഞ്ചഭൂതങ്ങളുടെ സമവായ ബന്ധത്തിൽ ദ്രവ്യോൽപ്പത്തി സംഭവിക്കുന്നതുകൊണ്ട് കാര്യദ്രവ്യം പഞ്ചഭൂതമയമായിരിക്കുന്നു.

എന്നാൽ

## സമാഖ്യാ പുനരുദ്രേകയേണ 43

സമാഖ്യാ പുന: = വ്യവഹാരം ചെയ്യുന്നതാകട്ടെ (ശാസ്ത്രത്തിൽവ്യവഹരിക്കുന്നതാകട്ടെ)

ഉദ്രേകയേണ = ആധിക്യത്തെ വച്ചുകൊണ്ടാണ്.

ഭൗമം ആപ്യം എന്നു ദ്രവ്യങ്ങളെ പഞ്ചഭൂതങ്ങളുടെ അടിസ്ഥാനത്തിൽ ശാസ്ത്രഗ്രന്ഥങ്ങളിൽ വ്യവഹരിക്കുന്നത് അവയുടെ ആധിക്യത്തെ വച്ചുകൊണ്ടാണ്. ഇതരഭൂതങ്ങളെക്കാളും പാർഥിവാംശം ആധിക്യമായി കാണുന്ന ദ്രവ്യത്തെ ഭൗമമെന്നും ജലത്തിന്റെ അംശം കൂടുതലായി കാണുന്നതിനെ ആപ്യദ്രവ്യമെന്നും മററും വ്യവഹരിക്കുന്നു. ഒന്നിലധികം കാരണങ്ങൾ ചേർന്ന് ഒരു കാര്യമുണ്ടാകുമ്പോൾ കാരണങ്ങൾക്ക് ഏററക്കുറച്ചിൽ കാണുന്നതു സ്വാഭാവികമാണല്ലോ? "വ്യപദേശസ്തു ഭൂയസാ" എന്നും "വിശേഷ വ്യത്യാ തത്ര തത്ര ദ്രവ്യസ്വരൂപകഥനേ വ്യവഹാര: പ്രവൃത്തിമതോ ഭവതി" എന്നും ശാസ്ത്രകാരൻമാർ നിർവചിച്ചിരിക്കുന്നത് ആധിക്യത്തിനെ വച്ചുകൊണ്ടാണ്. ഒരു ദ്രവ്യം ഭൗമമെന്നു പറഞ്ഞാൽ അതിന്റെ ഉൽപ്പത്തിക്ക് പൃഥിവ്യംശം കൂടുതലുണ്ടായിരിക്കുമെന്നും ഇതരഭൂതങ്ങൾ സാധാരണ നിലയിൽ കാണുമെന്നും അർത്ഥമാക്കേണ്ടതാണ്.

ദ്രവ്യങ്ങൾക്ക് പാഞ്ചഭൗതികത്വം കൽപ്പിച്ചിരിക്കുന്നത് ശരിയല്ലെന്ന് പൂർവപക്ഷകാരൻ ശങ്കിക്കുന്നു.

**തദസമ്യക് ചാക്ഷുഷാചാക്ഷുഷാണാ**
**മചാക്ഷുഷത്വാത് സംയോഗസ്യ 44**

| | | |
|---|---|---|
| തത് അസമ്യക് | = | ആ അഭിപ്രായം ശരിയല്ല |
| ചാക്ഷുഷാചാക്ഷുഷാണാം | = | ചാക്ഷുഷ അചാക്ഷുഷങ്ങളുടെ (കാണാൻ കഴിയുന്നതും കാണാൻ കഴിയാത്തതുമായവയുടെ) |
| സംയോഗസ്യ | = | സംയോഗത്തിന്റെ |
| അചാക്ഷുഷത്വാത് | = | അചാക്ഷുഷത്വം ഹേതുവായിട്ട് (കാണാൻ കഴിയാത്തത് ഹേതുവായിട്ട്) |

ദ്രവ്യം പാഞ്ചഭൗതികമാണെന്നു പറഞ്ഞു. ആ അഭിപ്രായം ശരിയല്ല. പഞ്ചഭൂതങ്ങൾതന്നെ കാണാവുന്നതും കാണാൻ കഴിയാത്തതുമുണ്ട്. കാണാവുന്നതിന്റെ തന്നെ സംയോഗം കാണാനും കഴിയുന്നില്ല. കാണാൻ സാധിക്കാത്തതിന്റെ കാര്യം പറയാനുമില്ലല്ലോ? പഞ്ചഭൂതങ്ങളിൽ "പൃഥിവ്യപ് തേജോഭൂതങ്ങൾ" കാണാൻ കഴിയുന്നവയാണ്. അവ ദ്രവ്യോൽപ്പത്തിയിൽ ചേരുന്നവിധം കാണാൻ കഴിയുന്നില്ല കാണാൻ കഴിയാത്ത വായുവാകാശഭൂതാംശങ്ങളുടെ സംയോഗം കാണാൻ സാദ്ധ്യവുമല്ല. ഈ നിലക്ക് പാഞ്ചഭൗതികമാണ് കാര്യദ്രവ്യങ്ങളെന്നുള്ള നിഗമനം സാധൂകരിക്കുന്നില്ല.

അതുകൊണ്ടാണ് 'തൻമയം ദ്രവ്യം' എന്ന അഭിപ്രായത്തോട് യോജി
ക്കുവാൻ സാദ്ധ്യമാകാത്തത്.

ചാക്ഷുഷത്വവാദത്തെ സമർത്ഥിക്കുന്നു.

## സ്ഥൂലാണുകാര്യവച്ചാക്ഷുഷത്വം 45

| | | |
|---|---|---|
| സ്ഥൂലാണുകാര്യവത് | = | സ്ഥൂലാണുകാര്യം പോലെ |
| ചാക്ഷുഷത്വം | = | ചാക്ഷുഷത്വമാണെന്നുസമർത്ഥിക്കാം. |

ദ്രവ്യത്തിൽ പഞ്ചഭൂതപരമാണുക്കളുടെ സംയോഗം പ്രത്യക്ഷ
മല്ലാത്തതുകൊണ്ട് ദ്രവ്യം പാഞ്ചഭൗതികമാണെന്നുള്ള സിദ്ധാന്തത്തെ
പൂർവപക്ഷകാരൻ നിഷേധിച്ചു. അത് ശരിയല്ല. പരമാണുക്കളുടെ
സംയോഗം ദൃശ്യമല്ലാത്തതുകൊണ്ടാണ് ഭൗതീകമെന്നുള്ള അഭിപ്രാ
യത്തെ നിഷേധിച്ചത്. "അംഗുല്യണു സംയോഗവത്" എന്ന നൈയാ
യികൻമാരുടെ അഭിപ്രായമനുസരിച്ച് ഭൗതികസംയോഗവും പ്രത്യ
ക്ഷമാണ്. പരമാണുക്കൾ ചേർന്ന് സ്ഥൂലമായ ഒരു കാര്യം ഉണ്ടാകു
ന്നതായി കാണുന്നു. ജാതമാത്രനായ ഒരു ശിശുവിന്റെ അംഗുലി
വളരെ ചെറുതായിരിക്കും. ആയത് ക്രമേണ വളർന്ന് സ്ഥൂലമായി
തീരും. അവിടെ ശാരീരികങ്ങളായ ഭൗതികപരമാണുക്കൾ ചേർന്നാൽ
മാത്രമേ സ്ഥൂലമാകാൻ തരമുള്ളു. ആ വളർച്ച പ്രത്യക്ഷമാണ്.
പരമാണു സംയോഗം അനുമാനഗ്രാഹിയുമാണ്. ഇതുപോലെ ഒരു
ദ്രവ്യം വളരണമെങ്കിലും സമാനഭൂതപരമാണുക്കൾ സംയോജിക്കതന്നെ
വേണം. ഈ അടിസ്ഥാനത്തിലാണ് ഞങ്ങൾ (ശാസ്ത്രകാരൻമാർ)
ദ്രവ്യം പാഞ്ചഭൗതികമെന്നു പറഞ്ഞത്.

അതിൽ സംശയമുണ്ടെങ്കിൽ

## ത (ദേ ? ദനേ) കദ്രവ്യ (ത്വാ ? വ) ദിതിചേത് തദിതരത്ര തുല്യം 46

| | | |
|---|---|---|
| തത് | = | അത് സ്ഥൂലദ്രവ്യം |
| അനേകദ്രവ്യവത് | = | അനേകദ്രവ്യങ്ങൾ ഉള്ളതുപോലെ (അണുസഞ്ചയംകൊണ്ട്) |
| ഇതിചേത് | = | എന്നാണെങ്കിൽ |
| തത് | = | അത് അനേകദ്രവ്യത്വം |
| ഇതരത്ര തുല്യം | = | മറേറതുമായി തുല്യമായിരിക്കുന്നു. |

അംഗുല്യാണു സംയോഗമാണ് പ്രത്യക്ഷത്തിനുദാഹരണമാ
യെടുത്തത്. അംഗുലി വളർന്നു വലുതാകുന്നത് അനേകമണുക്കൾ
ചേരുന്നതു കൊണ്ടാണെന്നാണ് വാദം എങ്കിൽ, അത് ദ്രവ്യോൽപ്പ
ത്തിയെ സംബന്ധിച്ചും അങ്ങനെതന്നെയാണ്. ഇതിൽനിന്നും മന

സ്സിലാകുന്നത് അനേക കാരണദ്രവ്യസംയോഗത്തിൽ ചാക്ഷുഷത്വം സംഭവിക്കാം എന്നാണ് പൂർവപക്ഷകാരൻ അഭിപ്രായിക്കുന്നതെങ്കിൽ ദ്രവ്യോൽപ്പത്തിയെ സംബന്ധിച്ചും അനേകകാരണദ്രവ്യസംയോഗമാണുള്ളത്. അത് അതുകൊണ്ട് പാഞ്ചഭൗതികത്വം പ്രത്യക്ഷമാണെന്നു തെളിയുന്നു. വൈശേഷികകാരന് ദ്രവ്യത്തെപ്പറ്റി രണ്ടഭിപ്രായമാണുള്ളത്. അദ്രവ്യം അനേകദ്രവ്യം എന്നാണ്. അദ്രവ്യം പരമാണുക്കളാണ്. അനേകദ്രവ്യം അനേകപരമാണുക്കൾ ചേർന്നുണ്ടാകുന്ന കാര്യദ്രവ്യവുമാണ്. ആ കാര്യമായ ദ്രവ്യത്തിൽ കാരണങ്ങളായ അനേകം ഭൂതപരമാണുക്കളുടെ സംഘാതമാണുള്ളത്. അനേക തന്തുത്വം ഒരു വസ്ത്രമായിരിക്കുന്നതുപോലെ അനേകം പരമാണുക്കളുടെ സംഘാതം ഒരു ദ്രവ്യമായിരിക്കും. എന്നാൽ അനേക തന്തുക്കൾ സംയോജിച്ചാലേ ഒരു വസ്ത്രമെന്ന കാര്യം ഉണ്ടാകുകയുള്ളു. അപ്രകാരം അനേകം ഭൂതങ്ങൾ സംയോഗിച്ചാലേ ഒരു വസ്തു രൂപം പ്രാപിക്കുന്നുള്ളു. സംയോഗം ദൃശ്യമല്ലെങ്കിലും, ഫലത്തിൽനിന്നും സംയോഗത്തെ അനുമാനിക്കേണ്ടതാണെന്നർത്ഥം.

ഇപ്രകാരം കാര്യദ്രവ്യത്തിന് പാഞ്ചഭൗതികത്വം പ്രത്യക്ഷമാണെന്നു കാണിച്ചിട്ട് കാര്യദ്രവ്യത്തിൽ ഓരോ ഭൂതങ്ങളും എന്തു ചെയ്യുന്നുവെന്ന് അടുത്ത സൂത്രത്തിൽ ഒന്നുകൂടി വ്യക്തമാക്കുന്നു.

**ബൃംഹണക്ലേദനപാചനകർശന വിവരണാനി തേഭ്യഃ സംഘാതഹ്ലാദനപ്രകാശശൈഘ്ര്യസൗഷിര്യാണി ച 47**

| | | |
|---|---|---|
| തേഭ്യഃ | = | അവകളിൽനിന്നും (പൃഥിവ്യാദി പഞ്ചഭൂതങ്ങളിൽനിന്നും) |
| ബൃംഹണക്ലേദനപാചന, കർശനവിവരണാനി | = | ബൃംഹണ, ക്ലേദന, പാചന കർശന വിവരണങ്ങളും |
| സംഘാതഹ്ലാദന പ്രകാശ ശൈഘ്ര്യ സൗഷിര്യാണിച | = | സംഘാത, ഹ്ലാദന, പ്രകാശ, ശൈഘ്ര്യ, സൗഷിര്യങ്ങളും. |
| (കാര്യദ്രവ്യേഷുജായന്തേ) | = | കാര്യദ്രവ്യങ്ങളിൽ ഉണ്ടാകുന്നു. |

പഞ്ചഭൂതങ്ങളിൽനിന്നും കാര്യദ്രവ്യത്തിൽ യഥാക്രമം ബൃംഹണാദിധർമ്മങ്ങൾ ഉണ്ടാകുന്നതുകൊണ്ടും ദ്രവ്യം പാഞ്ചഭൗതികമാണ്. അവയവങ്ങൾക്കുണ്ടാകുന്ന ഉപചയവും ബൃംഹണവും അവയവവ്യവസ്ഥയും പൃഥിവിയിൽനിന്നും ലഭിക്കുന്നതാണ്. ക്ലേദനവും ആഹ്ളാദസ്വഭാവവും ജലത്തിൽനിന്നും ലഭിക്കുന്നതാണ്. പാചനവും പ്രകാശവും അഗ്നിയിൽനിന്നും ലഭിക്കുന്ന ധർമ്മമാണ്.

ധാതുകർമ്മത്വവും ശീഘ്രഗതിയും വായുവിൽനിന്നും ലഭിക്കുന്ന ധർമ്മവുമാണ്. വിവരത്വവും (വിദ്രവധാനം) സൗഷിര്യവും ആകാശത്തിൽനിന്നും ലഭിക്കുന്ന ധർമ്മമാണ്. ശബ്ദാദിഗുണങ്ങൾക്കു പുറമേ ദ്രവ്യം സ്വരൂപം പ്രാപിക്കുമ്പോൾ അവയിലും അവയുടെ സംയോഗിച്ചാൽ ലഭിക്കുന്ന ഫലത്തിലും നിന്ന് പാഞ്ചഭൗതികത്വം ദ്രവ്യത്തിനുണ്ടെന്നു പ്രകടമാണ്.

അടുത്തതായി ഭൂതങ്ങളുടെ പ്രവർത്തിയെയും സൂചിപ്പിക്കുന്നു.

**അധസ്തിര്യഗധശ്ചോർദ്ധ്വം സർവത ഇതി!**
**ക്രിയാ ചതുർണ്ണാം 48**

| | | |
|---|---|---|
| അധഃ | = | അധോഗതി |
| തിര്യക് | = | വിലങ്ങനെ |
| ഊർദ്ധ്വം | = | ഊർദ്ധ്വഗതി |
| സർവതഃ | = | സർവതോഗതി |
| ഇതി ചതൂർണാം ക്രിയാ | = | എന്നു ഭൂതങ്ങളുടെ നാലു പ്രവർത്തികളെ കാണിക്കുന്നു. |

പ്രപഞ്ചത്തിൽ ഭൂതങ്ങളുടെ പ്രവർത്തിസ്വഭാവം നാലുതരത്തിലാണ്. ഗുരുത്വംകൊണ്ട്, പൃഥ്വിയപ്പുകൾ അധോഗതികളായിരിക്കും. വായു സർവതോഗതിയും തിര്യക്ഗതിയുമായിരിക്കും. ആകാശത്തിന് സർവഗതത്വം പറയാമെങ്കിലും നിഷ്ക്രിയത്വമാണ്. ഭൂതപരമാണുക്കളുടെ സ്വാഭാവികമായ ഈ ധർമ്മംകൊണ്ട് അവ ചേർന്നുണ്ടാകുന്ന ദ്രവ്യങ്ങൾക്കും "കാരണാനുവിധായിത്വാത് കാര്യാണാം തൽ സ്വഭാവതാ" എന്ന ന്യായേണ ഈ സ്വഭാവം ദൃശ്യമാണ്. "ദ്രവ്യമൂർദ്ധ്വഗമം തത്ര പ്രായോഽഗ്നിപവനോൽക്കടം അധോഗാമി ച ഭൂയിഷ്ഠം ഭൂമിതോയഗുണാധികം." ഈ ശാസ്ത്രോക്തികൾ കാരണഗുണങ്ങളായ പഞ്ചഭൂതങ്ങളുടെ ധർമ്മത്തെ സുതരാം വ്യക്തമാക്കുന്നു.

ഈ ക്രിയാഭേദത്തിനുള്ള കാരണത്തെ അടുത്ത സൂത്രം കൊണ്ടു വ്യക്തമാക്കുന്നു.

**പൂർവേ ഗുരൂണീ ലഘൂന്യുത്തരാണി 49**

| | | |
|---|---|---|
| പൂർവേ | = | ആദ്യം പറഞ്ഞ രണ്ടെണ്ണം (പഞ്ചഭൂതങ്ങളിൽ ആദ്യത്തെ രണ്ടെണ്ണം) |
| ഗുരൂണീ | = | ഗുരുത്വമുള്ളതാണ് |
| ഉത്തരാണി (ത്രീണി) | = | പിന്നീടുപറഞ്ഞ മൂന്നെണ്ണം |
| ലഘൂനി | = | ലഘുത്വമുള്ളവയാണ്. |

പഞ്ചഭൂതങ്ങളിൽ പൃഥിവ്യപ്പുകൾ ഗുരുത്വമുള്ളവയും, അഗ്നി, വായു, ആകാശങ്ങൾ ലഘുത്വമുള്ളവയുമാണ്. അതിനാൽ ഇവയിൽനിന്നുമുണ്ടാകുന്ന ദ്രവ്യങ്ങൾക്കും ഇതേ ഗുണമിരിക്കും. അതു കൊണ്ട് ദ്രവ്യം തൻമയത്വമാണെന്നു പറയുന്നതിൽ തെററില്ല.

വീണ്ടും ഗുണങ്ങളുടെ ഭേദത്തെ എടുത്തു കാണിക്കുന്നു.

## കാളനീലലോഹിതപീതാവദാതാ വർണ്ണാഃ 50

കാളനീലലോഹിതപീതാ-വദാതാഃ = കാളനീലലോഹിത, പീത, അവദാതങ്ങളായ
വർണ്ണാഃ = രൂപങ്ങൾ കാണുന്നതുകൊണ്ട് (തൻമയം ദ്രവ്യം)

പൃഥിവ്യാദി പഞ്ചഭൂതങ്ങളുടെ യഥാക്രമമുള്ള നിറങ്ങളാണ് കാളനീലാദികൾ. അവ ദ്രവ്യങ്ങളിൽ കാണുന്നതുകൊണ്ടും, തൻമയം ദ്രവ്യം എന്നു പറയുന്നതിൽ തെററില്ല.

അഗ്നിക്കു വർണ്ണങ്ങളിൽ വരുന്ന സ്വഭാവത്തെ അടുത്ത സൂത്രം കൊണ്ടു വ്യക്തമാക്കുന്നു.

## ഉത്തരോത്തരസ്തൈജസോ മന്ദത്വാദ് 51

തേജസഃ = തേജസ്സിന് (അഗ്നിഭൂതത്തിന്)
ഉത്തരോത്തരഃ = ഉത്തരോത്തരം (പിന്നീടു പിന്നീടു വരുന്നത്)
മന്ദത്വാത് = മന്ദത്വം ഹേതുവായിട്ട്.

പഞ്ചഭൂതത്തളിൽ അഗ്നിക്കാണ് രൂപത്വം ഉള്ളത്. രൂപ ഭേദം വരുന്നത് ഇതരഭൂതസംസർഗ്ഗങ്ങളിൽ നിന്നുമാണ്. ഉത്തരോത്തരഭൂതങ്ങൾ അഗ്നിക്കുശേഷം വായുആകാശങ്ങളുമാണ്. അവയുമായി ചേരുമ്പോൾ വർണ്ണത്തിന് മന്ദത്വമാണു സംഭവിക്കുന്നത്. മന്ദത്വമെന്നു പറയുന്നത് ക്ഷയമാണ്. വായു ആകാശങ്ങൾക്കു ശേഷമാണ് ഭൂതപരിണാമത്തിൽ അഗ്നി വരുന്നത്. ആഗ്നേയമാണ് രൂപവും. രൂപഗുണം വായു ആകാശങ്ങൾക്കില്ല. അതു കൊണ്ടാണ് അവയുടെ ചേർച്ചയിൽ നിറവ്യത്യാസം ശക്തമായി വരാത്തത്.

ഉത്തരോത്തരഭൂതസംസർഗ്ഗത്തിൽ വർണ്ണവ്യത്യാസം മന്ദമാണെന്നു പറഞ്ഞു. വർണ്ണശക്തിയാകുന്നത് എപ്പോഴാണെന്ന് അടുത്ത സൂത്രം കൊണ്ടു പറയുന്നു.

## അപാം പൂർവഃ പൂർവഃ 52

അപാം = അപ്പിൽനിന്നും
പൂർവഃ = പൂർവത്തിന്
പൂർവഃ (വർണ്ണോ ഭവതി) = പൂർവമായ വർണ്ണം ഭവിക്കുന്നു.

വൈശേഷികകാരൻ പൃഥിവി തൊട്ടാണ് ഭൂതങ്ങളെ പരാമർശിച്ചിരിക്കുന്നത്. മററു ശാസ്ത്രകാരൻമാർ ഭൂതപരിണാമ പ്രക്രിയയനുസരിച്ച് ആകാശം തുടങ്ങിയാണ് പരാമർശിച്ചിട്ടുള്ളത്. ഇത് ഓർമ്മയിൽ ഉണ്ടായിരിക്കണം. ഉത്തരോത്തരവും പൂർവ്വവും എന്നുള്ള പരാമർശം ഈ അടിസ്ഥാനത്തിലുമാണ്. ദ്രവ്യങ്ങൾക്ക് രൂപം വരുമ്പോൾ അവയിൽ വർണ്ണവ്യത്യാസം വരുന്നതാണ് ഇവിടെ പരാമർശിക്കുന്നത്. അഗ്നിയിൽനിന്നും ഉത്തരങ്ങളായ ഭൂതങ്ങളുടെ സന്നിവേശത്തിൽ വർണ്ണത്തിന് മാന്ദ്യം വരുമെന്നു കഴിഞ്ഞ സൂത്രത്തിൽ പറഞ്ഞു. അഗ്നിക്കുശേഷം അപ്പിനെയാണ് പരാമർശിക്കുന്നത്. എന്നാൽ ജലം സ്വയം മന്ദസ്വഭാവിയായതുകൊണ്ട് വർണ്ണോത്തേജനത്തിൽ അത്രകണ്ടു ശക്തമല്ല. അടുത്ത ഭൂതമായ പൃഥിവിയുടെ കൂടി സമാവേശത്തിൽ വർണ്ണം ശക്തമായി തീരുന്നു എന്നാണ് ഈ സൂത്രത്തിൽ പറയുന്നത്. ധർമ്മാധർമ്മങ്ങളുടെ സ്വഭാവം സമവേതങ്ങളായ ഭൂതങ്ങളുടെ ആത്മഗുണത്തിൽ നിന്നാണ് ലഭിക്കുന്നത്. ഇതിൽനിന്നും ഒരു ദ്രവ്യത്തിന് വർണ്ണവ്യത്യാസം ശക്തിയായി പ്രകടമാകുന്നത് പൃഥിവിയുടെ അംശം കൂടുതൽ ഉള്ളപ്പോൾ മാത്രമായിരിക്കും എന്നാണ്.

## സുരഭിരസുരഭിശ്ച ഗന്ധഃ 53

ഗന്ധ: = ഗന്ധം (ദ്രവ്യത്തിൽ കാണുന്നത്)
സുരഭി: അസുരഭി: ച = സുരഭിയെന്നും അസുരഭിയെന്നും രണ്ടുവിധമാണ്.

ദ്രവ്യത്തിലേർപ്പെടുന്ന ഗന്ധഭേദത്തെയാണ് ഇവിടെ പറയുന്നത്. ഗന്ധവത്ത്വം പൃഥിവീഭൂതത്തിന്റെ ഗുണമാണ്. ദ്രവ്യത്തിലേർപ്പെടുമ്പോൾ അത് സുരഭിയെന്നും അസുരഭിയെന്നും രണ്ടുതരത്തിൽ കാണപ്പെടുന്നു. ഘ്രാണേന്ദ്രിയത്തിനും മനസ്സിനും പ്രീതികരമായ ഗന്ധത്തെ സുരഭിയെന്നും, മറിച്ചുള്ളതിനെ അസുരഭിയെന്നും പറയുന്നു. ഹൃദ്യമായ ഗന്ധമെന്നും അഹൃദ്യമായ ഗന്ധമെന്നും ഇവയെ പറയാവുന്നതാണ്.

കൂടാതെയും ഗന്ധമുണ്ടെന്ന് വേറെ ചില ആചാര്യൻമാർക്ക് അഭിപ്രായമുണ്ട്.

## ശ്യാവഗന്ധശ്ചേത്യേകേ 54

ഏകേ = ചില ആചാര്യൻമാർ
ശ്യാവഗന്ധ : ച = ശ്യാവഗന്ധമെന്ന് (ഒന്നിനെക്കൂടി സ്വീകരിക്കണമെന്ന്)
(ഇച്ഛന്തി) = ആഗ്രഹിക്കുന്നു (അഭിപ്രായപ്പെടുന്നു).

ചില ആചാര്യൻമാർ സുരഭി അസുരഭി ഗന്ധങ്ങൾക്കു പുറമേ ശ്യാവഗന്ധമെന്ന് മൂന്നാമതൊരു ഗന്ധത്തെക്കൂടി അംഗീകരിക്കണമെന്നഭിപ്രായപ്പെടുന്നു. പടോലഫലാദികളിൽ കാണുന്ന ഗന്ധം ശ്യാവഗന്ധമെന്നാണ് അവരുടെ അഭിപ്രായം.

സുരഭി അസുരഭി ഗന്ധങ്ങളുടെ ഭേദത്തിനുള്ള കാരണം അടുത്ത സൂത്രത്തിൽ പറയുന്നു.

## സുരഭിഃ സമത്വാദ് ഭൂതാനാം 55

| | | |
|---|---|---|
| ഭൂതാനാം | = | പഞ്ചഭൂതങ്ങളുടെ |
| സമത്വാത് | = | സാമ്യഭാവത്തിൽ നിന്നും |
| സുരഭിഃ (ജായതേ) | = | സുരഭി എന്നുള്ള ഗന്ധമുണ്ടാകുന്നു. |

ഭൂതങ്ങളുടെ സാമ്യാവസ്ഥയിൽ നിന്നാണ് ദ്രവ്യങ്ങളിൽ സുരഭിഗന്ധമുണ്ടാകുന്നത്. അഗ്നിക്കാധിക്യമുള്ളപ്പോൾ അസുരഭിഗന്ധവും ഉണ്ടാകുന്നു. ശ്യാവഗന്ധം വായുവിന്റെ ആധിക്യത്തിൽനിന്നും ഉണ്ടാകാമെന്നാണ് തൃതീയഗന്ധവാദികളുടെ അഭിപ്രായം.

ഗന്ധത്തിന്റെ കാര്യം പറഞ്ഞു. അടുത്തു പറയേണ്ടത് രസങ്ങളുടെ കാര്യമാണ്.

## പരസ്താദുപദേക്ഷ്യന്തേ രസാഃ 56

| | | |
|---|---|---|
| പരസ്താത് | = | അടുത്തുതന്നെ |
| രസാഃ | = | രസങ്ങളെപ്പററി |
| ഉപദേക്ഷ്യന്തേ | = | വിസ്തരിച്ചുപറയാം. |

ക്രമമനുസരിച്ച് രസത്തെപ്പററിയാണിവിടെ പറയേണ്ടത്. രസങ്ങളുടെഭേദം, ഉൽപ്പത്തി, ലക്ഷണങ്ങൾ ഇവയെപ്പററി വിസ്തരിച്ചു പറയേണ്ടതുള്ളതുകൊണ്ട് അടുത്ത അദ്ധ്യായത്തിൽ പറയാമെന്നു ഗ്രന്ഥകാരൻ പ്രതിജ്ഞ ചെയ്യുകയാണ്.

അടുത്തതായി സ്പർശത്തെപ്പററിയാണു പറയേണ്ടത്.

## ശീതോഷ്ണഗുരുലഘുമൃദുകഠിനകർക്കശ ശ്ലക്ഷ്ണാഃ സ്പർശാഃ 57

| | | |
|---|---|---|
| സ്പർശാഃ | = | സ്പർശങ്ങൾ |
| ശീതോഷ്ണ ഗുരു ലഘു മൃദുകഠിനകർക്കശ ശ്ലക്ഷ്ണാഃ | = | ശീതം, ഉഷ്ണം, ഗുരു, ലഘു, മൃദു, കഠിനം, കർക്കശം, ശ്ലക്ഷ്ണം ഇവയാണ്. |

സ്പർശത്വം, വായുവിന്റെ ധർമ്മമാണ്. ദ്രവ്യോൽപ്പത്തിയിൽ ഇതരഭൂതങ്ങളുമായി ചേരുമ്പോൾ സ്പർശത്വം സ്പർശ

വിശേഷങ്ങളായി മാറുന്നു. അവ ശീതാദി എട്ടു തരത്തിലാണെന്നു കണ്ടറിഞ്ഞിരിക്കുന്നു. അവയിൽ ശീതാദികൾ സ്വയം സംവേദ്യ-സ്വഭാവം ഉള്ളതുകൊണ്ട് അതേപ്പററി വിവരിച്ചു പറയുന്നില്ല. സംശയമുള്ളവയ്ക്കു മാത്രം പ്രത്യേകം കാരണം പറയുന്നു.

സംശയമുള്ള സ്പർശവിശേഷത്തിന്റെ കാരണങ്ങളെ അടുത്ത സൂത്രങ്ങൾ കൊണ്ട് വ്യക്തമാക്കുകയാണ്.

**തൈജസം ശ്ലക്ഷ്ണത്വം നാമഃ** **58**

**കഠിനത്വം പാർഥിവം** **59**

**കർക്കശത്വം വായവ്യം** **60**

ശ്ലക്ഷ്ണത്വം എന്നു പറയുന്നത് തേജസ്സിന്റെ ആധിക്യത്തിൽനിന്നും ദ്രവ്യത്തിൽ സംഭവിക്കുന്നതാണ്. ശ്ലക്ഷ്ണ സ്പർശമുള്ള ദ്രവ്യങ്ങൾക്ക് ഭാസ്വര സ്വഭാവമുള്ളതുകൊണ്ട് (തിളങ്ങുന്നതുകൊണ്ട്) ആഗ്നേയമെന്നു കരുതുന്നതിൽ തെററില്ല.

പൃഥിവി കഠിനസ്വഭാവമുള്ളതാണ്. പൃഥിവ്യാധിക്യേന നിർമ്മിതമാകുന്ന ദ്രവ്യത്തിൽ കാരണാനുസാരേണ കഠിനത്വം വരാവുന്നതുമാണ്.

ശോഷണ സ്വഭാവവും വ്യൂഹകരണ സാമർത്ഥ്യവും വായുവിനുള്ളതുകൊണ്ട് വായവ്യമായ ദ്രവ്യം കർക്കശമായിരിക്കും.

ബാക്കിയുള്ള സ്പർശഗുണങ്ങളെപ്പററി പ്രതിപാദിക്കുന്നു.

**ശേഷാ വക്ഷ്യന്തേ പരസ്താത്** **61**

ശേഷാ = ബാക്കിയുള്ളവയെ
പരസ്താത് = അടുത്തൊരിടത്ത്
വക്ഷ്യന്തേ = പറയാം.

ശ്ലക്ഷ്ണ കഠിനകർക്കശ,സ്പർശങ്ങളെ ഒഴിച്ചുള്ള അഞ്ചു സ്പർശവിശേഷങ്ങളെപ്പററി അടുത്ത് പറഞ്ഞുകൊള്ളാം.

സ്പർശവിശേഷങ്ങളെക്കുറിച്ച് ചില അഭിപ്രായഭേദങ്ങൾ ഉന്നയിക്കുന്നു.

**(ന) ഗുരുപ്രഭൃതയഃ സ്പർശാ ഇതി കേചിത്** **62**

കേചിത് = ചില ആചാര്യൻമാർ
ഗുരുപ്രഭൃതയഃ = ഗുരുതുടങ്ങിയുള്ളവയെ
സ്പർശാ ഇതി = സ്പർശവിശേഷങ്ങളെന്ന്
(ന മന്യന്തേ) = വിചാരിക്കുന്നില്ല (അംഗീകരിക്കുന്നില്ല)

ശീതാദി എട്ടു സ്പർശവിശേഷങ്ങളെപ്പററി പറഞ്ഞു. അവ സ്പർശവിശേഷങ്ങളായി സ്വീകരിക്കുവാൻ നിവർത്തിയില്ലെന്ന് ചിലർ അഭിപ്രായപ്പെടുന്നു. പഞ്ചഭൂതാരബ്ധങ്ങളായ ദ്രവ്യങ്ങളുടെ വിശേഷങ്ങളാണെന്നാണ് അവരുടെ അഭിപ്രായം.

ഗുർവാദിസ്പർശവിശേഷങ്ങൾ സ്പർശങ്ങളല്ലെന്നുള്ളതിന് കാരണങ്ങൾ പറയുന്നു.

## ദ്രവ്യേ സത്യഭാവാത് 63

ദ്രവ്യേ സതി = ദ്രവ്യമുള്ളപ്പോൾപോലും
അഭാവാത് = നിലനിൽപ്പില്ലാത്തതു ഹേതുവായിട്ട് (സ്പർശവിശേഷങ്ങൾക്ക്)

ഗുർവാദികൾ ദ്രവ്യങ്ങളുടെ സ്പർശവിശേഷങ്ങളല്ല. ദ്രവ്യമുള്ളപ്പോൾപോലും ഗുർവാദിസ്പർശവിശേഷങ്ങൾക്ക് അഭാവാവസ്ഥ സംഭവിക്കുന്നുണ്ട്. സ്വാശ്രയമായ ദ്രവ്യത്തെ അവലംബമാക്കാതെ ഗുർവാദികൾക്ക് നാശം സംഭവിക്കുന്നുണ്ട്. അതുപോലെ മാററങ്ങളും സംഭവിക്കുന്നുണ്ട്. യാതൊന്നിനാണോ ആശ്രയത്തോടുകൂടി വിനാശം സംഭവിക്കുന്നത് അതിനെയാണ് സ്പർശമെന്നു പറയേണ്ടത്. ശൈത്യം ഉഷ്ണം ഇവകൾ ദൃഷ്ടാന്തങ്ങളാണ്. എന്നാൽ ഉഷ്ണോദകത്തിൽ ഉദക അവിനാശത്തിലും ശൈത്യത്തിന് നാശം വരുന്നില്ല. ശൈത്യം സ്വാഭാവികമായി ജലത്തിനുള്ളതാണ്. ഉഷ്ണം താൽക്കാലികമായി ഉണ്ടാക്കിയതുമാണ്. അങ്ങിനെ സ്പർശവിശേഷങ്ങൾ മാറി മാറിവരാൻ പാടില്ല. അതുകൊണ്ടാണ് ഞങ്ങൾ അവയെ സ്പർശവിശേഷങ്ങളായി അംഗീകരിക്കുവാൻ മടിക്കുന്നത്.

കൂടാതെയും

## നൈമിത്തികത്വാത് 64

നൈമിത്തികത്വാത് = നൈമിത്തികത്വം ഹേതുവായിട്ട്.

ചില കാരണങ്ങൾ കൊണ്ടുണ്ടാകുന്നതാണ് ഗുരുപ്രഭൃതികൾ. (ഗുരുത്വം തുടങ്ങിയവ) കാരണാന്തരങ്ങൾകൊണ്ട് വന്നുകൂടുന്നവയാണ്, ഗുരുത്വാദികൾ. ഒരു ചർമ്മം കഠിനമായിരുന്നത്, മർദ്ദന ലേഖനാദികൾകൊണ്ട് മൃദുവായി തീരുന്നു. അതുപോലെ ലഘുവായ ദ്രവ്യം ആർദ്രീകരണവാസനാദികൾകൊണ്ട് ഗുരുത്വമുള്ളതായിതീരുന്നു. ഗുരുത്വമുള്ള ദ്രവ്യം ശോഷണംകൊണ്ട് ലഘുവായി തീരുന്നു. ഇങ്ങനെ മററുപല കാരണങ്ങളാൽ മാററങ്ങൾ സംഭവിക്കുന്നതുകൊണ്ട് ഗുരുത്വാദികളെ ഗന്ധത്തെപോലെ നിയതമായി സ്പർശവിശേഷമായിട്ട് സ്വീകരിക്കുവാൻ നിവർത്തിയില്ല.

മാത്രവുമല്ല.

## അപേക്ഷ്യസിദ്ധേഃ 65

അപേക്ഷ്യസിദ്ധേ : — അപേക്ഷ്യസിദ്ധി ഹേതുവായിട്ടും

ഗുർവാദികളെ ആപേക്ഷികമായിട്ടാണ് കാണാൻ കഴിയു ന്നത്. മൃദുവിനെ അപേക്ഷിച്ചു കഠിനം, കഠിനത്തെ അപേക്ഷിച്ചു മൃദു എന്നിങ്ങനെ ആപേക്ഷികമായിട്ടാണവയെ കാണാൻ കഴിയുന്നത്. ആപേക്ഷികമായി സിദ്ധാന്തിക്കുന്നതിന് സ്പർശത്വം പറയുവാൻ പാടില്ല. ഹ്രസ്വം ദീർഘം മുതലായവ ആപേക്ഷികങ്ങളായിരിക്കുന്നതുപോലെ ഇവയും ആപേക്ഷികങ്ങളായി ഇരിക്കുന്നു. അതുകൊണ്ട് ഗുരുപ്രഭൃതികളെ സ്പർശവിശേഷങ്ങളായി അംഗീകരിക്കുന്നത് ഉചിതമായിരിക്കുകയില്ല.

കൂടാതെയും

## ദ്വയോരേകത്ര ഭാവാത് 66

| | | |
|---|---|---|
| ദ്വയോ : | = | രണ്ടെണ്ണങ്ങൾ |
| ഏകത്ര | = | ഒരിടത്ത് (ഒരു ദ്രവ്യത്തിൽ) |
| ഭാവാത് | = | ഉള്ളതായി കാണുന്നതുകൊണ്ടും |
| ( ന ഗുരുപ്രഭൃതയഃ സ്പർശാ: ) | = | (ഗുരുപ്രഭൃതികൾ സ്പർശങ്ങളല്ല.) |

ഒന്നിലധികം സ്പർശങ്ങൾ ഒന്നിൽ ഒരുമിച്ചുവരാൻ സാദ്ധ്യമല്ല. എന്നാൽ അങ്ങനെ കാണുന്നുമുണ്ട്. കദളീഫലത്തിൽ ഗൗരവവും മാർദ്ദവവും കാണുന്നു. അതുപോലെ അയോഗോളത്തിൽ ഗുരുത്വവും ഉഷ്ണത്വവും, കഠിനത്വവും കാണുന്നു. ശീതോഷ്ണങ്ങൾ പരസ്പര വിരുദ്ധങ്ങളാണെങ്കിലും ഒരുമിച്ചൊരിടത്തു കാണുന്നില്ല. ഒരു ഇന്ദ്രിയംകൊണ്ട് ഗ്രഹിക്കേണ്ട സ്പർശഗുണം പലതായി ഒന്നിൽ കാണുന്നത് അനുപപന്നമാകുന്നു. എന്നാൽ ഒന്നിലധികം സ്പർശവിശേഷങ്ങൾ ഒരുമിച്ചു കാണുന്നതുകൊണ്ട് ഗുരുത്വാദികളെ സ്പർശവിശേഷങ്ങളായി അംഗീകരിക്കുന്നത് യുക്തമല്ല.

വൈധർമ്മ്യത്തിന് വേറൊരു കാരണം ചൂണ്ടികാണിക്കുന്നു.

## ഇന്ദ്രിയാന്തരേണ ഗ്രഹണാച്ച 67

| | | |
|---|---|---|
| ഇന്ദ്രിയാന്തരേണ | = | മററു ഇന്ദ്രിയങ്ങൾകൊണ്ട് |
| ഗ്രഹണാത്ച | = | ഗ്രഹിക്കാൻ കഴിയുന്നതുകൊണ്ടും ( ഗുരുത്വാദികളെ സ്പർശവിശേഷങ്ങളായി അംഗീകരിക്കാൻ തരമില്ല) |

സ്പർശം സ്പർശേന്ദ്രിയംകൊണ്ടു മാത്രം ഗ്രഹിക്കേണ്ട ഒന്നാണ്. എന്നാൽ ഗുരുപ്രഭൃതികളെ വേറെ ഇന്ദ്രിയങ്ങൾകൊണ്ടും

ഗ്രഹിക്കാൻ കഴിയുന്നു. അപ്പോൾ അതിനെ സ്പർശവിശേഷമാണെന്നെങ്ങിനെ പറയും. ഒരു അശ്മഖണ്ഡത്തെക്കണ്ട് അത് ദൃഢത്വമുള്ളതാണെന്നറിയാൻ കഴിയും. പഞ്ഞിക്കെട്ടു കണ്ടിട്ട് അത് മൃദുവാണെന്നു പറയുവാൻ കഴിയുന്നു. അതുകൊണ്ട് ഇതരേന്ദ്രിയഗ്രാഹിത്വം സ്പഷ്ടമായിരിക്കുന്നു. സ്പർശനേന്ദ്രിയമാത്രഗ്രാഹ്യമായ സ്പർശമെന്ന് ഇവയെയെങ്ങനെ പറയുവാൻ കഴിയും. അതുകൊണ്ട് ഗുരുപ്രഭൃതികൾ സ്പർശവിശേഷമേയല്ല.

ഇങ്ങനെ സ്പർശവിശേഷനിഷേധവാദങ്ങൾ കണ്ടിട്ട് അവ ശരിയല്ലെന്ന് ശാസ്ത്രകാരൻ സകാരണം നിഷേധിക്കുന്നു.

## ദ്രവ്യേസത്യഭാവഃ സ്പർശാന്തരോൽപത്തേഃ ഗന്ധരസരൂപവദ് 68

ദ്രവ്യേ സതി അഭാവ : = ദ്രവ്യമുള്ളപ്പോഴും സ്പർശത്തിന് അഭാവം സംഭവിക്കുന്നത്

സ്പർശാന്തരോൽപത്തേ ഃ = സ്പർശാന്തരോൽപ്പത്തി കൊണ്ടാണ്

ഗന്ധരസരൂപവത് = ഗന്ധരസരൂപങ്ങളെപ്പോലെയാണ്.

ഗുരുപ്രഭൃതികൾക്ക് സ്പർശവിശേഷത്വം അംഗീകരിയ്ക്കാൻ പാടില്ലെന്ന് അങ്ങ് (പൂർവപക്ഷകാരൻ) പറഞ്ഞു. ദ്രവ്യമുള്ളപ്പോഴും സ്പർശത്തിന് അഭാവം സംഭവിക്കുന്നുവെന്നാണ് ന്യായം കാണിച്ചത്. സ്പർശവിശേഷത്തിന് അഭാവമല്ല സംഭവിക്കുന്നത്. സ്പർശാന്തരമാണു സംഭവിക്കുന്നത്. ഒരു സ്പർശവിശേഷത്തിനുപകരം മറ്റൊരു സ്പർശവിശേഷം പ്രാദുർഭവിക്കുന്നുവെന്നേയുള്ളു. അതുകൊണ്ട് ദ്രവ്യം സ്ഥിതിചെയ്യുമ്പോൾ തന്നെ സ്പർശനഷ്ടമല്ല സംഭവിക്കുന്നത് സ്പർശാന്തരം സംഭവിക്കുകയാണ്. സ്പർശനഷ്ടം ദ്രവ്യമുള്ളപ്പോൾ ഒരിക്കലും സംഭവിയ്ക്കയില്ല. ഈ മാററം സ്പർശത്തിനു മാത്രമല്ല ഗന്ധത്തിനും രസത്തിനും, രൂപത്തിനും, ഇതുപോലെ മാററം സംഭവിക്കുന്നുണ്ട്. ഗന്ധാദികൾ ദ്രവ്യഭാവത്തിൽ ഒരിക്കലും നഷ്ടമാകുന്നില്ല. അതുകൊണ്ട് 'ദ്രവ്യേ സത്യഭാവ:' എന്ന പൂർവപക്ഷത്തിന് യാതൊരു പ്രസക്തിയും കാണുന്നില്ല. സ്പർശാന്തരോൽപ്പത്തിയെ സ്പർശനാശമായി വ്യാഖ്യാനിക്കരുതല്ലോ?

മേൽകാണിച്ച ദൃഷ്ടാന്തത്തെ മററുതരത്തിൽ ആക്ഷേപിക്കുന്നെങ്കിൽ അതിനും സമാധാനം പറയുന്നു.

## ദ്രവ്യാന്തരാദിതിചേത് തദിതരത്രതുല്യം 69

| | | |
|---|---|---|
| ദ്രവ്യാന്തരാത് | = | ദ്രവ്യാന്തരമാണു കാരണമെന്നു് |
| ഇതിചേത് | = | പറയാനാണു ഭാവമെങ്കിൽ |
| തത് | = | ആ അഭിപ്രായം |
| ഇതരത്ര (അപി) | = | മററുള്ളിടത്തേക്കും |
| തുല്യം | = | തുല്യമായിരിക്കണം. |

ദ്രവ്യം ഉള്ളപ്പോഴും ഗന്ധരസരൂപങ്ങൾക്ക് ഉപപത്തി കാണുന്നതുപോലെ സ്പർശവിശേഷങ്ങൾക്കു ഉപപത്തി കാണണം എന്നുള്ള അഭിപ്രായം ശരിയല്ല എന്നു പൂർവപക്ഷകാരന് പറയാവുന്നതാണ്. സ്പർശം നശിക്കുന്നില്ല, സ്പർശാന്തര ഉൽപ്പത്തിയാണു സംഭവിക്കുന്നതെന്നു ശാസ്ത്രകാരൻ പറഞ്ഞുവല്ലോ? താരുണ്യാവസ്ഥയിലുള്ള കദളീഫലത്തിൽനിന്നും പക്വമായ ഫലം അന്യമാണ്. അപ്പോൾ ദ്രവ്യത്തിനാണു ഭേദം വരുന്നത്, എന്നാണു വാദമെങ്കിൽ ദ്രവ്യത്തിനു ഭേദം വരുമ്പോൾ ഗന്ധരസാദികൾക്കുഭേദം വരുന്നതുപോലെ സ്പർശത്തിനും ഭേദം വരാവുന്നതാണല്ലോ? എന്നാലും സ്പർശനാശം വരുന്നില്ല. ദ്രവ്യാവസ്ഥാന്തരങ്ങളെ അംഗീകരിക്കുന്നതുപോലെ രസാദി ഗുണാന്തരങ്ങളെയും അംഗീകരിക്കണം. അങ്ങനെ നോക്കുമ്പോൾ ദ്രവ്യമുള്ളപ്പോൾതന്നെ സ്പർശനാശം വരും എന്നു പറയുന്നതിൽ സാംഗത്യമില്ല. അങ്ങനെ ''ദ്രവ്യേസത്യഭാവാത്'' എന്ന പൂർവ പക്ഷത്തിന് പ്രസക്തിയില്ലാതെ വരുന്നു.

നൈമിത്തികവാദത്തിനും ആപേക്ഷ്യവാദത്തിനും അടുത്ത് സൂത്രത്തിൽ മറുപടി പറയുന്നു.

## നൈമിത്തികത്വമവർണ്ണ്യമപേക്ഷ്യസിദ്ധിശ്ച 70

| | | |
|---|---|---|
| നൈമിത്തികം | = | കാരണങ്ങളെക്കൊണ്ടുവരുന്ന വ്യത്യാസം. |
| അവർണ്ണ്യം | = | അവാച്യമാകുന്നു (പറഞ്ഞുതീർക്കാൻ സാദ്ധ്യമല്ല) |
| അപേക്ഷ്യസിദ്ധി: ച (അവർണ്ണ്യം) | = | അപേക്ഷസിദ്ധിയും അവാച്യമാണ്, |

നിമിത്തകാരണങ്ങൾകൊണ്ടു വരുന്ന ദ്രവ്യങ്ങളിലുള്ള ഭാവ വ്യത്യാസത്തെ യാതൊരു തരത്തിലും പരിഗണിക്കുവാൻ സാദ്ധ്യമല്ല. അങ്ങനെ പറയാൻ തുടങ്ങിയാൽ അവസാനവുമില്ല. ശാസ്ത്രത്തെ ചില ഉപാധികൾക്കു വിധേയമായി ക്രമീകരിക്കാനും സാദ്ധ്യമാകാതെ വരും. ''അനന്യൈകത്വയോശ്ച സ്യാത് ന വിചിത്രാർത്ഥ തന്ത്രണം'' എന്നു മുൻപു ഒരിടത്തു സൂചിപ്പിച്ചിട്ടുണ്ടല്ലോ? അപേക്ഷ്യസിദ്ധിയുടെ കാര്യവും ഇതുപോലെ തന്നെയാണ്.

ഒന്നിനെയപേക്ഷിച്ച് ഒന്ന് വലുതോ ചെറുതോ എന്നു താരതമ്യം ചെയ്താൽ അവസാനം കാണുകയില്ല.

എന്തുകൊണ്ടെന്നാൽ

**ഉഭയം ഹ്യേതത് സമാനമിതരൈഃ** **71**

| | | |
|---|---|---|
| ഹി | = | എന്തുകൊണ്ടെന്നാൽ |
| ഏതത് ഉഭയം | = | ഈ രണ്ടഭിപ്രായവും |
| ഇതരൈഃ സമാനം | = | ഇതരങ്ങളോടു തുല്യമാകുന്നു. |

നൈമിത്തികവാദവും ആപേക്ഷ്യസിദ്ധിയും രണ്ടും ഒരു പോലെ ഇതരങ്ങളോടു തുല്യമായിരിക്കുന്നു. സ്പർശവിശേഷത്തിന് നൈമിത്തികസ്വഭാവംകൊണ്ട് മാററം വരുന്നത് ക്രമീകരിച്ചു പറയുവാൻ നിവർത്തിയില്ലെന്നു പറഞ്ഞു. അതുപോലെ ആപേക്ഷികവാദവും പരിധിയില്ലാത്തതാണെന്നു പറഞ്ഞു. ഈ രണ്ടഭിപ്രായങ്ങളും ഗന്ധരസരൂപങ്ങളുടെ കാര്യത്തിലും തുല്യമായിരിക്കും. നൈമിത്തികാദികളുടെ അടിസ്ഥാനം ഗന്ധരസാദികൾക്കും വാസ്തവത്തിൽ ബാധകമാണ്. എന്നാൽ അവയെ ഈ അടിസ്ഥാനത്തിൽ ശാസ്ത്രകാരൻമാർ വിഭജിച്ചു കാണിച്ചിട്ടുമില്ല. നൈമിത്തിക കാരണങ്ങളാലോ ആപേക്ഷികമായിട്ടോ വരാവുന്ന അൽപമാത്രകങ്ങളായ വ്യത്യാസങ്ങളെ ഒരു ശാസ്ത്രത്തിനും ചൂണ്ടിക്കാണിച്ചു വിവരിക്കുവാൻ സാദ്ധ്യമാകയില്ല തന്നെ. ശാസ്ത്രകാരൻതന്നെ രസവിവക്ഷയിൽ ''ഭൂതോൽക്കർഷാപകർഷേണ ഭേദോയോഽൽപേന കല്പ്യതേ സംകീർണ്ണത്വാത് ഫലേ ചാസൗ തുല്യത്വാത് ന വിവക്ഷ്യതേ.'' എന്നു പ്രകടമായിത്തന്നെ പ്രതിപാദിക്കുകയും ചെയ്തിരിക്കുന്നു.

അടുത്തതായി ''ദ്വയോരേകത്രഭാവാത് ''എന്ന പൂർവപക്ഷത്തിന് സമാധാനം പറയുന്നു.

**രസവത് ദ്വയോരേകത്ര ഭാവാത്** **72**

| | | |
|---|---|---|
| ഏകത്ര ദ്വയോഃ ഭാവാത് | = | ഒരു ദ്രവ്യത്തിൽ ഒരേ ഇന്ദ്രിയം കൊണ്ടു ഗ്രഹിക്കേണ്ട രണ്ടെണ്ണത്തിൻെറ ഭാവം വരുന്നത് ഹേതുവായിട്ട് (എന്ന ആക്ഷേപത്തിന്) |
| രസവത് | = | രസത്തെപ്പോലെ (സ്പർശവിശേഷത്തിനും പ്രസക്തിയുണ്ട്.) |

ഒരു ദ്രവ്യത്തിൽ ഒരു ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കേണ്ട ഒന്നിലധികം സ്പർശവിശേഷം കാണുന്നതുകൊണ്ട് അവയെ സ്പർശവിശേഷമായി അംഗീകരിച്ചുകൂടാ എന്നു പൂർവപക്ഷക്കാരൻ പറഞ്ഞു. ആ അഭിപ്രായം ശരിയല്ലെന്ന് ദൃഷ്ടാന്തം കാണിച്ചു നിഷേധിക്കുന്നു. രസനേന്ദ്രിയംകൊണ്ടുമാത്രം ഗ്രഹിക്കേണ്ട രസം, ഒന്നിലധികം ഒരു

ദ്രവ്യത്തിൽ കാണുന്നു. അതുപോലെയാണ് സ്പർശവിശേഷത്തിന്റെ കാര്യവും. ആമ്രഫലം മധുരാമ്ലമായിരിക്കുന്നു. മധ്യ[illegible] കഷായമായിരിക്കുന്നു. അതുകൊണ്ട് ഒന്നിലധികം സ്പർശവിശേഷം കാണുന്നതിനാൽ സ്പർശവിശേഷമല്ലെന്നു പറയുന്ന വാദത്തിന് ഏകാന്തികതയില്ല.

ഇന്ദ്രിയാന്തരംകൊണ്ട് ഗുർവാദികളെ സ്പർശവിശേഷാന്തരങ്ങളെ ഗ്രഹിക്കാൻ നിവൃത്തിയില്ലെന്ന വാദത്തിന് മറുപടി പറയുന്നു.

## ഉഷ്ണവദ്ഗ്രഹണമിന്ദ്രിയാന്തരേണ 73

ഇന്ദ്രിയാന്തരേണ ഗ്രഹണം = ഇന്ദ്രിയാന്തരംകൊണ്ട് ഗ്രഹിക്കാൻ കഴിയുന്നുവെങ്കിൽ

ഉഷ്ണവത് = ഉഷ്ണത്തെപ്പററി അങ്ങനെ പറയേണ്ടിവരും.

അനുമാനം കൊണ്ടാണുപറയുന്നതെങ്കിൽ

## അനുമാനാദിതിചേദിതരത്ര തുല്യം 74

അനുമാനാത് ഇതി ചേത് = അനുമാനം കൊണ്ടാണു ഗ്രഹിക്കുന്നതെന്നു പറയുകയാണെങ്കിൽ

ഇതരത്ര (അപി) = മററുള്ളിടത്തും (ഈ അഭിപ്രായം)

തുല്യം = തുല്യമായിരിക്കുന്നു.

അനുമാനംകൊണ്ടു ഗ്രഹിക്കുകയാണ് എന്നു പറയുന്നപക്ഷം അത് മററ് ഗുണപ്രഭൃതികൾക്കും ബാധകമാകണമല്ലോ? ഉഷ്ണസ്പർശം ചക്ഷുസ്സു കൊണ്ടെങ്ങനെ ഗ്രഹിക്കാം? സ്പർശനേന്ദ്രിയംകൊണ്ടു സ്പർശിച്ചും ഉഷ്ണത്തെ ഗ്രഹിക്കാം. എന്നാൽ ഭാസുരമായ രൂപത്തെ ചക്ഷുസ്സുകൊണ്ടു കണ്ടിട്ട് പൂർവാനുഭവബലേന തത്‌രൂപം കൂടാതെതന്നെ അനുമാനിക്കുവാൻ കഴിയും. അതുപോലെ ചിലപ്പോൾ സ്പർശവിശേഷത്തെയും അനുമാനിക്കാൻ കഴിഞ്ഞെന്നുവരാം. അങ്ങനെ പറയുന്ന പക്ഷം ഗുരുപ്രഭൃതികൾക്കും ഇന്ദ്രിയാന്തരഗ്രഹണം അനുമാനിച്ചറിയാമെന്നും സമ്മതിക്കേണ്ടിവരും. അതുകൊണ്ട് നൈമിത്തികാപേക്ഷ്യവാദംപോലെ ഈ ഇന്ദ്രിയാന്തരഗ്രാഹിത്വത്തിനും പ്രസക്തി കൽപിക്കേണ്ടതില്ല. ഈ വ്യത്യാസം ഒന്നിനുമാത്രമല്ല എല്ലാത്തിനും ബാധകമാകുന്ന ഒരു ന്യൂനതയാണ് അല്ലാതെ ഒന്നിൽമാത്രം ആരോപിച്ചിട്ട് സ്പർശവിശേഷം നിഷേധിക്കുന്നത് ഔചിത്യമില്ലായ്മയാണ്.

ഇപ്രകാരം ഗുരുപ്രഭൃതികൾക്ക് സ്പർശത്വം അംഗീകരിച്ചു കഴിഞ്ഞു. തീഷ്ണോഷ്ണ സ്പർശവാദികളുടെ പക്ഷത്തിൽ വേറൊരു സ്പർശാന്തരം കൂടിയുണ്ടെന്ന് പറയുന്നു.

## അനുഷ്ണമശീതം പുനസ്തൃതീയം 75

അനുഷ്ണം അശീതം പുന: = അനുഷ്ണാശീതമെന്ന (ഉഷ്ണവുമല്ല ശീതവുമല്ലെന്നൊരു സ്പർശവിശേഷം) ഒരു സ്പർശവിശേഷത്തെയും

തൃതീയം = മൂന്നാമതൊരു സ്പർശവിശേഷമായിട്ട് (അംഗീകരിക്കണമെന്നു ചില ആചാര്യന്മാർ പറയുന്നു).

ചില ആചാര്യന്മാർ ഉഷ്ണശീതസ്പർശവാദികളാണ്. അവരുടെ അഭിപ്രായത്തിൽ ഉഷ്ണവുമല്ല ശീതവുമല്ല എന്ന ഒരു സ്പർശവിശേഷം അഥവാ അനുഷ്ണാശീതസ്പർശവിശേഷം എന്ന് മൂന്നാമതൊരു സ്പർശവിശേഷത്തെക്കൂടി ഉൾപ്പെടുത്തണമെന്നു അഭിപ്രായപ്പെട്ടിട്ടുണ്ട്. അനുഷ്ണം മന്ദോഷ്ണത്തിലും, അശീതം മന്ദശീതത്തിലും അവരോധിക്കാമെന്നുള്ളതുകൊണ്ട് ഈ അഭിപ്രായത്തിന് വലിയ പരിഗണനയൊന്നുമില്ല.

സാമാന്യേന ദ്രവ്യസ്വഭാവം വിവരിച്ചതിനു ശേഷം അടുത്തതായി ദ്രവ്യഭേദത്തെപ്പററി വിശകലനം ചെയ്യുന്നു.

## ദ്രവ്യം സ്ഥാവരം ജംഗമം ച 76

ദ്രവ്യത്തെ സ്ഥാവരമെന്നും, ജംഗമമെന്നും രണ്ടുതരത്തിൽ അധിഷ്ഠാനഭേദേന തരംതിരിച്ചിരിക്കുന്നു.

അവയിൽ

## വൃക്ഷവീരുദോഷധിവനസ്പതിപ്രഭൃതി (സ്ഥാവരം) 77

വൃക്ഷം, വീരുത്ത്, ഔഷധി, വനസ്പതി, തുടങ്ങിയവ സ്ഥാവരം എന്ന വിഭാഗത്തിൽപ്പെടുന്നു. വേറൊരു ശാസ്ത്രകാരൻ ഭൗമം, ഔൽഭിദം, ജംഗമം എന്ന് മൂന്നുതരത്തിൽ ദ്രവ്യത്തെ വിഭജിച്ചിട്ടുണ്ട്. ഭൗമം സ്വർണ്ണാദിധാതുക്കളാണ്. ഔൽഭിദത്തെയാണ് ഇവിടെ സ്ഥാവരമെന്നു പറയുന്നത്. ജംഗമജന്തുക്കളിൽ നിന്നെടുക്കുന്നത് ജംഗമദ്രവ്യവുമാകുന്നു. ഔൽഭിദത്തെ, വനസ്പതി, വാനസ്പത്യം വിരുത്ത്, ഓഷധി എന്നു നാലു തരത്തിൽ വിഭജിച്ചിട്ടുണ്ട്. ഭൂമിയിൽ കിളിർത്തുണ്ടാകുന്നതിനെയാണ് ഔൽഭിദദ്രവ്യങ്ങളെന്നു പറയുന്നത്. ഇവിടെ ഔൽഭിദത്തിൻെറ ഭേദം നാലുതരത്തിൽത്തന്നെ കാണിച്ചിരിക്കുന്നു. "വൃക്ഷാ:പുഷ്പഫലോപേതാ; ലതാവല്യ

സ്തുവീരുധ: ഓഷധ്യ: ഫലപാകാന്താ പുഷ്പീവനസ്പതി:''
എന്ന് അവക്ക് ലക്ഷണങ്ങളും നിർദ്ദേശിച്ചിട്ടുണ്ട്.

അടുത്തതായി സ്ഥാവരദ്രവ്യത്തിൻെറ ഉൽപ്പത്തി എങ്ങനെ യെന്നു പറയുന്നു.

## തസ്യ നിർവൃത്തിഃ 78

ദ്രവ്യത്തിൻെറ (സ്ഥാവരദ്രവ്യത്തിൻെറ) ഉൽപ്പത്തിഭേദത്തോടുകൂടി ആധികാരികമായി പറയാൻ തുടങ്ങുന്നു.

ദ്രവ്യം പഞ്ചഭൂതസാഹചര്യത്തിൽ വളർന്നു വികസിക്കുന്ന രീതിയെക്കാണിക്കുന്നു.

## തേജോƒന്തരം കരോതി 79

തേജ: = തേജസ്സ് (അഗ്നിഭൂതം)
അന്തരം = ഛിദ്രം (ദ്വാരം—അംകുരത്തിൻെറ ആവിർഭാവത്തിനുള്ള അവകാശം)
കരോതി = ചെയ്യുന്നു.

പഞ്ചഭൂതാത്മകമായ വസ്തുവിനെയാണ് ആയുർവേദം ദ്രവ്യമെന്നു പറയുന്നത്. ദ്രവ്യോൽപ്പത്തി പ്രകൃതിയിൽ പഞ്ചഭൂത പരമാണുക്കളുടെ സന്നിവേശത്തിലാണ് സംഭവിക്കുന്നത്. ഒരു ദ്രവ്യബീജത്തിലടങ്ങിയിരിക്കുന്ന വസ്തു ധർമ്മത്തെ വികസിപ്പിക്കുന്നതിനുവേണ്ടി പ്രകൃതിയിൽനിന്നും പരമാണുക്കളെ സ്വീകരിച്ചു വികസിപ്പിക്കുകയാണ്. ഉൽപ്പത്തിയെന്നു പറഞ്ഞാൽ ബീജത്തിലടങ്ങിയിരിക്കുന്ന സൂക്ഷ്മമായ അവയവങ്ങളുടെ വികാസമാണെന്നു മുൻപു പറഞ്ഞിട്ടുമുണ്ട്. അങ്ങനെ പഞ്ചഭൂതപരമാണുക്കൾ ഓരോന്നും ദ്രവ്യത്തിനു രൂപംകൊടുക്കുന്നതിൽ ഏതുവിധത്തിൽ പ്രവർത്തിക്കുന്നു എന്നാണിവിടെ പ്രതിപാദിക്കുന്നത്.

അഗ്നിഭൂതം ബീജത്തിലുള്ള അംകുരത്തിൻെറ പ്രാദുർഭാവത്തിനുവേണ്ടി പാകപ്രക്രിയ നടത്തി അവകാശമുണ്ടാക്കുന്നു. എപ്പോഴാണോ ഒരു ബീജം ഭൂമിയിൽ നിക്ഷിപ്തമാകുന്നത് അപ്പോൾ ബാഹ്യപ്രകൃതിയിൽനിന്നും നാലുതരം പരമാണുക്കൾ ബീജത്തിൽ പ്രവേശിക്കുന്നുണ്ട്. ആ പരമാണുക്കളെ പാകപ്പെടുത്തി ബീജത്തിൽ ലയിപ്പിച്ചു വളർത്തിക്കൊണ്ടുവരുന്ന ബീജസ്ഥമായ ആഗ്നേയപരമാണുക്കൾ അംകുരം പ്രാദുർഭവിക്കുന്നതിനുള്ള അന്തരം ഉണ്ടാക്കിക്കൊടുക്കുകയാണെന്ന് ഈ സൂത്രത്തിൽ പരാമർശിച്ചിരിക്കുന്നു.

അനന്തരം അംകുരം പ്രാദുർഭവിക്കുന്ന വിധം എങ്ങനെ യെന്നു പറയുകയാണ്.

**ബീജേഽദ്ഭിഃ സംസൃഷ്ടാം പൃഥിവീമഭിനിർഹരതി വായുസ്തസ്മാത്സോഽങ്കുരഃ 80**

ബീജേ = ബീജത്തിൽ
അദ്ഭിഃ സംസൃഷ്ടാം = ജലത്തോടുസംസൃഷ്ടമായിരിക്കുന്ന
പൃഥിവീം = പൃഥിവീപരമാണുവിനെ
വായു = വായവ്യമായ പരമാണുക്കൾ
അഭിനിർഹരതി = ബലാൽക്കാരേണ ഒരിടത്തു കേന്ദ്രീകരിച്ചിരിക്കുന്നു.
തസ്മാത് = അതിൽനിന്നും (ബീജത്തിൽനിന്നും)
സഃ അംകുരഃ (ജായതേ) = മുൻപറഞ്ഞ അംകുരം പ്രാദുർഭവിക്കുന്നു.

ബീജത്തിൽ സൂക്ഷ്മമായി വ്യവസ്ഥിതി ചെയ്തിരുന്ന പൃഥിവീപരമാണുക്കൾ ജലപരമാണുക്കളോടു ചേർന്ന് ക്ലിന്നമായി തീരുകയും ബീജത്തിൽ വിപ്രകീർണങ്ങളായിരുന്ന ആ പരമാണുക്കളെ സംഗ്രഹിച്ച് തേജസ്സു നൽകിയ ഛിദ്രത്തിലേക്കാകർഷിക്കപ്പെടുകയും അതുവഴി അംകുരം (മുള) മൂർത്തഭാവം കൈക്കൊണ്ടു വെളിയിലേക്കു വരികയും ചെയ്യുന്നു. അതിന് അംകുരമെന്നു സംജ്ഞയും നൽകുന്നു. ''ക്ഷാം അധിഷ്ഠായ ജായതേ അംബുയോനി, അഗ്നിപവനനഭസാംസമവായത് തൻനിർവൃത്തിവിശേഷശ്ച'' എന്നും, തസ്യ അധിഷ്ഠാനം ''പൃഥിവീയോനിരുദകം'' എന്നും ഉള്ള ഭൂതസന്നിവേശത്തിന്റെ സ്വഭാവം ശാസ്ത്രകാരൻമാർ വ്യക്തമാക്കിയിട്ടുണ്ട്. സന്നിവേശം ചെയ്യുന്ന ഭൂതപരമാണുക്കൾ ദ്രവ്യത്തെ വളർത്തുന്നതിന് എന്തെല്ലാം പ്രക്രിയകളാണ് നടത്തുന്നതെന്ന് ഇവിടെ സൂചിപ്പിക്കുകയാണ്.

അംകുരാവസ്ഥക്കുശേഷം ദ്രവ്യത്തെ വളർത്തുന്നതിന് ഭൂതങ്ങൾ എങ്ങനെ ഉപകരിക്കുന്നു എന്ന് അടുത്ത സൂത്രത്തിൽ പറയുന്നു.

**വിവർധമാനസ്യപൃഥിവ്യാ വൃദ്ധിരദ്ഭിർജീവനമഗ്നിനാ പരിഗ്രഹോഽഭിനിർഹാരോ വായുനാവകാശേ 81**

വിവർധമാനസ്യ = വളർന്നുവരുന്ന (അംകുരാവസ്ഥയിലിരിക്കുന്ന ദ്രവ്യത്തിന്)
പൃഥിവ്യാ വൃദ്ധിഃ = പൃഥിവീപരമാണുക്കളിൽനിന്നു പുഷ്ടിയും.
അദ്ഭിഃജീവനം = ജലത്തിൽനിന്നും ജീവശക്തിയും

| | | |
|---|---|---|
| അഗ്നിനാ പരിഗ്രഹ: | = | അഗ്നിയിൽനിന്നും പരിഗ്രഹവും (പാകപ്പെടുത്തി വികസിപ്പിക്കുന്നതിനും) |
| വായുനാഅഭിനിർഹാര: | = | വായുവിനാൽ ശാഖാപ്രശാഖാദി വികസനവും |
| അവകാശേ (അവകാശേന) | = | നിൽക്കുവാനിടം ആകാശവും നൽകുന്നു. |

അംകുരാവസ്ഥയിൽനിന്നും സ്കന്ധവിടപശാഖോപശാഖ പുഷ്പഫലങ്ങളായി ആത്മോപചയം സംഭവിക്കുന്നതിന് ഭൂതപരമാണുക്കൾ എങ്ങനെ ഉപകരിക്കുന്നുവെന്നാണ് ഈ സൂത്രത്തിൽ പറയുന്നത്. ദ്രവ്യത്തിന്റെ സ്ഥൂലമായ അഭിവൃദ്ധി പൃഥിവീപരമാണുക്കളിൽനിന്നും ലഭിക്കുന്നതാണ്. ദ്രവ്യത്തിന്റെ പ്രീണനജീവനധർമ്മം ജലത്തിൽനിന്നും. പരമാണുക്കളെ സംഗ്രഹിച്ച് പചിപ്പിച്ച് വസ്തു സ്വരൂപത്തിലാക്കുന്നത്. അഗ്നിയുടെ ധർമ്മവും പരമാണുക്കളെ നയിക്കുകയും ശാഖാപ്രശാഖകളായി ദ്രവ്യത്തെ മൂർത്തരൂപത്തിൽ വികസിപ്പിക്കുകയും ചെയ്യുക വായുവിന്റെ ധർമ്മവും, വ്യവസ്ഥിതിയ്ക്കവകാശം നൽകുന്നത്, ആകാശത്തിന്റെ ധർമ്മവുമാണ്. ഇക്കാര്യംതന്നെ "ധൃതി സംഗ്രഹപക്തിവ്യൂഹ അവകാശദാനൈരുപകാര ഏഭി:" എന്ന സൂത്രം കൊണ്ട് പ്രതിപാദിച്ചിട്ടുള്ളതാണ്.

പരമാണുക്കളുടെ ദ്രവ്യത്തിലുള്ള വികാരഭേദങ്ങളെ വിവരിക്കുന്നു.

## യാവദൃജുപരിഗൃഹ്ണാതി തേജസ്താവദൃജുരഗ്രന്ഥിശ്ചസ്കന്ദഃ 82

| | | |
|---|---|---|
| യാവത് | = | എത്രവരെ |
| തേജ:പരിഗൃഹ്ണാതി | = | തേജസ്സ് പരിഗ്രഹിക്കുന്നുവോ (പൃഥിവ്യപ്പ് പരമാണുക്കളെ സംഗ്രഹിച്ചു പചിപ്പിക്കുന്നുവോ) |
| താവത് | = | അത്രവരെ |
| സ്കന്ദ: | = | സ്കന്ദം (തായ്ത്തടി) (വൃക്ഷാദികളുടെ) |
| ഋജു:അഗ്രന്ഥി:ച | = | ഋജുവായും, ഗ്രന്ഥിരഹിതമായുമിരിക്കും. |

വൃക്ഷാദിദ്രവ്യങ്ങളുടെ വളർച്ചയിൽ തേജസ്സ് പൃഥിവ്യപ്പ് പരമാണുക്കളെ സംഗ്രഹിച്ച് പചിപ്പിച്ച് നേരെ വിടുന്ന പക്ഷം അത്രയും ദൂരം വൃക്ഷാദികളുടെ തായ്ത്തടി ഋജുവും ഗ്രന്ഥിരഹിതവുമായി വളർന്നു മേൽപ്പോട്ടു പാകും. വസ്തുവിൽ വിപ്ര

കീർണ്ണമായിരിക്കുന്ന പൃഥിവ്യാദിപരമാണുക്കളെ വായു സംഗ്രഹിച്ചു നയിക്കുകയും അഗ്നി പചിപ്പിച്ച് വസ്തുവാക്കി മാറ്റുകയും ചെയ്യുന്നത്. എത്രത്തോളം ഋജുവായി പോകുന്നുവോ അത്രത്തോളം സ്കന്ദം ഋജുവും ഗ്രന്ഥിരഹിതവുമായിരിക്കുമെന്നർത്ഥം.

എപ്പോൾ ഗ്രന്ഥി സംഭവിക്കും

**യത്രാവതിഷ്ഠതേ തേജസ്തത്ര ഗ്രന്ഥിഃ 83**

| | | |
|---|---|---|
| തേജഃ | = | തേജസ്സ് (അഗ്നി) |
| യത്ര | = | വസ്തുവിന്റെ യാതൊരു ഭാഗത്ത് |
| അവതിഷ്ഠതേ | = | സ്ഥിതിചെയ്യുന്നുവോ (നേരെയോ പാർശ്വഭാഗങ്ങളിലോ) |
| തത്രഗ്രന്ഥിഃ (ഭവതി) | = | ആ ഭാഗത്തു ഗ്രന്ഥിയുണ്ടാകുന്നു. |

വസ്തുരൂപംകൊണ്ടു വളരുമ്പോൾ പരമാണുക്കളെ പചിപ്പിച്ച് ലയിപ്പിക്കുന്ന അഗ്നി, വസ്തുവിന്റെ ഏതെങ്കിലും ഭാഗത്തിൽ പൃഥിവ്യാദിപരമാണുക്കളെ പരിഗ്രഹിച്ചുകൊണ്ടു സ്ഥിതി ചെയ്യുന്നുവോ അവിടെ ഗ്രന്ഥിയുണ്ടാകുന്നു.

സുഷിരം എങ്ങനെയുണ്ടാകുന്നുവെന്ന് അടുത്ത സൂത്രത്തിൽ പറയുന്നു.

**തത്രാവസ്ഥിതമേതത്ഹീയതേ തേജോऽനുവിധ**
**മതി നചൈനം വായുസ്തത്ര സുഷിരം 84**

| | | |
|---|---|---|
| യത്ര | = | യാതൊരിടത്ത് (സ്കന്ദത്തിലോ ശാഖകളിലോ) |
| അവസ്ഥിതം ഏതത് തേജഃ | = | അവസ്ഥിതമായ ആ തേജസ്സ് |
| ഹീയതേ | = | ശക്തികുറയുന്നു (പരിഗ്രഹകർമ്മം ചെയ്യുന്നില്ല) |
| ഏനം | = | ഇതിനെ (ഈ തേജസ്സിനെ) |
| വായുഅനുവിധമതി | = | വായു മറ്റൊരു ഭാഗത്തേക്കാകർഷിക്കുന്നു |
| തത്ര | = | അങ്ങനെ വരുന്നഭാഗത്ത് |
| സുഷിരം (ഭവതി) | = | സുഷിരമുണ്ടാകുന്നു. |

ദ്രവ്യത്തിന്റെ സ്കന്ദത്തിലോ ശാഖയിലോ വ്യവസ്ഥിതി ചെയ്ത് പരമാണുക്കളെ പചിപ്പിച്ചു വളർത്തുന്ന തേജസ്സ് ഏതെങ്കിലും ഭാഗത്ത് ശക്തിഹീനമാകുകയും, വായുവിനാൽ മറ്റൊരു ഭാഗത്തേക്കാകർഷിക്കപ്പെടുകയും ചെയ്യുമ്പോൾ പരിപുഷ്ടിയില്ലാത്ത ആ ഭാഗത്തു സുഷിരം സംഭവിക്കുന്നു.

കുബ്ജത്വം സംഭവിക്കുന്നതെങ്ങനെ.

**യത്രാവസ്ഥിതമേകതോऽവനമതിതത്ര കുബ്ജ(ത്വം) 85**

യത്ര അവസ്ഥിതം = ഏതൊരുഭാഗത്ത് അവസ്ഥിതമായ
തേജ: തേജസ്സ്
ഏകത:അവനമതി = അതിലൊരുഭാഗത്ത് പോഷണം നൽകാതിരിക്കുന്നുവോ?
തത്ര കുബ്ജത്വം = അവിടെ കുബ്ജത്വമുണ്ടാകുന്നു (കൂന് ഉണ്ടാകുന്നു).

ദ്രവ്യത്തിൽ വ്യവസ്ഥിതമായ തേജസ്സ് ഏതെങ്കിലു ഭാഗത്ത് അണുക്കളെ സംഗ്രഹിച്ച് പാകം ശരിയായി നടത്തിയില്ലെങ്കിൽ അവിടെ കുബ്ജത്വം സംഭവിക്കും.

സ്കന്ദത്തിനോ മറ്റോ ശാഖകൾ ഉണ്ടാകുന്നതെങ്ങനെയെന്നു വിവരിക്കുന്നു.

**യത്രാവസ്ഥിതമുഭയതോ വിചീർദദാതിപൃഥിവ്യംഭസീ ചാഭിനിർഹരത്യനിലസ്തത്ര ദ്വൈതലം 86**

യത്രാവസ്ഥിതം തേജ: = യാതൊരിടത്ത് വ്യവസ്ഥിതി ചെയ്യുന്ന തേജസ്സ്
ഉഭയത:വീചീ:ദദാതി = രണ്ടുഭാഗത്തേക്കും പരമാണുക്കളുടെ ശക്തിയെ നൽകുന്നുവോ
അനില: = വായു
പൃഥിവ്യംഭസീ = പൃഥിവി അംഭസ് പരമാണുക്കളെ
അഭിനിർഹരതി = വലിച്ചുകൊണ്ടുപോവുകയും ചെയ്താൽ
തത്ര ദ്വൈതലം = അവിടെ രണ്ടുതരത്തിൽതിരിയുന്നു.

ഒരു വസ്തുവിന്റെ സ്കന്ദത്തിലോ മററു ഭാഗങ്ങളിലോ വച്ച് അവിടെ സ്ഥിതിചെയ്യുന്ന തേജസ്സ് രണ്ടുഭാഗങ്ങളിലായി വേർതിരിയുകയും പൃഥിവ്യംഭസ്സ് പരമാണുക്കളെ വായു ആ ഭാഗത്തെക്കു നയിക്കുകയും അതനുസരിച്ചു വളരുകയും ചെയ്താൽ അവിടെ രണ്ടു ശാഖകളായി വേർതിരിഞ്ഞ് വളരുന്നതിന് ഇടയാകുകയും ചെയ്യുന്നു.

എങ്ങിനെ വിടപങ്ങൾ സംഭവിക്കുന്നു എന്നു പറയുന്നു.

**യത്രാവസ്ഥിതമനേകാ വിചീർദദാതി പൃഥിവ്യം-**
**ഭസീ ചാഭിനിർഹരത്യനിലസ്തത്ര വിടപം 87**

യത്ര അവസ്ഥിതം (തേജഃ) = യാതൊരിടത്തു സ്ഥിതി ചെയ്യുന്ന തേജസ്സ്

അനേകാവിചീഃ ദദാതി = പലവിധത്തിൽ വേർതിരിഞ്ഞു പ്രവർത്തിക്കുമ്പോൾ

അനിലഃപൃഥിവ്യംഭസീ = വായു പൃഥിവ്യംശപരമാണുക്കളെ ആ ഭാഗത്തേക്കു കൊണ്ടുപോവുകയും ചെയ്താൽ

തത്രവിടപം = അവിടെവിടപം (ഉണ്ടാകുന്നു).

തേജസ്സു പല പ്രകാരത്തിൽ വേർതിരിഞ്ഞു സ്ഥിതി ചെയ്യുകയും വളർച്ച നൽകുന്ന പൃഥ്വിയപ്പ് പരമാണുക്കളെ മറ്റു ഭാഗത്തേക്ക് ആകർഷിക്കപ്പെടുകയും ചെയ്യുമ്പോൾ അവിടെ പുഷ്ടി സംഭവിക്കാത്തതുകൊണ്ട് ആ ഭാഗത്ത് വിടപം (പോട്) ഉണ്ടാകുന്നു.

പത്രങ്ങൾക്കു വിഭിന്ന സ്വഭാവം കാണുന്നതിനുള്ള കാരണം പറയുന്നു.

**ദീർഘവൃത്തിതിര്യക് ചതുരശ്രത്വം തേജസഃ**
**പരിഗ്രഹവശാത് പത്രാണാം 88**

പത്രാണാം = ഇലകൾക്ക്

ദീർഘവൃത്തതിര്യക് ചതുരശ്രത്വം = ദീർഘവൃത്തതിര്യക് ചതുരശ്രങ്ങളായ ആകൃതികൾ സംഭവിക്കുന്നത്

തേജസഃ പരിഗ്രഹവശാത് = തേജസ്സിന്റെ പരിഗ്രഹവശം ഹേതുവായിട്ട്.

ദ്രവ്യങ്ങളുടെ പത്രങ്ങളിൽ കാണുന്ന ആകൃതി വ്യത്യാസങ്ങൾക്ക് കാരണം പറയുകയാണ്. പരിപോഷണത്തിനുള്ള പരമാണുക്കളെ തേജസ്സ് സംഗ്രഹിച്ച് പരിണമിപ്പിക്കുന്നതിനെ ആശ്രയിച്ചാണ് ഭേദത്വം കാണുന്നത്. ബീജനിഷ്ഠമായ വസ്തുവിന്റെ സ്വഭാവവും ദ്രവ്യവികാസത്തിൽ തേജസ്സിന് പ്രേരണ നൽകുന്നുണ്ടായിരിക്കണം.

പത്രങ്ങൾ സംഭവിക്കുന്ന വിധം.

**യത്രാവസ്ഥിതമുപപീഡ്യമധ്യേऽനുപൂതഃ പരി**
**ഹീയതേ തേജസ്തത്ര പത്രശാഖാഃ 89**

യത്ര അവസ്ഥിതം തേജഃ = യാതൊരിടത്തിലാണോ അവസ്ഥിതമായ തേജസ്സ്

| | | |
|---|---|---|
| മധ്യേഉപപീഡ്യ | = | മധ്യഭാഗത്ത് തടഞ്ഞ് [illegible] |
| അനുപൂത: പരിഹീയതേ | = | വേറൊരു ഭാഗത്തേക്ക് [illegible] ഹരിക്കുന്നു |
| തത്രപത്രശാഖാ: | = | അവിടെനിന്നും പത്ര[illegible] ളുണ്ടാകുന്നു. |

ദ്രവ്യനിഷ്ഠമായ തേജസ്സ് പത്രമദ്ധ്യത്തിൽ [illegible] ടുകയും വേറൊരു ഭാഗത്തേക്ക് സഞ്ചരിതമാവുകയും [illegible] അവിടെ നിന്നും പത്രശാഖകൾ ഉണ്ടാകുകയും ചെയ്യുന്നു.

പത്രരേഖകളുണ്ടാകുന്നവിധം.

## വിടപേന പത്രലേഖാ വ്യാഖ്യാതാ: 90

| | | |
|---|---|---|
| വിടപേന | = | മുൻപുപറഞ്ഞ വിടപത്തിന്റെ രീതി[illegible] |
| പത്രലേഖാ: | = | പത്രത്തിൽ ലേഖകളുണ്ടാകുന്നതും |
| വ്യാഖ്യാതാ: | = | വ്യാഖ്യാനിച്ചറിയേണ്ടതാണ്. |

വിടപം ഉണ്ടാകുന്ന ഭൂതവ്യവസ്ഥിതിയും പ്രക്രിയ[illegible] മാണ് പത്രങ്ങളിൽ ഞരമ്പുകളെ ഉണ്ടാക്കുന്നത്. തേജസ്സ് [illegible] രൂപത്തിൽ പിരിയുകയും ആ ഭാഗങ്ങളിൽ പോഷണം കുറ[illegible] ചെയ്യുന്നുവോ അവിടെ ലേഖകൾ ഉണ്ടാകുമെന്നു സാരം.

അവയവങ്ങൾക്ക് ഋജുത്വവും വക്രത്വവും എങ്ങനെ [illegible] വിക്കുന്നു.

## ശാഖാപലാശകണ്ടകാനാം സ്കന്ദവദൃജുത്വം വക്രത്വം ച 91

| | | |
|---|---|---|
| ശാഖാപലാശകണ്ടകാനാം | = | ശാഖാപലാശകണ്ടകങ്ങൾക്ക് |
| ഋജുത്വം വക്രത്വം ച | = | ഋജുത്വവും വക്രത്വവും |
| സ്കന്ദവത് | = | സ്കന്ദത്തിനു പറഞ്ഞതരത്തിൽ തന്നെയാണ്. |

ദ്രവ്യത്തിന്റെ അവയവങ്ങളായ ശാഖാപലാശങ്ങൾക്ക് നേരെ യുള്ള വളർച്ചക്കും വളഞ്ഞുള്ള വളർച്ചക്കും കാരണം സ്കന്ദത്തിന്റെ ഋജുവക്രഭാവത്തിനു പറഞ്ഞിട്ടുള്ള അതേ പ്രക്രിയ തന്നെയാണ് ഇവിടെയും കാരണമാകുന്നത്.

## ഏതേന പുഷ്പഫലം വ്യാഖ്യാതം 92

| | | |
|---|---|---|
| ഏതേന | = | മേൽപ്പറഞ്ഞ വിധാനത്തിൽതന്നെ |
| പുഷ്പഫലം | = | പുഷ്പഫലങ്ങളെക്കുറിച്ചും |
| വ്യാഖ്യാതം | = | അറിയേണ്ടതാകുന്നു. |

ദ്രവ്യത്തിലുണ്ടാകുന്ന പുഷ്പഫലങ്ങളുടെ ഗന്ധവർണ്ണ രസഭേദങ്ങളും ദീർഘലകുടിലാദി ഭേദങ്ങളും ഭൂതങ്ങളുടെ മേൽകാണിച്ച വിധത്തിലുള്ള പ്രക്രിയാ വിശേഷങ്ങളാണ് കാരണങ്ങളെന്ന് അറിയേണ്ടതാണ്.

അതുപോലെതന്നെ.

**അഭിസർപണാദീനി ച വല്ലീപ്രഭൃതീനാം** **93**

വല്ലീപ്രഭൃതീനാം = വല്ലിപ്രഭൃതികളുടെ (വല്ലി, ഗുൽമ, വിരുത്തുകളുടെയും,

അഭിസർപണാദീനി ച = വ്യാപനശീലത്തെക്കുറിച്ചും (മുമ്പേ വ്യാഖ്യാതം) മേൽപ്പറഞ്ഞപ്രകാരം അറിയേണ്ടതാണ്.

ദ്രവ്യവിഭാഗത്തിൽപ്പെട്ട വള്ളികൾ, ഗുൽമ, ഗുച്ഛാകൃതിയിൽ ഉള്ളവകൾ, തൃണങ്ങൾ, ഇവകളുടെ വിഭിന്നങ്ങളായ പരിസർപ്പണങ്ങൾക്കും രൂപഭേദങ്ങൾക്കും കാരണം മേൽപ്പറഞ്ഞ പ്രകാരം ഭൂതങ്ങളുടെ വിവിധ തരത്തിലുള്ള പ്രക്രിയാ വിശേഷങ്ങളാണ്.

പത്മാദികളുടെ പുഷ്പങ്ങൾക്കും പത്രങ്ങൾക്കും ഭേദം വരുന്നതിനുള്ള കാരണം പറയുന്നു.

**വിടപവത് പത്രകേസരകർണികാപ്രഭൃതീനാം** **94**

പത്രകേസരകർണികാ പ്രഭൃതീനാം = പത്രം, കേസരം, കർണ്ണിക മുതലായവയുടെ ഭേദങ്ങളും

വിടപവത് = വിടപം സംഭവിക്കുന്നതിന് പറഞ്ഞിട്ടുള്ളകാരണങ്ങൾതന്നെയാണ്.

താമര മുതലായ ദ്രവ്യങ്ങളുടെ പത്രബഹുത്വത്തിനും കേസരോൽപ്പത്തിക്കും മററും കാരണം വിടപം ഉണ്ടാകുന്നതിനു പറഞ്ഞിട്ടുള്ള പ്രക്രിയാവിശേഷങ്ങൾ തന്നെയാണ്.

പത്മാദികൾക്ക് സങ്കോച വികാസം സംഭവിക്കുന്നതെങ്ങനെയെന്ന് അടുത്ത സൂത്രത്തിൽ പറയുന്നു.

**സമ്മീലനമദ്ഭിരുൻമീലനം തേജസാ** **95**

സമ്മീലനം = സങ്കോചനം

അദ്ഭി: = ജലത്തിൻെറ കർമ്മത്തിൽനിന്നും ഉണ്ടാകുന്നതാണ്

ഉൻമീലനം = വികസനം

തേജസാ = തേജസ്സുകൊണ്ടു സംഭവിക്കുന്നതാണ്.

താമര മുതലായവക്ക് സങ്കോചവികാസങ്ങൾ സംഭവിക്കുന്നതായി കാണുന്നുണ്ട്. സങ്കോചം സംഭവിക്കുന്നത് ജലാംശത്തിൻെറ

പ്രേരണകൊണ്ടും ഉൻമീലനം സംഭവിക്കുന്നത് തേജസ്സിന്റെ പ്രേരണകൊണ്ടുമാണ്.

അങ്ങനെയാണെങ്കിൽ രാത്രികാലങ്ങളിൽ ആമ്പൽ മുതലായവ എങ്ങനെ വികസിക്കും എന്നു സംശയമുണ്ടെങ്കിൽ.

## ചന്ദ്രശ്ചാഗ്നേയ ഏവ 96

ചന്ദ്ര: ച ആഗ്നേയ: ഏവ = ചന്ദ്രനും ആഗ്നേയസ്വഭാവമുള്ളതുതന്നെ.

ചന്ദ്രനും ആഗ്നേയ ധർമ്മം ഉള്ളതുതന്നെ. ആദിത്യനും, ചന്ദ്രനും, താരകങ്ങളും, തൈജസമാണെന്നു ശാസ്ത്രകാരൻമാർ പറയുന്നുണ്ട്. "ചന്ദ്രശ്ചാഗ്നേയ ഏവ പ്രകാശാത്മകത്വാത്" എന്ന് ചന്ദ്രനും പ്രകാശസ്വഭാവിയായതുകൊണ്ട് ആഗ്നേയമെന്ന് തർക്കശാസ്ത്രകാരൻമാരും പറയുന്നുണ്ട്. അതുകൊണ്ട് കുമുദാദികൾ ചന്ദ്രദർശനത്തിൽ വികസിക്കുന്നതിൽ തെററില്ല.

## അവേക്ഷിതവ്യമന്യത് 97

അന്യത് = ബാക്കിയുള്ളവയെയെല്ലാം

അവേക്ഷിതവ്യം = മേൽപ്പറഞ്ഞ അഭിപ്രായത്തിൽ ചിന്തിച്ചു മനസ്സിലാക്കേണ്ടതാണ്.

സ്ഥാവരങ്ങളായ ദ്രവ്യത്തിൽപ്പെട്ടവയുടെ സ്വഭാവങ്ങളും വികാരഭേദങ്ങളും വിവരിച്ചു. അവശിഷ്ടങ്ങളായ മററുള്ളവയെക്കുറിച്ചും ഈ അടിസ്ഥാനത്തിൽ ചിന്തിച്ചു മനസ്സിലാക്കേണ്ടതാണ്.

ദ്രവ്യങ്ങൾക്കുള്ള കാരണങ്ങൾ പറയുന്നു.

## ഭൂതോത്കർഷാപകർഷസന്നിവേശ വിശേഷാത് ദ്രവ്യവൈഷമ്യം 98

ഭൂതോത്കർഷാപകർഷ-സന്നിവേശവിശേഷാത് = ഭൂതങ്ങളുടെ ഉത്കർഷാപകർഷ സന്നിവേശവിശേഷത്തിൽ നിന്നുമാണ്

ദ്രവ്യവൈഷമ്യം = ദ്രവ്യങ്ങൾക്കു വൈഷമ്യം സംഭവിക്കുന്നത് (നാനാത്വം സംഭവിക്കുന്നത്).

ഭൂതങ്ങളുടെ ഉപചയാപചയസ്വഭാവത്തിലുള്ള സന്നിവേശവിശേഷത്തിൽ നിന്നുമാണ് ലോകത്തുകാണുന്ന വിഭിന്ന വസ്തുക്കൾ ഉണ്ടാകാൻ കാരണം.

ശരീരവും ഭൗതികമാണെന്നു പറയുന്നു.

**പാഞ്ചഭൗതികം ശരീരമിത്യേകേ** **99**

| | | |
|---|---|---|
| ഏകേ | = | ചില ആചാര്യൻമാർ |
| ശരീരം പാഞ്ചഭൗതികം | = | ശരീരവും പാഞ്ചഭൗതികമാണെന്നു |
| ഇതി | | കരുതുന്നു. |

ആഹാരമായോ ഔഷധമായോ ആണ് നാം ദ്രവ്യത്തെ ശരീരത്തിന്റെ നൻമക്കുവേണ്ടി ഉപയോഗിക്കുന്നത്. സമാനഗുണങ്ങൾ ശരീരത്തിലും ഉണ്ടെങ്കിൽ മാത്രമേ ശരീരം ഉപചയിക്കയുള്ളൂ. ദ്രവ്യം പാഞ്ചഭൗതികം എന്നു പറഞ്ഞിട്ടുള്ളതുപോലെ ഉൽപ്പത്തി പരമായി ശരീരവും പാഞ്ചഭൗതികമാണ്. "ഇതിഭൂതമയോദേഹഃ" എന്നു ശാസ്ത്രസമ്മതവുമുണ്ട്.

ഭൗതികമാണെന്നു തെളിവുസഹിതം ദൃഢീകരിക്കുന്നു.

**പഞ്ചാത്മകം ലിംഗദർശനാത് പഞ്ചാനാം** **100**

| | | |
|---|---|---|
| പഞ്ചാനാം ലിംഗദർശനാത് | = | അഞ്ചുഭൂതങ്ങളുടെയും ലക്ഷണങ്ങൾ ശരീരത്തിൽ കാണുന്നതിൽ നിന്നും |
| പഞ്ചാത്മകം (ശരീരം) | = | പഞ്ചഭൂതനിവർത്തിതമാണു ശരീരമെന്നു തെളിയുന്നു. |

ശരീരം പാഞ്ചഭൗതികമാണെന്നു പറഞ്ഞു. പഞ്ചഭൂതങ്ങളിൽ നിന്നും ഉണ്ടായിട്ടുള്ളതാണു ശരീരമെന്നർത്ഥം. പഞ്ചഭൂതങ്ങളുടെ ലക്ഷണങ്ങളായ നിശ്വാസ പ്രശ്വാസ തീക്ഷ്ണോഷ്ണാദികൾ ശരീരത്തിൽ കാണുന്നതുകൊണ്ട് ശരീരം പാഞ്ചഭൗതീകമാണെന്നു സിദ്ധിക്കുന്നു. "കാരണാനുവിധായിത്വാത് കാര്യാണാം തൽസ്വഭാവതാ" എന്ന ന്യായപ്രകാരം കാര്യങ്ങളിൽ കാരണഗുണങ്ങൾ കാണുന്നതുകൊണ്ട് പാഞ്ചഭൗതീകമെന്ന് അനുമാനിക്കുകയാണ്. മൃത്നിവർത്തിതമായ ഘടശരാവാദികളിൽ മൃത്തിന്റെ ലക്ഷണം കാണുന്നതുപോലെയാണ് ശരീരത്തിൽ ഭൗതികലക്ഷണങ്ങളും കാണുന്നത്. അങ്ങനെയാണ് ശരീരവും പാഞ്ചഭൗതീകമാണെന്നു അഭിപ്രായപ്പെടുന്നത്.

ഈ അഭിപ്രായം പൂർണ്ണമായും ശരിയല്ലെന്ന് വേറൊരു കൂട്ടർ വാദിക്കുന്നു.

**തസ്യ പാർത്ഥിവസ്യൈവ സതഃ സംയോഗ ഇതരൈരിത്യേകേ** **101**

| | | |
|---|---|---|
| ഏകേ | = | ചില ആചാര്യൻമാർ (പറയുന്നു) |
| തസ്യ | = | ശരീരത്തിന്റെ |
| പാർത്ഥിവസ്യ | = | പൃഥിവിതന്നെയാണ് |
| ഏവ സതഃ | | കാരണമായിട്ടുള്ളത് |

ഇതരൈ:സംയോഗ: ഇതി = ഇതരഭൂതങ്ങളുടെ സംയോഗം മാത്രമാണുള്ളത്.

ശരീരത്തിൻെറ ഉൽപത്തിക്കു പൃഥിവിതന്നെയാണ് മൂലകാരണമായിരിക്കുന്നത്. അങ്ങനെയുണ്ടാകുന്ന ശരീരത്തിൽ ഇതരഭൂതങ്ങൾകൂടി സംയോഗിക്കുന്നു എന്നേയുള്ളു. അതുകൊണ്ടാണ് അവയുടെ ലക്ഷണങ്ങൾകൂടി കാണാനിടയായത്. അല്ലാതെ അവ ശരീരോൽപ്പത്തിക്കു കാരണമല്ല എന്നാണ് ചില ആചാര്യൻമാർ പറയുന്നത്. ഉൽപ്പത്തിക്കു കാരണം പൃഥിവിയും ഇതരഭൂതങ്ങൾ സഹകാരികളുമാണെന്നർത്ഥം. സക്തൂപിണ്ഡത്തിൽ ലവണമരിചഗുളങ്ങളുടെ സംയോഗം പോലെയാണ് ശരീരത്തിലും സംഭവിക്കുന്നത്. സക്തൂപിണ്ഡത്തിന് സക്തുതന്നെയാണ് കാരണം. ലവണമരിച ഗുളങ്ങൾ സക്തുപിണ്ഡകാരികളല്ല. സംയോഗികൾ മാത്രമാണ്.

മാത്രവുമല്ല.

## ക്രിയാവിരോധാത് ഭൂതാനാം 102

ഭൂതാനാം = പഞ്ചഭൂതങ്ങൾക്ക്

ക്രിയാവിരോധാത് = പ്രവർത്തിയിൽതന്നെ പരസ്പര വൈരുദ്ധ്യമാണു കാണാൻ കഴിയുന്നത്

ശരീരം പാഞ്ചഭൗതികമാകാൻ തരമില്ല. പഞ്ചഭൂതങ്ങൾ പരസ്പരവിരുദ്ധങ്ങളാണ്. ക്രിയാമുഖേന നോക്കുമ്പോൾ തിര്യക് ഊർദ്ധ്വഅധോഗാമിത്വങ്ങളാണ് അവക്കുള്ളത്. അങ്ങനെ ക്രിയാമുഖമായിതന്നെ പരസ്പരവിരുദ്ധങ്ങളായ പഞ്ചഭൂതങ്ങൾ ചേർന്ന് ശരീരമുണ്ടാകാൻ തരമില്ല. അതുകൊണ്ട് പാഞ്ചഭൗതികമെന്ന വാദത്തിന് പ്രസക്തിയില്ലെന്നർത്ഥം. അതിൽ ഭേദം ശരീരം പാർത്ഥിവമാണെന്നു പറയുന്നതാണ് യുക്തിസഹമായിട്ടുള്ളത്.

പാഞ്ചഭൗതികവാദത്തിന് വേറൊരു നിഷേധംകൂടി ഉന്നയിക്കുന്നു.

## ഗുണഭൂയസ്ത്വസ്യാദർശനാത് 103

ഗുണഭൂയസ്ത്വസ്യ = ഗുണബാഹുല്യത്തിൻെറ

അദർശനാത് = കാണപ്പെടാത്തതുകൊണ്ടും (ശരീരം പാഞ്ചഭൗതികമല്ല).

പഞ്ചഭൂതങ്ങളിൽ ഗുണബാഹുല്യത്തെ വച്ചുകൊണ്ട് ശരീരം പാഞ്ചഭൗതികമെന്നു വ്യവസ്ഥ ചെയ്യാമെന്നുവച്ചാലും ഭൂതങ്ങൾക്ക് ഗുണബാഹുല്യം ശരീരത്തിൽ കണ്ടുവരുന്നില്ല. ദ്രവ്യത്തിൽ പറഞ്ഞതുപോലെ ഗുണബാഹുല്യംവച്ച് പാർത്ഥിവാദിഭേദം ശരീരത്തിനു കൽപ്പിക്കാൻ നിവർത്തിയില്ലെന്നർത്ഥം.

. ചിത്രവുമല്ല.

## പൃഥിവ്യാമേവ പഞ്ചാനാം ദർശനാച്ച പാർത്ഥിവമേവ 104

പൃഥിവ്യാം ഏവ = പൃഥിവീഭൂതത്തിൽതന്നെ
പഞ്ചാനാം ദർശനാത് ച = അഞ്ചുഭൂതങ്ങളുടെയും ലക്ഷണങ്ങൾ അടങ്ങിയിരിക്കുന്നതുകൊണ്ട്
പാർത്ഥിവം ഏവ = (ശരീരം പാർത്ഥിവം തന്നെയാണെന്ന്)

ഇവിടെ ശരീരോൽപ്പത്തികാര്യത്തിൽ രണ്ടു അഭിപ്രായങ്ങളാണ് ഉന്നയിക്കപ്പെട്ടിട്ടുള്ളത്. ശരീരം പാഞ്ചഭൗതികം എന്നൊരു കൂട്ടരും, പാർത്ഥിവമാണെന്നു വേറൊരു കൂട്ടരും വാദിച്ചിരിക്കുന്നു. ശരീരത്തിൽ എല്ലാ ഭൂതങ്ങളുടെയും ലക്ഷണങ്ങൾ കാണാൻ കഴിയുന്നതുകൊണ്ട് പാഞ്ചഭൗതികമാണെന്നു സമർത്ഥിക്കുന്നു. പൃഥിവിക്ക് മാത്രമേ സ്ഥൂലമായ ശരീരത്തെ ഉണ്ടാക്കാൻ കഴിയുകയുള്ളുവെന്നും ഇതരഭൂതങ്ങൾ സഹകാരികൾ മാത്രമാണെന്നും വേറൊരു കൂട്ടരും വാദിച്ചിരിക്കുന്നു.

എല്ലാ ഭൂതങ്ങളുടെയും ലക്ഷണങ്ങൾ ശരീരത്തിൽ കാണുന്നതുകൊണ്ടാണ് പാഞ്ചഭൗതികമെന്ന് വാദിക്കപ്പെട്ടത്. സർവലക്ഷണദർശനത്തെ അംഗീകരിച്ചുകൊണ്ടുതന്നെ ശരീരം പാർത്ഥിവംതന്നെയാണെന്നു വാദിക്കുകയാണ് ഈ സൂത്രത്തിൽ ചെയ്യുന്നത്. പഞ്ചമഹാഭൂതങ്ങളുടെ പരിണാമപ്രക്രിയ വച്ചുനോക്കുമ്പോൾ പൃഥിവിക്ക് പഞ്ചഭൂതങ്ങളുടെയും ലക്ഷണങ്ങൾ ഉണ്ടായിരിക്കുമല്ലോ? "പൃഥിവി പഞ്ചഗുണവതീ" എന്ന് ശാസ്ത്രസമ്മതവുമുണ്ട്. ആ നിലക്ക് പഞ്ചലക്ഷണദർശനം പൃഥിവിക്കും കാണും. അതിനാൽ "ശരീരം പാർത്ഥിവമേവ" എന്നുതന്നെയാണ് ഞങ്ങളുടെ പക്ഷം.

വേറൊരു കാരണം കാണിക്കുന്നു

## വൃദ്ധിമത്ത്വാച്ച 105

വൃദ്ധിമത്വാത് ച = പൃഥിവിയുടെ ആധിക്യം കാണുന്നതുകൊണ്ട്

ശരീരത്തിന്റെ ഘടനയിൽ കാണുന്ന പാർത്ഥിവാംശത്തിന്റെ അഭിവൃദ്ധി, ശരീരം പാർത്ഥിവംതന്നെയെന്നെടുത്തു കാണിക്കുന്നു. ഇതരഭൂതങ്ങളുടെ വൃദ്ധി കാണുന്നുമില്ല.

ലോകപ്രത്യക്ഷമായ മറെറാരു കാരണംകൂടി ചൂണ്ടിക്കാണിക്കുന്നു.

## പൃഥിവ്യവസ്ഥാ (ദ്നാ)ച്ചേതരേഷാമപഗമേ 106

ഇതരേഷാം അപഗമേ = മററുഭൂതങ്ങൾപോയാൽപോലും,
പൃഥിവ്യവസ്ഥാനാത് = പൃഥിവീമാത്രം ശേഷിക്കുന്നതുകൊണ്ടും ശരീരം പാർത്ഥിവമാകുന്നു.

മരണകാലത്ത് ശരീരത്തിലുള്ള ഇതരഭൂതാംശങ്ങളെ കാണാൻ കഴിയുന്നില്ല. അവ പ്രകൃതിയിൽ ഇതരഭൂതങ്ങളിൽ ലയിച്ചുപോകുന്നു. അപ്പോഴും ശരീരസംഘാതമാത്രമായ പൃഥിവ്യംശത്തോടു കൂടിയ ശരീരം ശയിക്കുന്നതായി കാണാം. അങ്ങിനെ ആ നിലക്കും ശരീരം പാർത്ഥിവമാണെന്നു പറയുന്നതിൽ അസാംഗത്യം കാണുന്നില്ല.

ഇപ്രകാരം പല കാരണങ്ങൾകൊണ്ടും ശരീരം പാർത്ഥിവമാണെന്നു സമർത്ഥിച്ചപ്പോൾ ആ കാരണങ്ങളെ നിഷേധിച്ചുകൊണ്ട് ശാസ്ത്രകാരൻ സിദ്ധാന്തപക്ഷത്തിലേക്കു കടക്കുന്നു.

## യഥാഭൂയസ്ത്വേന ക്രിയാ സത്യപി പഞ്ചാത്മകത്വേ ശരീരസ്യ 107

ശരീരസ്യ പഞ്ചാത്മകത്വേ സതി അപി = ശരീരത്തിന് പഞ്ചഭൂതാത്മകത്വം ഉണ്ടായിരുന്നാലും
യഥാഭൂയസ്ത്വേന ക്രിയാ = ആധിക്യമനുസരിച്ചു പ്രവർത്തി നടക്കുന്നു.

ശരീരോൽപ്പത്തിക്ക് പഞ്ചഭൂതങ്ങളും കാരണങ്ങൾ തന്നെയാണ്. അതുകൊണ്ട് ശരീരം പഞ്ചഭൂതാത്മകം തന്നെ. ശരീരോൽപ്പത്തി സമയത്ത് ഏതൊരു ഭൂതത്തിനാണോ ആധിക്യം കാണുന്നത് അത് ഇതരഭൂതങ്ങളെ അഭിഭവിപ്പിച്ചിട്ട് ശരീരത്തിൽ പ്രവർത്തി നടത്തുന്നുവെന്നേയുള്ളു. അതുകൊണ്ടാണ് ആധിക്യമുള്ള ഭൂതത്തിൻെറ ലക്ഷണങ്ങളും പ്രവർത്തികളും കുടുതൽ ഭവിച്ചു കാണുന്നത്. അല്ലാതെ ഇതരഭൂതങ്ങളുടെ സന്നിവേശം നിഷേധിച്ചുകൊണ്ടല്ല. അതുകൊണ്ട് പാഞ്ചഭൗതികം തന്നെയാണ് ശരീരം.

തുടർന്ന്

## ഗുണഭൂയസ്ത്വമവർണ്യമവരോധാത് പഞ്ചസു 108

ഗുണഭൂയസ്ത്വം = ഗുണാധിക്യം
അവർണ്യം = വർണ്ണിക്കുന്നതു ശരിയല്ല
പഞ്ചസു അവരോധാത് = പഞ്ചഭൂതങ്ങളിലും സംപൃക്തങ്ങളായിരിക്കുകയാണ്.

ശരീരം പാർത്ഥിവമാണെന്നുള്ളതിന് ഗുണഭൂയസ്ത്വം ഒരു കാരണമായും മററു ഭൂതങ്ങൾക്ക് ഗുണഭൂയസ്ത്വമില്ലെന്നു നിങ്ങൾ

(പൂർവപക്ഷകാരൻ) പറഞ്ഞു. ആ അഭിപ്രായം യുക്തിക്കു ചേരാത്തതാണ്. എന്തുകൊണ്ടെന്നാൽ ഭൂതങ്ങളുടെ ഗുണങ്ങൾ പരസ്പരം സംപൃക്തങ്ങളായിരിക്കുന്നവയാണ്. നിങ്ങൾതന്നെ പൃഥിവിക്ക് പഞ്ചഗുണതവും ഒരു വാദമായി ഉന്നയിച്ചിട്ടുള്ളതാണ്. ആ നിലക്ക് ഒരു ഭൂതത്തിനുമാത്രം ഗുണഭൂയസ്ത്വം അംഗീകരിക്കുന്നതുശരിയുമല്ലല്ലോ? എല്ലാ ഭൂതങ്ങളും പരിണാമപ്രക്രിയയിൽ പരസ്പരാനുബന്ധികളാണ്. അതുകൊണ്ട് പാർത്ഥിവം ശരീരം എന്നുള്ള വാദം അയുക്തമായിരിക്കുന്നു.

എന്തുകൊണ്ടെന്നാണെങ്കിൽ

**ന സർവേഷാമിതി ചേത്, ത ഉപലഭ്യന്തേ** **109**

| | | |
|---|---|---|
| **ന സർവേഷാംഇതിചേത്** | = | എല്ലാഗുണങ്ങളും എല്ലാത്തിനുമില്ലാ എന്നാണെങ്കിൽ |
| **പൃഥിവ്യാമിതിചേത്** | = | പൃഥിവിക്കു മാത്രമേയുള്ളു എന്നാണെങ്കിൽ |
| **തേ ഉപലഭ്യന്തേ** | = | അവകൾക്കും ഗുണങ്ങൾ ലഭിക്കുന്നുണ്ട്. |

**പൃഥിവി** പഞ്ചഗുണവതിയാണെന്നും അതുകൊണ്ടാണ് **അഞ്ചുഭൂതങ്ങളുടെ** ഗുണങ്ങൾ ശരീരത്തിൽ കാണാൻ കഴിയുന്ന**തെന്നും, അതുകൊണ്ടു**തന്നെ പാർത്ഥിവമാണെന്നും പറയേണ്ടതാണെന്നു പൂർവപക്ഷകാരൻ പറഞ്ഞു. ആ അഭിപ്രായത്തോട് യോജി**ക്കാൻ** തരമില്ല. **ജലത്തിന്** ശബ്ദസ്പർശരൂപരസഗന്ധങ്ങളു**മുണ്ട്**. ഭൂതപരിണാമപ്രക്രിയയനുസരിച്ച് വന്നിട്ടുള്ളതുമാണ്. പൃഥിവിയുടെ പരിണാമത്തിന് മുൻപുള്ള പരിണാമപ്രക്രിയയനുസരിച്ച് പൃഥിവിയുടെ പരിണാമത്തിന് ജലം മൂലകാരണവുമാണ്. **അതിൽനിന്നും** ലഭിക്കുന്ന ശബ്ദസ്പർശരൂപരസങ്ങളോടുകൂടിയ **കാരണഭൂതത്തെ** നിഷേധിച്ചു പറയുന്നത് ശരിയായിരിക്കുകയില്ല. **ഇതേ** ന്യായം ഈ അർത്ഥത്തിൽ ദ്രവ്യോൽപ്പത്തിക്കും പറയേണ്ടി**വരും**. അതു ശരിയായിരിക്കുകയുമില്ലല്ലോ? അതുകൊണ്ട് ഗുണ**ഭൂയസ്ത്വം** അംഗീകരിക്കുവാൻ നിവർത്തിയില്ലാത്ത ഒരു വാദമാണ്.

കൂടാതെയും

**കുതോ വൃദ്ധിരിതരൈരനുഗൃഹീതസ്യ പൃഥിവ്യവസ്ഥാനം ന കേവലം** **110**

| | | |
|---|---|---|
| **കുതോ വൃദ്ധിഃ** | = | പൃഥിവി നിമിത്തം എവിടെയാണ് വർദ്ധനവുണ്ടായിട്ടുള്ളത്. (വർദ്ധനവുണ്ടായിട്ടില്ല) |

| | | |
|---|---|---|
| ഇതരൈ: അനുഗ്രഹീതസ്യ | = | ഇതരഭൂതങ്ങളുടെ അനുഗ്രഹം കൂടാതെ (വൃദ്ധി ഉണ്ടാകാൻ തരമില്ല) |
| പൃഥിവ്യവസ്ഥാനം | = | മൃതശരീരത്തിൽ പൃഥിവിയുടെ വ്യവസ്ഥാനം മാത്രമേയുള്ളുവെന്നു പറഞ്ഞതും ശരിയല്ല. |

ശരീരം പാർത്ഥിവം മാത്രമാണെന്നും പാഞ്ചഭൗതികമല്ലെന്നും പൂർവപക്ഷകാരൻ പറഞ്ഞു. വൃദ്ധിമത്വവും മരണകാലത്തെ പൃഥിവീവ്യവസ്ഥയുംകൂടി കാരണങ്ങളായി ഉന്നയിച്ചിട്ടുണ്ട്. ഈ രണ്ടഭിപ്രായങ്ങളും ശരിയല്ലെന്നാണ് ഈ സൂത്രംകൊണ്ടു ചൂണ്ടിക്കാണിക്കുന്നത്. പൃഥിവിമാത്രംകൊണ്ട് ഒരിടത്തും അഭിവൃദ്ധി ഉണ്ടാകയില്ല. ഇതരഭൂതങ്ങളുടെ സഹകരണവും അനുഗ്രഹവും കൊണ്ടുമാത്രമേ അഭിവൃദ്ധി ഉണ്ടാകുകയുള്ളു. ജലം ജീവനത്വവും വായു പ്രേരകത്വവും നൽകിയാലേ അഭിവൃദ്ധി ഉണ്ടാകുകയുള്ളു. ഇതുപോലെതന്നെ മൃത.ശരീരത്തിൽ ആപ്യഗുണമായ സ്നിഗ്ധത്വവും മാർദ്ദവത്വവും കാണുന്നുണ്ട്. അംഗവിഭാഗാദിവായവ്യധർമ്മങ്ങളും മൃതശരീരത്തിൽ കാണുന്നുണ്ട്. ആഗ്നേയമായ വർണ്ണവിശേഷവും കാണുന്നുണ്ട്. പ്രത്യക്ഷത്തിൽ തന്നെ വൈരുദ്ധ്യം തോന്നുന്ന പാർത്ഥിവമാത്രവ്യവസ്ഥിതിവാദം എങ്ങനെ ന്യായീകരിക്കും.

ശരീരം പാഞ്ചഭൗതീകം തന്നെയാണ്. ഭൗതികമായ എല്ലാ ഭാവങ്ങളും ശരീരത്തിലടങ്ങിയിരിക്കുന്നു. ലക്ഷണദർശനം, ഭൂതങ്ങളുടെ ഉൽക്കർഷാപകർഷവ്യവസ്ഥിതിയിൽ ഏററക്കുറച്ചിലോടുകൂടിയിരിക്കുമെന്നേയുള്ളു. അതുകൊണ്ട് ശരീരം പാഞ്ചഭൗതികംതന്നെ.

ഇനി ഇന്ദ്രിയങ്ങളുടെ ഭൗതികത്വഭാവത്തെ അടുത്തതായി ചൂണ്ടിക്കാണിക്കുന്നു.

**അഹംകാരികാണീന്ദ്രിയാണീതി മന്യന്തേ വാർഷഗണ്യാഃ, ഔലൂക്യാഃ പുനർഭൗതികാനി 111**

| | | |
|---|---|---|
| വാർഷഗണ്യാ: | = | വാർഷഗണ്യൻമാർ |
| അഹംകാരികാണി | = | അഹങ്കാരപരിണാമത്തിൽനിന്നും |
| ഇന്ദ്രിയാണി ഇതിമന്യന്തേ | | ഉണ്ടായതാണ് ഇന്ദ്രിയങ്ങളെന്നു വിചാരിക്കുന്നു. |
| ഔലൂക്യാ: പുന: | = | ഔലൂക്യൻമാരാകട്ടെ |
| ഭൗതികാനി | = | ഭൗതികങ്ങളാണെന്നും പറയുന്നു. |

ഇന്ദ്രിയങ്ങൾ ശ്രോത്രാദി പഞ്ചേന്ദ്രിയങ്ങളാണ്. അവയെജ്ഞാനേന്ദ്രിയങ്ങളെന്നും പറയുന്നു. പരിണാമപ്രക്രിയയിൽ

അവ്യക്തം, മഹാൻ, അഹംകാരം എന്ന ക്രമാനുഗതമായ പരിണാമ
ത്തിൽ അഹങ്കാരത്തിൽനിന്നുമാണ് പഞ്ചേന്ദ്രിയ പരിണാമമെന്നു സാം
ഖ്യൻമാർ പറയുന്നു. ഭൗതികപരിണാമം വരെ ഉള്ള പ്രക്രിയയെ
അവലംബിച്ചുകൊണ്ട് പഞ്ചേന്ദ്രിയങ്ങൾ ഭൗതികങ്ങളാണെന്ന് ഔലൂ
ക്യൻമാരും പറയുന്നു. ഈ രണ്ടഭിപ്രായങ്ങളെയും ഒന്നാക്കിയാൽ
വലിയ പക്ഷാന്തരത്തിന് അവകാശമില്ല. ഭൗതികപരിണാമത്തിൽ
നിന്നും കുറച്ചുകൂടി പുറകോട്ടുപോയി അഹങ്കാരത്തെ മൂലകാരണ
മായി പറയുന്നുവെന്നേയുള്ളു. സ്ഥൂലമായ വസ്തു-സ്വരൂപീ
കരണം ഭൗതീകപരമാണുക്കളിൽനിന്നാണ് സംഭവിക്കുന്നത്. ആ
വസ്തുക്കളിലിരിക്കുന്ന ജ്ഞാനേന്ദ്രിയങ്ങളേയും ഭൗതികമായി
തന്നേ ഔലൂക്യൻമാരും കാണുന്നു. ഭൗതികവാദത്തിൽനിന്നും വൈദ്യ
ശാസ്ത്രം പുറകോട്ടു പോകേണ്ടതില്ലെന്നു വൈദ്യശാസ്ത്രകാരൻ
മാരും സമ്മതിച്ചിട്ടുള്ള കാര്യമാണ്. ആ നിലക്ക് ഭൗതികങ്ങളാണ്
പഞ്ചേന്ദ്രിയങ്ങളെന്നു പറയുന്നതിലും തെററില്ല.

ഭൗതികസ്വഭാവത്തെ അടുത്ത സൂത്രത്തിൽ വർണ്ണിക്കുന്നു.

## ഭൂയസ്ത്വാത് ഗന്ധവത്ത്വാച്ച പാർത്ഥിവം ഗന്ധവിജ്ഞാനം 112

ഗന്ധവിജ്ഞാനം = ഗന്ധത്തെപ്പററിയുള്ള അറിവു സമ്പാദിക്കൽ

ഭൂയസ്ത്വാത് = ആധിക്യത്തെവച്ചുകൊണ്ടും

ഗന്ധവത്ത്വാത് ച = ഗന്ധവത്ത്വം വച്ചുകൊണ്ടും

പാർത്ഥിവം = പാർത്ഥിവമാണെന്നു പറയണം.

ഇന്ദ്രിയങ്ങൾ ഭൗതികങ്ങളാണെന്നുള്ളതിന് ഗന്ധവിജ്ഞാ
നത്തെ ഉദാഹരണമായി എടുത്തു വിവരിക്കുകയാണ്. ഗന്ധേന്ദ്രിയം
ഗന്ധത്തെ ഗ്രഹിക്കുന്നതിൽ നിന്നുമാണ് ഗന്ധജ്ഞാനം ഉണ്ടാകു
ന്നത്. ഇന്ദ്രിയങ്ങളുടെ കർമ്മകരണസാമർത്ഥ്യമാണ് ഇന്ദ്രിയ
വിഷയത്തെ ഗ്രഹിക്കുവാൻ സമർത്ഥമാകുന്നത്. ഗന്ധത്വം പൃഥി
വിയുടെ സ്വഭാവമാണ്. വസ്തുവിൽ ഗന്ധം പ്രതിഫലിക്കു
ന്നതും ഘ്രാണേന്ദ്രിയം ഗന്ധം സ്വീകരിക്കുന്നതും പാർത്ഥിവാംശം
കൂടുതലുള്ളതുകൊണ്ടാണ്. ഘ്രാണേന്ദ്രിയത്തിന് ഇതര ഇന്ദ്രിയവി
ഷയങ്ങളായ രസാദികളെ ഗ്രഹിക്കുവാനും സാദ്ധ്യമല്ല അവയിലും
അതതു ഭൂതഗുണങ്ങൾ ആധിക്യേന വർത്തിച്ച് രൂപംകൊള്ളുകയാ
ണ് ചെയ്തിട്ടുള്ളത്. എല്ലാ ഭൂതങ്ങളും ചേർന്നാണ് ശരീരവും ഇന്ദ്രി
യങ്ങളും രൂപംപ്രാപിക്കുന്നതെങ്കിലും ആധിക്യേന പാർത്ഥിവാദി
ഓരോ ഭൂതാംശങ്ങളും അവയിൽ അടങ്ങിയിരിക്കുകയാണ്. ‘‘ഇന്ദ്രി
യേണ ഇന്ദ്രിയാർത്ഥം തു സ്വംസ്വംഗൃഹ്ണാതി മാനവഃനിയതം
തുല്യയോനിത്വാത് നാന്യോന്യമിതി സ്ഥിതിഃ’’ എന്ന് ശാസ്ത്ര

സമ്മതവുമുണ്ട്. ഈ അടിസ്ഥാനത്തിലാണ് ഇന്ദ്രിയങ്ങൾ ഭൗതികങ്ങളാണെന്നു പറഞ്ഞത്. ഇവിടെ ഘ്രാണേന്ദ്രിയത്തെയും ഗന്ധവിജ്ഞാനത്തെയും ഉദാഹരിച്ചുവെങ്കിലും മററു ഇന്ദ്രിയങ്ങളുടെ കാര്യത്തിലും ഇതേ തത്വം തന്നെയാണ് ആവിഷ്ക്കരിച്ചിട്ടുള്ളത്.

ഇങ്ങനെ ദ്രവ്യോൽപ്പത്തിയും അതറിയുന്നതിനുള്ള ഇന്ദ്രിയസ്വഭാവത്തേയും പററി ദൃങ്മാത്രവിവരണം നൽകിയിരിക്കുകയാണ്. ദ്രവ്യം പഞ്ചഭൂതാത്മകമാണ്. കാരണങ്ങളായ പഞ്ചഭൂതങ്ങളുടെ ഉൽക്കർഷാപകർഷസന്നിവേശം കൊണ്ടാണ് ദ്രവ്യങ്ങൾക്ക് വൈലക്ഷണ്യവും സാദൃശ്യവും സംഭവിക്കുന്നത്. അതുപോലെതന്നെ ദ്രവ്യത്തിലടങ്ങിയിരിക്കുന്ന രസാദിഘടകങ്ങൾക്കും സാദൃശ്യവും അസാദൃശ്യവും സംഭവിക്കുന്നതും കാരണങ്ങളായ ഭൂതോൽക്കർഷാപകർഷവിശേഷങ്ങളാണ്. ചുരുക്കത്തിൽ പഞ്ചഭൂതങ്ങളുടെ ഉൽക്കർഷാപകർഷത്തെ ആശ്രയിച്ച് ദ്രവ്യവൈഷമ്യവും അവയിലേർപ്പെട്ടിരിക്കുന്ന കാരണഗുണങ്ങളായ ശബ്ദാദികൾക്കും കാര്യഗുണങ്ങളായ രസവീര്യാദികൾക്കും സ്വഭാവവൈഷമ്യം ഏർപ്പെടുമെന്നും അറിയേണ്ടതാകുന്നു.

ഇപ്രകാരം ദ്രവ്യവൈഷമ്യം ഭൂതങ്ങളുടെ വൈഷമ്യത്തിൽ നിന്നും ഉണ്ടായതാണെന്നു പറഞ്ഞിട്ട് തദാശ്രയങ്ങളായിരിക്കുന്ന രസാദികൾക്കും വൈഷമ്യം സംഭവിക്കുമെന്നും അടുത്തതായി പറയുന്നു.

**രസഗുണവീര്യവിപാകാഃ പ്രത്യേകം ച** 113

രസഗുണവിര്യവിപാകാ: ച = രസങ്ങളും, ഗുണങ്ങളും വിര്യങ്ങളും, വിപാകങ്ങളും

പ്രത്യേകം = പ്രത്യേകം പ്രത്യേകം വൈഷമ്യമേർപ്പെടുന്നവയാണ്.

മുൻപു പറഞ്ഞ ദ്രവ്യവൈഷമ്യഭേദംകൊണ്ട് അതിലടങ്ങിയിരിക്കുന്ന രസാദികൾ ഓരോന്നിനും പ്രത്യേകം വൈഷമ്യം സംഭവിക്കാമെന്നു പറയുന്നു.

അതിനുള്ള കാരണം പറയുന്നു.

**ഭൂതാനാമുത്കർഷാപകർഷസന്നിവേശവിശേഷ സമൂഹാദേകസ്മാത് വ്യവകീർണാദ്വാ** 114

ഭൂതാനാം = ഭൂതങ്ങളുടെ (പഞ്ചഭൂതങ്ങളുടെ)

ഉൽക്കർഷാപകർഷ സന്നിവേശ = ഉൽക്കർഷാപകർഷ സന്നിവേശ

വിശേഷ സമൂഹാത് വിശേഷസമൂഹത്തിൽനിന്നോ

ഏകസ്മാത് = ഒന്നിനുതന്നേയോ

വ്യവകീർണ്ണാത് വാ = വ്യാകീർണ്ണത്തിൽ നിന്നോ (രസഗുണവീര്യവിപാകങ്ങൾക്ക് വിശേഷതകൾ സംഭവിക്കാം).

ഭൂതങ്ങളുടെ ഉൽക്കർഷ സന്നിവേശവിശേഷത്തിൽനിന്നാണ് സമൂഹമായ ദ്രവ്യം ഉണ്ടാകുന്നത്. ആ ദ്രവ്യത്തിൽ ഒരു ഘടകത്തിനോ അനേകം ഘടകങ്ങൾക്കോ വിശേഷത സംഭവിക്കാം. ഘടകങ്ങൾ രസഗുണവീര്യവിപാകങ്ങളാണല്ലോ? അവക്ക് ദ്രവ്യത്തിൽ തുല്യസ്വഭാവമോ അതുല്യസ്വഭാവമോ, ഒരു ഘടകത്തിനുതന്നെ സ്വഭാവ വ്യത്യാസമോ ഒക്കെ സംഭവിക്കുന്നത് ഭൂതങ്ങളുടെ ഉൽക്കർഷാപകർഷ സന്നിവേശവിശേഷം കൊണ്ടാണ്. ക്ഷീരം ഒരു ദ്രവ്യമാണ്. അത് ഭൂതസമൂഹത്തിൽനിന്നും ഉണ്ടായതുമാണ്. അതിന്റെ ദ്രവത്വം ആപ്യമാണ്. ശുക്ലവർണ്ണം ആപ്യമാണ്. മധുരരസം പാർത്ഥിവാപ്യമാണ്. സ്നിഗ്ധഗുണവും ശീതവീര്യവും ആപ്യമാണ്. വിപാകം ഗുരുവുമാണ്. ഈ ദ്രവ്യങ്ങളിൽ ഭൂതങ്ങളുടെ സന്നിവേശ വിശേഷം ഒരേ തരത്തിലിരിക്കുന്നു. ഈ ക്രമത്തെ കാണിക്കുന്നതാണ് ഏകസ്മാദെന്നു എടുത്തുകാണിച്ചത്. പിപ്പലി ഒരു ദ്രവ്യവും ഭൂതസമൂഹത്തിൽനിന്നും ഉൽപ്പന്നവുമാണ്. പാർത്ഥിവാംശം കൂടുതലുള്ള ദ്രവ്യവുമാണ്. അതിലുള്ള കടുരസം അഗ്നിവായുക്കളുടെ ആധിക്യത്തിൽ നിന്നുമുണ്ടായതാണ്. പാർത്ഥിവാപ്യത്തിൽ നിന്നാണ് ഗൗരവഗുണവും ശീതവീര്യവും ഉണ്ടായിരിക്കുന്നത്. വായുജലത്തിൽനിന്ന് വിപാകവും ഉണ്ടായിരിക്കുന്നു. ഇവിടെ വ്യാകീർണ്ണമാണു കാണുന്നത്. രസാനുസാരമോ രസഭിന്നമോ ആയി ദ്രവ്യഘടകങ്ങൾ കാണുമെന്നും അതിനുള്ള കാരണങ്ങൾ ദ്രവ്യോൽപ്പത്തിക്കു കാരണങ്ങളായ ഭൂതങ്ങളുടെ ഉൽക്കർഷാപകർഷവ്യവസ്ഥിതിയാണെന്നും ദൃഢപ്പെടുത്തുകയാണ് ചെയ്തിരിക്കുന്നത്. "രസവീര്യപ്രഭൃതയോ ഭൂതോൽക്കർഷാപകർഷത: ഏകരൂപാ വിരൂപാ വാ ദ്രവ്യം സമധിശേരതേ" എന്നു ശാസ്ത്രസമ്മതവുമുണ്ടല്ലോ?

ഇങ്ങനെയുണ്ടാകുന്ന രസാദികളുടെ പ്രവർത്തിയെങ്ങനെയിരിക്കുന്നുവെന്നു അടുത്ത സൂത്രത്തിൽ പറയുന്നു.

**115**

## യദസ്യ ബലവത് തേന കർമ

| | | |
|---|---|---|
| അസ്യ | = | ഇതിൽ |
| യത്ബലവത് | = | ഏതൊരു ഘടകമാണോ ബലവത്തായിരിക്കുന്നത് |
| തേന കർമ്മ | = | അതുകൊണ്ട് കർമ്മം നിർവഹിക്കും |

ദ്രവ്യത്തിലുള്ള രസാദിഘടകങ്ങളിൽ ഏതിനാണോ ബലം കൂടിയിരിക്കുന്നത് അത് കർമ്മം ചെയ്യുന്നു. ക്ഷീരം ശൈത്യഗുണമുള്ളതാണെങ്കിലും വാതത്തെ കോപിപ്പിക്കുന്നില്ല. മധുരരസത്തിനും

സ്നിഗ്ധഗുണത്തിനും ക്ഷീരത്തിൽ ശൈത്യത്തെക്കാൾ ശക്തിയുള്ളതുകൊണ്ടാണ് ക്ഷീരം വാതശമനമായിരിക്കുന്നത്. "യദ്യദ്ദ്രവ്യേ രസാദീനാം ബലവത്തേന വർത്തതേ അഭിഭൂയേതരാംസ്തത്തത് കാരണത്വം പ്രപദ്യതേ. വിരുദ്ധഗുണസംയോഗേ ഭൂയസാല്പം ഹി ജീയതേ". ദ്രവ്യത്തിലുള്ള കർമ്മകരണസാമർത്ഥ്യം എങ്ങനെയെന്ന് ഈ ശാസ്ത്രഭാഗവും ചൂണ്ടിക്കാണിക്കുന്നുണ്ട്.

രസാദികൾ തുല്യബലങ്ങളായിരുന്നാലോ?

## യത്ര സ (ർവ) മേകസ്മാത് സമൂഹാച്ച തത് പ്രധാനം ദ്രവ്യം 116

| | | |
|---|---|---|
| യത്ര | = | ഏതൊരു ദ്രവ്യത്തിൽ |
| സർവം | = | രസാദി എല്ലാ ഘടകങ്ങളും |
| ഏകസ്മാത് | = | ഓരോ സന്നിവേശത്തിൽനിന്നും ഉണ്ടായിരിക്കുകയും ചെയ്താൽ |
| തത് ദ്രവ്യം | = | ആ ദ്രവ്യം സമൂഹത്തെക്കാളും പ്രധാനമാകുന്നു. |

ഒരു ദ്രവ്യത്തിൽ രസാദിഘടകങ്ങളെല്ലാം ഒരേ കാരണത്തിൽ നിന്നും ഉണ്ടായിരിക്കുകയും തുല്യബലങ്ങളായി വർത്തിക്കുകയും ചെയ്താൽ ആ ദ്രവ്യം വ്യാകീർണ്ണ സ്വഭാവമുള്ള ദ്രവ്യത്തെക്കാളും പ്രധാനമായിരിക്കും. രസാദിഘടകങ്ങളെല്ലാം തുല്യസ്വഭാവത്തിൽ തുല്യപ്രവർത്തിചെയ്യുന്നതുകൊണ്ട് പ്രധാനമായിരിക്കും. മേൽകാണിച്ച ക്ഷീരവും പിപ്പലിയും ഉദാഹരണങ്ങളാണ്. തുല്യരസാദികളുള്ള ക്ഷീരം പ്രവർത്തിയിൽ പ്രധാനമായിരിക്കും.

## സ്യാത് പ്രധാനമിതരന്ന വാ 117

| | | |
|---|---|---|
| ഇതരത് ന പ്രധാനം വാ സ്യാത് | = | മറിച്ചുള്ളത് പ്രധാനമല്ലാതെയേവരാം. |

രസാദിഘടകങ്ങൾ വ്യാകീർണ്ണങ്ങളായിരിക്കുന്ന ദ്രവ്യം അപ്രധാനമെന്നോ പറയാം. രസാദികൾ തുല്യനിലയിൽ പ്രവർത്തിക്കാത്തതുകൊണ്ട്.

ഇപ്രകാരം സ്ഥാവരഗതങ്ങളായ ദ്രവ്യങ്ങളെപ്പററി നിരൂപണം ചെയ്യുന്നു. ജംഗമദ്രവ്യങ്ങളിൽ പുരുഷനാണ് പ്രധാനം. പുരുഷൻ ശരീരത്തിൽ സ്ഥിതിചെയ്യുകയുമാണ്. അതുകൊണ്ട് ശരീരഗതമായ കാര്യമാണ് ചിന്തിക്കേണ്ടത്.

## ശാരീരേഷു ശരീരം വ്യാഖ്യാതം 118

| | | |
|---|---|---|
| ശാരീരേഷു | = | ശാസ്ത്രഗ്രന്ഥങ്ങളിലുള്ള ശാരീരികാദ്ധ്യായങ്ങളിൽ |

സ്നിഗ്ധഗുണത്തിനും ക്ഷീരത്തിൽ ശൈത്യത്തെക്കാൾ ശക്തിയുള്ളതുകൊണ്ടാണ് ക്ഷീരം വാതശമനമായിരിക്കുന്നത്, "യദ്യദ്ദ്രവ്യേ രസാദീനാംബലവത്ത്വേന വർത്തതേ അഭിഭൂയേതരാംസ്തത്തത് കാരണത്വം പ്രപദ്യതേം വിരുദ്ധഗുണസംയോഗേ ഭൂയസാൽപം ഹി ജീയതേ". ദ്രവ്യത്തിലുള്ള കർമ്മകരണസാമർത്ഥ്യം എങ്ങനെയെന്ന് ഈ ശാസ്ത്രഭാഗവും ചൂണ്ടിക്കാണിക്കുന്നുണ്ട്.

രസാദികൾ തുല്ല്യബലങ്ങളായിരുന്നാലോ?

## യത്ര സ (ർവ) മേകസ്മാത് സമൂഹാച്ച തത് പ്രധാനം ദ്രവ്യം 116

| | | |
|---|---|---|
| യത്ര | = | ഏതൊരു ദ്രവ്യത്തിൽ |
| സർവം | = | രസാദി എല്ലാ ഘടകങ്ങളും |
| ഏകസ്മാത് | = | ഓരോ സന്നിവേശത്തിൽനിന്നും ഉണ്ടായിരിക്കുകയും ചെയ്താൽ |
| തത്ദ്രവ്യം | = | ആ ദ്രവ്യം സമൂഹത്തെക്കാളും പ്രധാനമാകുന്നു. |

ഒരു ദ്രവ്യത്തിൽ രസാദിഘടകങ്ങളെല്ലാം ഒരേ കാരണത്തിൽ നിന്നും ഉണ്ടായിരിക്കുകയും തുല്യബലങ്ങളായി വർത്തിക്കുകയും ചെയ്താൽ ആ ദ്രവ്യം വ്യാകീർണ സ്വഭാവമുള്ള ദ്രവ്യത്തെക്കാളും പ്രധാനമായിരിക്കും. രസാദിഘടകങ്ങളെല്ലാം തുല്യസ്വഭാവത്തിൽ തുല്യപ്രവർത്തിചെയ്യുന്നതുകൊണ്ട് പ്രധാനമായിരിക്കും. മേൽകാണിച്ച ക്ഷീരവും പിപ്പലിയും ഉദാഹരണങ്ങളാണ്. തുല്യരസാദികളുള്ള ക്ഷീരം പ്രവർത്തിയിൽ പ്രധാനമായിരിക്കും.

## സ്യാത് പ്രധാനമിതരന്ന വാ 117

| | | |
|---|---|---|
| ഇതരത് ന പ്രധാനം വാ സ്യാത് | = | മറിച്ചുള്ളത് പ്രധാനമല്ലാതെയേവരാം. |

രസാദിഘടകങ്ങൾ വ്യാകീർണങ്ങളായിരിക്കുന്ന ദ്രവ്യം അപ്രധാനമെന്നോ പറയാം. രസാദികൾ തുല്യനിലയിൽ പ്രവർത്തിക്കാത്തതുകൊണ്ട്.

ഇപ്രകാരം സ്ഥാവരഗതങ്ങളായ ദ്രവ്യങ്ങളെപ്പററി നിരൂപണം ചെയ്യുന്നു. ജംഗമദ്രവ്യങ്ങളിൽ പുരുഷനാണ് പ്രധാനം. പുരുഷൻ ശരീരത്തിൽ സ്ഥിതിചെയ്യുകയുമാണ്. അതുകൊണ്ട് ശരീരഗതമായ കാര്യമാണ് ചിന്തിക്കേണ്ടത്.

## ശാരീരേഷു ശരീരം വ്യാഖ്യാതം 118

| | | |
|---|---|---|
| ശാരീരേഷു | = | ശാസ്ത്രഗ്രന്ഥങ്ങളിലുള്ള ശാരീരികാദ്ധ്യായങ്ങളിൽ |

| | | |
|---|---|---|
| ശരീരം വ്യാഖ്യാതം | = | ശരീരകാര്യം വിശേഷിച്ച് വ്യാഖ്യാതമായിട്ടുണ്ട്. |

ജംഗമദ്രവ്യങ്ങളാണിവിടെ പ്രതിപാദ്യവിഷയം. അവ ജീവനുള്ളവയാണ്. അവയിൽനിന്നു സ്വീകരിക്കുന്ന ഘടകങ്ങളെടുത്താണ് ഔഷധങ്ങളായി ഉപയോഗിക്കുന്നത്. അതുകൊണ്ട് അവയുടെ ശരീരസ്വഭാവത്തെപ്പററി അറിഞ്ഞിരിക്കേണ്ടതാണ്. സമാനാസമാനഗുണങ്ങളുള്ള ജംഗമദ്രവ്യങ്ങൾ കാണാം. അവയെ തിരിച്ചറിയുന്നതിനും അവയുടെ സ്വഭാവത്തെപ്പററി പഠിക്കേണ്ടതുണ്ട്. ആവക ശാരീരികകാര്യങ്ങൾ ശരീരസ്ഥാനത്തിലുള്ള അദ്ധ്യായങ്ങളിൽ പൂർണ്ണമായി വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ വിവരിക്കുന്നില്ല. അവ നോക്കി പഠിച്ചുകൊള്ളണമെന്നു സാരം.

ബാക്കിയുള്ളവയുടെ കാര്യവും.

## ഭൂയസ്ത്വാദ് രസരൂപസ്പർശവത്വാച്ചാ സ്വാദുദർശനസ്പർശനാന്യാപ്യതൈജസ വായവ്യാനി 119

| | | |
|---|---|---|
| ഭൂയസ്ത്വാത് | = | ആധിക്യത്തിൽനിന്നും |
| രസരൂപസ്പർശവത്വാത് | = | രസരൂപസ്പർശവത്വം ഹേതുവായിട്ട് |
| ആസ്വാദദർശനസ്പർശനാനി അപി | = | ആസ്വാദ ദർശന സ്പർശനങ്ങളും |
| ആപ്യതൈജസവായ വ്യാനി | = | ആപ്യതൈജസവായവ്യങ്ങളാകുന്നു. |

ശരീരം പാഞ്ചഭൗതികമെന്നു പറഞ്ഞു. ആ ശരീരത്തിൽ ആസ്വാദദർശന സ്പർശനങ്ങൾ നടക്കുന്നുണ്ട്. ആസ്വാദാദികളിൽനിന്നും രസരൂപസ്പർശങ്ങളെയാണ് ഗ്രഹിക്കേണ്ടത്. അവ യഥാക്രമം ആധിക്യേന അപ്യതൈജസവായവ്യങ്ങളുമാണ്. രസത്തെ ആസ്വദിക്കുന്നത് രസനയാണ്. രസനയും രസവും ജലത്തിൻെറ ആധിക്യത്തിൽ ഉണ്ടായിട്ടുള്ളതാണ്. ദർശനം നടത്തുന്നത് ചക്ഷുസ്സും ഗ്രഹിക്കുന്നത് രൂപവുമാകുന്നു. സ്പർശം ത്വഗിന്ദ്രിയം ഗ്രഹിക്കുന്നതുകൊണ്ട് ത്വക്ഇന്ദ്രിയവും സ്പർശവും വായവ്യമാകുന്നു. ഈ പ്രക്രിയ ശരീരത്തിൽ നടക്കുന്നതിനാൽ ഇവിടെ എടുത്തുപറഞ്ഞെന്നേയുള്ളു.

## ശ്രോത്രമാന്തരിക്ഷം 120

| | | |
|---|---|---|
| ശ്രോത്രം ആന്തരിക്ഷം | = | ശ്രോത്രേന്ദ്രിയം ആകാശത്തിൽനിന്നും ഉണ്ടായതാണ്. |

ശബ്ദഗ്രഹണം ശ്രോത്രേന്ദ്രിയത്തിന്റെ കർമ്മമാണ്. ശബ്ദവും ശ്രോത്രേന്ദ്രിയവും ആകാശത്തിൽനിന്നും ഉണ്ടായതാണ്.

**വായവ്യം കേചിത്** 121

കേചിത് വായവ്യം = ചില ആചാര്യൻമാർ ശ്രോത്രേന്ദ്രിയം വായവ്യമാണെന്നും വിചാരിക്കുന്നു.

ത്വക് ഇന്ദ്രിയംകൊണ്ടും ശബ്ദത്തെ ഗ്രഹിക്കാമെന്നാണ് അവരുടെ അഭിപ്രായം. ത്വഗിന്ദ്രിയം വായവ്യമാണല്ലോ.

**തേ പുനഃ സ്പർശനം ഭൂതസാമ്യാത്** 122

തേ പുനഃ = ആ ആചാര്യൻമാരാകട്ടെ

ഭൂതസാമ്യാത് = ഭൂതസാമ്യത്തിൽനിന്നും ഉണ്ടായതാണ്

സ്പർശനം = സ്പർശനേന്ദ്രിയമെന്നഭിപ്രായപ്പെടുന്നു.

സ്പർശനേന്ദ്രിയം ഭൂതങ്ങളുടെ സമാവസ്ഥയിൽനിന്നും ഉണ്ടായിട്ടുള്ളതാണെന്ന് അവരഭിപ്രായപ്പെടുന്നു. അതിൽ വായുവിന് ആധിക്യമുള്ളതുകൊണ്ട് സ്പർശനവും ഗ്രഹിക്കുന്നുവെന്നേയുള്ളുവെന്നാണവരുടെ അഭിപ്രായം.

ഇപ്രകാരം സ്ഥാവരജംഗമസ്വരൂപത്തിലുള്ള ദ്രവ്യത്തിന്റെ വിശേഷതയെ പരീക്ഷിച്ചിട്ട്, അവയുടെ ഏതെല്ലാം ഘടകങ്ങളെ ചികിൽസക്കുവേണ്ടി സ്വീകരിക്കാമെന്ന് അടുത്ത സൂത്രംകൊണ്ടു ചൂണ്ടിക്കാണിക്കുന്നു.

**മൂലസാരസ്കന്ദത്വക്പത്രപുഷ്പഫലമജ്ജാപ്രവാളഫല്ഗുലിംശകപരിപോടകകന്ദാസ്ഥിവൃന്തസ്നേഹക്ഷീരവേഷ്ടകരസനിർമോകാ വൃക്ഷവീരുദോഷധിവനസ്പതിപ്രഭൃതീനാമവയവാ ധാതുജതുലോഹപാഷാണമണിപ്രഭൃതയശ്ച സ്ഥാവരാണാം, രസശോണിതമാംസമേദോഽസ്ഥിമജ്ജാശുക്ലക്ഷീരമൂത്രപുരീഷചർമ്മനഖവസാസ്കന്ദകപോലവിഷമദരോചനാപിത്തപ്രഭൃതയോ ജംഗമാനാം ത ഉപയുജ്യന്തേ യഥായോഗ്യം**

സ്ഥാവരാണാം = സ്ഥാവരദ്രവ്യങ്ങളുടെ

മൂലസാരസ്കന്ദത്വക്പത്ര പുഷ്പഫലമജ്ജാപ്രവാളഫല്ഗുലിംശകപരിപോടകകന്ദാസ്ഥി വൃന്തസ്നേഹക്ഷീരവേഷ്ടകരസ = വൃക്ഷവീരുദാദിപ്രഭൃതികളുടെ മൂലസാരാദി അവയവങ്ങളും ഭൗമങ്ങളായ ധാതുജന്തുലോഹ പാഷാണമണിപ്രഭൃതികളും

| | | |
|---|---|---|
| നിർമോകാവൃക്ഷവീരുദോഷധിവനസ്പതിപ്രഭൃതീനാമവയവാധാതുജതുലാഹപാഷാണമണിപ്രഭൃതയ: ച | | സ്ഥാവരദ്രവ്യങ്ങളിൽനിന്നും സ്വീകരിക്കേണ്ടതാണ് |
| ജംഗമാനാം | = | ജംഗമജന്തുക്കളുടെ |
| രസശോണിത മാംസമേദോസ്ഥിമജ്ജശുക്ലക്ഷീരമൂത്രപുരിഷചർമ്മനഖവസാസ്കന്ദകപോലവിഷമദരോചനാപിത്തപ്രഭൃതയഃ | = | രസശോണിതമാംസം തുടങ്ങി പിത്തംവരെയുള്ള വസ്തുക്കളെയും സ്വീകരിക്കേണ്ടതാണ് |
| തേ യഥായോഗം ഉപയുജ്യന്തേ | = | ആ അവയവങ്ങൾ വ്യാധിയുടെ അർഹതയനുസരിച്ച് യഥാവിധി ഉപയോഗിക്കേണ്ടതാകുന്നു. |

ദ്രവ്യങ്ങൾ സ്ഥാവരങ്ങളെന്നും ജംഗമങ്ങളെന്നും രണ്ടായി തിരിക്കപ്പെട്ടു. അവയുടെ വേര് കാതൽ തടി മുതലായ അവയവങ്ങൾ സ്വീകരിച്ച് വിവിധ കൽപനകളായി ഉപയോഗിക്കാം. അതുപോലെതന്നെ ജംഗമദ്രവ്യങ്ങളുടെ രസം, മാംസം, ശോണിതം, മദം, പിത്തം മുതലായവ എടുത്തും ഉപയോഗിക്കാവുന്നതാണ്.

സാരം—ചന്ദനാദികളുടെ, മജ്ജ—ആമ്രമജ്ജ, ഫൽഗു—ബാഹ്യഭാഗത്തുള്ളത്, ലിംശകം – ആഭ്യന്തരത്വക്ക്, പരിപോടകം—അർജ്ജുനാദികളുടെ ബാഹ്യത്വക്ക്, അസ്ഥി—ഫലങ്ങളുടെ അകത്തുള്ള സാരം, പനസാമ്രാസ്ഥ്യാദിവൃന്തം—പത്രാദികളുടെ, വേഷ്ടകം—നിര്യാസം, ധാതുക്കൾ– സ്വർണ്ണാദികൾ, ജംഗമങ്ങളുടെ ശോണിതാദികൾ, മദം—തൻമദാദികൾ, രോചന – മൃഗാദികളുടെ രോചന

ഇങ്ങനെ സ്ഥാവരജംഗമദ്രവ്യങ്ങളുടെ ഉൽപത്തിയും വിശേഷങ്ങളും തൽഘടകങ്ങളുടെ ഉൽപത്തിവിശേഷങ്ങളും സാമാന്യേന പ്രതിപാദിച്ചുകഴിഞ്ഞിരിക്കുന്നു.



# അധ്യായം 3

രസങ്ങളുടെ വൈശിഷ്ട്യത്തെപ്പററി പ്രതിപാദിക്കുന്ന ശാസ്ത്രഗ്രന്ഥമാണല്ലോ 'രസവൈശേഷികം' എന്ന നാമംകൊണ്ടു വ്യക്തമാകുന്നത്. രസം ദ്രവ്യനിഷ്ഠമായ മുഖ്യഘടകമാണ്. അതിനെപ്പററി ശരിയായി പ്രതിപാദിക്കുകയും വേണം. ദ്രവ്യഘടകങ്ങളെപ്പററി മുൻ അദ്ധ്യായത്തിൽ പറഞ്ഞപ്പോൾ ''പാസ്ത്രൻ വക്ഷ്യന്തേ രസാ:'' എന്ന് ഗ്രന്ഥകാരൻ പ്രതിജ്ഞ ചെയ്തിട്ടുമുണ്ട്. മററുഘടകങ്ങളേക്കാളും, രസത്തെപ്പററി കൂടുതൽ പറയാനുള്ളതുകൊണ്ട് ഈ അദ്ധ്യായത്തിലേക്കു മാററിയിരിക്കുകയാണ്. മുൻപ്രതിജ്ഞയനുസരിച്ച് രസത്തെപ്പററി പ്രതിപാദിക്കുന്നു.

**രസഗതോ വിചാരഃ പ്രസ്തൂയതേ** 1

രസഗത: = രസത്തെസംബന്ധിച്ചുള്ള
വിചാര: = വിവക്ഷ
പ്രസ്തൂയതേ = പ്രസ്താവിക്കാൻ പോകുന്നു.

രസത്തെപ്പററിയുള്ള വിമർശനമാണ് ആരംഭിക്കുന്നത്. ആയുർവേദത്തിലെ രസചിന്ത രസം എന്താണെന്നല്ല, രസങ്ങൾ എന്തെല്ലാമാണെന്നാണ് ദ്രവ്യവും ദ്രവ്യത്തിലടങ്ങിയിരിക്കുന്ന രസാദിഘടകങ്ങളും പാഞ്ചഭൗതികങ്ങളാണ്. ജലത്തിൻെറ ധർമ്മമായ രസത്വം രസവിശേഷങ്ങളായി തീരുന്നത്, ഇതരഭൂതങ്ങളുടെ ഉൽക്കർഷാപകർഷസന്നിവേശവിശേഷംകൊണ്ടാണെന്നു പറഞ്ഞു. ഇങ്ങനെ സംഭവിക്കുന്ന രസവിശേഷങ്ങളാണ് ദ്രവ്യത്തിൻെറ രസചിന്തക്ക് ആധാരമായിട്ടുള്ളത്. ദ്രവ്യത്തിലെ അപഗ്രഥന ചിന്തയിൽ രസംതന്നെയാണ് ആധാരം. രസാന്തരം വിപാകവുമാകുന്നു. ദ്രവ്യനിഷ്ഠമായ ഗുർവാദിഗുണങ്ങളെ രസങ്ങളിലാരോപിക്കുകയാണ്. കർമ്മകരണശക്തിയായ വീര്യത്തെ ഗുണങ്ങളിലും ആരോപിച്ചിരിക്കുന്നു. വീര്യാന്തരം പ്രഭാവവും ആകുന്നു. ഈ അദ്ധ്യാരോപ സമ്പ്രദായത്തിൽ ആധാരശിലയായിരിക്കുന്നത് രസമാണല്ലോ? ആപ്യമായ രസത്വം രസവിശേഷങ്ങളായിതീർന്നാൽ ഏതെല്ലാം തരത്തിലായിരിക്കുമെന്നാണ് ഇവിടെ വിചാരണ ചെയ്യുന്നത്.

ദ്രവ്യനിഷ്ഠമായ രസങ്ങൾ ഏതൊക്കെയാണ്.

**മധുരാമ്ലലവണകടുകതിക്തകഷായാഃ ഷഡ്രസാഃ** 2

| | | |
|---|---|---|
| മധുരാമ്ലലവണകടുക-തിക്തകഷായാ:ഷഡ്‌രസാ: | = | മധുരം, അമ്ലം, ലവണം, കടുകം, തിക്തം, കഷായം. എന്നു രസങ്ങൾ ആറെണ്ണമാകുന്നു. |

ഇത് ഒരു സിദ്ധാന്തസൂത്രമാണ്. രസങ്ങൾ ആറെണ്ണം തന്നെയാണ്. അവ മധുര, അമ്ല, ലവണ, കടുക, തിക്ത, കഷായങ്ങളും തന്നെ.

ദ്രവ്യനിഷ്ഠമായ രസങ്ങളുടെ പരിഗണനയിൽ പൂർവാചാര്യൻമാർക്ക് പല അഭിപ്രായവ്യത്യാസങ്ങളും ഉണ്ടായതായി കാണാം. ''ഏക ഏവ രസ'' എന്നു തുടങ്ങി രസങ്ങൾ എട്ടുവിധത്തിലുണ്ടെന്നുവരെയുള്ള വിഭാഗവാദങ്ങളുന്നയിക്കുകയും ''ആശ്രയഗുണകർമ്മസംസ്വാദവിശേഷങ്ങൾ''ക്ക് അപരിസംഖ്യേയത്വം കാണുന്നതുകൊണ്ട് അപരിസംഖ്യേയങ്ങളാണ് രസങ്ങൾ എന്നുവരെ വാദപ്രതിവാദങ്ങൾ ഉന്നയിക്കുകയും ചെയ്തിട്ടുണ്ട്. ഈ വാദഗതികളെയെല്ലാം സകാരണം നിഷേധിച്ചിട്ട് ഷഡേവ രസാ ഇത്യുവാച ഭഗവാനാത്രേയ:പുനർവസു:, മധുരാമ്ലലവണ കടുതിക്ത കഷായാ: എന്ന് ആത്രേയൻ മധുരാദിഷഡ്‌രസങ്ങളെത്തന്നെ സിദ്ധാന്തപക്ഷമായി നിർണ്ണയം ചെയ്തു, വിധിച്ചിട്ടുണ്ട്. ആ അടിസ്ഥാനത്തിൽതന്നെയാണ് വൈശേഷികകാരനും രസങ്ങൾ ആറാണെന്നും അവ മധുരാദികൾതന്നെയെന്നും സിദ്ധാന്തിക്കുന്നത്.

അഭിപ്രായവ്യത്യാസം.

## ക്ഷാരമേകേ സപ്തമം **3**

| | | |
|---|---|---|
| ഏകേ | = | ചില ആചാര്യൻമാർ |
| ക്ഷാരം | = | ക്ഷാരത്തെ |
| സപ്തമം | = | ഏഴാമത്തെ രസമായി (അംഗീകരിക്കണമെന്നു പറയുന്നു.) |

ചില ദ്രവ്യങ്ങളുടെ ഗുണങ്ങൾ പറയുന്നിടത്ത് രസത്തോടൊപ്പംതന്നെ ''ക്ഷാരം കഷായം മധുരം ച നിത്യം പ്രബദ്ധമൂത്രം വിപരീതവച്ച'' എന്ന് നിഷ്പാവശാകങ്ങളുടെ ഗുണങ്ങൾ പറയുന്നിടത്ത്, പ്രതിപാദിച്ചു കാണുന്നു. ഈ ശാസ്ത്രഭാഗത്തെ ഉന്നയിച്ചാണ് ഈ വാദം കൊണ്ടുവന്നിരിക്കുന്നത്.

ഈ അഭിപ്രായം ശരിയല്ല. ''ക്ഷരണാത് ക്ഷാര: നാസൗ രസ:'' ദ്രവ്യം തത് അനേകരസ സമുൽപന്നം അനേകരസം കടുകലവണഭൂയിഷ്ഠം അനേകേന്ദ്രിയാർത്ഥസമന്വിതം കരണാഭിനിവൃത്തം''. ക്ഷരണധർമ്മമുള്ളതുകൊണ്ടാണ് ക്ഷാരമെന്നു പറയുന്നത്. അതു രസമല്ല, ഒരു ദ്രവ്യമാണ്. അനേകരസങ്ങളോടുകൂടിയ ദ്രവ്യങ്ങൾ കൊണ്ട് ഉണ്ടാക്കപ്പെട്ടിട്ടുള്ളതാണ്, അതുകൊണ്ടുതന്നെ ക്ഷാരത്തിൽ

അനേകരസങ്ങൾ അടങ്ങിയിരിക്കും. കടുലവണരസങ്ങൾ ആധിക്യേന ആ ദ്രവ്യത്തിൽ കാണുകയും ചെയ്യും. രസനേന്ദ്രിയംകൊണ്ടുമാത്രം ഗ്രഹിക്കുന്നതാണു രസം. ക്ഷാരം രൂപഗന്ധസ്പർശങ്ങൾ എല്ലാം തന്നെ രസത്തിനു പുറമേ ഈ ദ്രവ്യത്തിലുണ്ട്. അതുകൊണ്ടാണ് അനേകേന്ദ്രിയാർത്ഥ സമന്വിതം എന്നു പറഞ്ഞത്. അനേകേന്ദ്രിയാർത്ഥസമന്വിതമായിട്ടുള്ളത് ദ്രവ്യവുമാകുന്നു. അനേകം ദ്രവ്യങ്ങളെടുത്ത് ക്ഷാരസന്ധാനവിധിയനുസരിച്ച് സംസ്കരിച്ചെടുക്കുന്ന ഒരു ദ്രവ്യമാണ് ക്ഷാരം. അതിനെ ഒരു തരത്തിലും രസമെന്നു പറയുവാൻ സാദ്ധ്യമല്ല. ക്ഷാരത്വമുള്ള ദ്രവ്യങ്ങളെയെടുത്താണ് സംസ്ക്കരിച്ചു ക്ഷാരമെടുക്കുന്നത്. അങ്ങനെയുള്ള ദ്രവ്യങ്ങളിൽ ക്ഷാരത്വമുള്ളതായി ഫലശ്രുതി പറയുമ്പോൾ പറയാറുണ്ട്. അങ്ങനെയാണ് നിഷ്പാവശാകങ്ങൾക്കും ക്ഷാരത്വം പറയുവാനിടയായത്. കഷായം മധുരം ഇവയോടു ചേർത്ത് ക്ഷാരം കൂട്ടിപ്പറഞ്ഞതുകൊണ്ട് അത് രസമാകണമെന്നില്ല. ക്ഷാരം ഒരു വസ്തുവാണ്. അതിൽ കടുകലവണരസങ്ങൾ ആധിക്യേന കാണുകയും ചെയ്യും. മേൽക്കാണിച്ച വിശദീകരണംകൊണ്ട് ക്ഷാരത്തിന് രസത്വം അംഗീകരിക്കുന്നത് യുക്തിസഹമല്ലെന്നു തെളിയുന്നുണ്ട്.

ഈ ആചാര്യൻമാർതന്നെ മധുരാദിഷഡ്രസങ്ങളെ അംഗീകരിക്കുകയും അതിനോടൊപ്പം ക്ഷാരത്തെക്കൂടി രസമായി അംഗീകരിക്കണമെന്നു മാത്രമേ പറയുകയും ചെയ്യുന്നുള്ളു.

വീണ്ടും പക്ഷാന്തരമുന്നയിക്കുന്നു.

## അവ്യക്തമഷ്ടമമിത്യേകേ 4

| | | |
|---|---|---|
| ഏകേ | = | ചില ആചാര്യൻമാർ |
| അഷ്ടമം | = | എട്ടാമതായി |
| അവ്യക്തം | = | അവ്യക്തമെന്നൊരു രസത്തെക്കൂടി |
| (നാമ രസം ഇച്ഛന്തി) | | ഉൾപ്പെടുത്തണമെന്നാഗ്രഹിക്കുന്നു. |

ദ്രവ്യങ്ങളുടെ ഗുണനിരൂപണത്തിൽ പല സ്ഥലത്തും ''തനുവ്യക്തരസം'' എന്നും മററും അവ്യക്തരസമെന്നൊന്നിനെ കാണിക്കുന്നതുകൊണ്ട്, അതിനെക്കൂടി പരിഗണിച്ചിട്ട് എട്ടുരസങ്ങളുണ്ടെന്നു ചില ആചാര്യൻമാർ പറയുന്നു. ഈ അഭിപ്രായത്തിനും സാധ്യതയില്ല.

അവ്യക്തോനുരസഃ കിഞ്ചിദന്തേ വ്യക്തോഽപി ചേഷ്യതേ'' രസനക്ക് വ്യക്തമായിക്കാണാത്തതും ചില ദ്രവ്യങ്ങളിൽ ആസ്വാദനാന്തത്തിൽ അനുഭവപ്പെടുന്നതുമായ അനുരസത്തെയാണ് ഇവിടെ അവ്യക്തരസമെന്നു പറയുന്നത്. അവ്യക്തീഭാവസ്തു ഖലു രസാനാം, പ്രകൃതൗ ഭവത്യനുരസേ അനുരസസമന്വിതേ വാ ദ്രവ്യേ''

എന്ന് കാര്യകാരണ സഹിതം അവ്യക്തരസത്തെ നിഷേധിക്കുകയാണ് ആത്രേയൻ ചെയ്തിട്ടുള്ളത്. അവ്യക്തമെന്ന് ഒരു രസമില്ല. മധുരാദിഷഡ്രസങ്ങളിൽ ഏതെങ്കിലും ഒരു രസം അവ്യക്തരസമായി അനുഭവപ്പെടുന്നുവെന്നേയുള്ളു. അതിനെ അനുരസമെന്നാണ് പറയപ്പെടുന്നത്. ഏതെങ്കിലും ദ്രവ്യത്തിൽ മധുരാദികളിൽ ഏതെങ്കിലും രസം അവ്യക്തമായോ ആസ്വാദനാന്തത്തിൽ കിഞ്ചിത് വ്യക്തമായോ വരാവുന്നതാണ്. നെല്ലിക്കായിൽ കാണുന്ന മധുരരസവും, മധുവിൽ കാണുന്ന കഷായരസവും ഇതിനു തെളിവായെടുക്കാം. ഇത്രയും നിഷേധത്തോടുകൂടി എന്തിനു അനുരസമെന്നൊന്നിനെ പരിഗണിക്കണം, എങ്ങനെയറിയും, എന്നാണെങ്കിൽ "പ്രധാനരസവിജാതീയകാര്യകർത്തൃത്വാത് തസ്യ സൽഭാവോഽനുമീയതേ ആഗമാച്ച" എന്ന് അതിനു മറുപടി ശാസ്ത്രകാരൻമാർതന്നെ പറയുന്നുണ്ട്. അതിനു രസമായി വരുന്നത് മധുരാദിഷഡ്രസങ്ങളിൽ ഏതെങ്കിലും തന്നെയായിരിക്കും. അതുകൊണ്ട് അവ്യക്തത്തെ എട്ടാമതൊരു രസമായി അംഗീകരിക്കേണ്ട ആവശ്യം കാണുന്നില്ല.

മേൽക്കാണിച്ച രണ്ടു പക്ഷങ്ങളെയും പ്രതിഷേധിക്കുന്നു.

**ഷഡ്സൂത്രകാരപ്രാമാണ്യാദാസ്വാദാച്ച** **5**

സൂത്രകാരപ്രാമാണ്യാത് = ശാസ്ത്രകാരൻമാർ പ്രാമാണ്യേന പറയുന്നത് ഹേതുവായിട്ടും

ആസ്വാദാത്ച = ആസ്വാദനത്തിൽ വ്യക്തമായി കാണുന്നതുകൊണ്ടും

ഷഡ് (ഏവ രസാ:) = രസങ്ങൾ ആറെണ്ണംതന്നെയാണ്.

ശാസ്ത്രകാരൻമാർതന്നെ സർവസമ്മതമായി അംഗീകരിച്ചിട്ടുള്ളത് മധുരാദി ആറു രസങ്ങളെത്തന്നെയാണ്. ആസ്വാദനത്തിലും അവ പ്രത്യക്ഷമായിത്തന്നെ ലഭിക്കുന്നുണ്ട്. ഏഴാമതായി പറയുന്ന ക്ഷാരം ദ്രവ്യഗുണമോ ക്ഷാരഗുണശക്തിയുള്ള ദ്രവ്യമോ ആണ്. അവ്യക്തരസമെന്നൊന്നില്ല. മധുരാദിഷഡ്രസങ്ങൾ തന്നെയാണുള്ളതെന്നും ക്ഷാരത്തെ ഏഴാമതായിട്ടും അവ്യക്തത്തെ എട്ടാമതായിട്ടും പരിഗണിക്കേണ്ട ആവശ്യമേയില്ലെന്നും അർത്ഥമാകുന്നു.

ഇപ്രകാരം രസബഹുത്വത്തെ നിഷേധിച്ചു. എന്നാൽ ഈ രസങ്ങൾക്കുതന്നെ പ്രത്യേക ബഹുത്വം കാണുന്നുവെന്നു പൂർവപക്ഷം ഉന്നയിക്കുന്നു.

**തത്രൈകൈകത്ര പ്രസക്തമനേകത്വം** **6**

തത്ര = അവിടെ (മധുരാദിഷഡ്രസങ്ങളിൽതന്നെ)

| | | |
|---|---|---|
| ഏകൈകത്ര | = | ഓരോന്നിലുംതന്നെ |
| അനേകത്വം പ്രസക്തം | = | അനേകത്വം പ്രസക്തമായിരിക്കുന്നു (കാണുന്നു) |

രസങ്ങൾ മധുരാദി ആറുതരത്തിലുണ്ടെന്നു പറഞ്ഞു. ഇരിക്കട്ടെ. അവയിലോരോന്നിലും തന്നെ ആസ്വാദനത്തിൽ വ്യത്യാസം കാണുന്നു. അഥവാ നൈകത്വം കാണുന്നു. അങ്ങനെ വരുമ്പോൾ ആസ്വാദഭേദംകൊണ്ടാണ് ഷട്ത്വം നിശ്ചയിച്ചതെന്നു പറയുന്നതിൽ യാതൊരർത്ഥവുമില്ല. മധുരഗണത്തിൽപ്പെട്ട ദ്രവ്യങ്ങൾക്കുതന്നെ ആസ്വാദനത്തിലും ഗുണത്തിലും വ്യത്യാസം കണ്ടുവരുന്നുണ്ട്. മധുരസ്കന്ദനിർദ്ദിഷ്ട .. ലഘുതരഗുരുതരാദിഷു ഗുണാസ്വാദാദിഭേദേന രസഷട്കം ന യുജ്യതേ എന്ന പൂർവപക്ഷവും ഇതിന്നനുകൂലവുമായിരിക്കുന്നു.

അനേകത്വത്തിന് വീണ്ടും കാരണം കാണിക്കുന്നു.

## തീവ്രമന്ദവിശേഷാത് 7

| | | |
|---|---|---|
| തീവ്രമന്ദവിശേഷാത് | = | തീവ്രമന്ദവിശേഷം ഹേതുവായിട്ട് |
| (രസാനാം അനേകത്വം ദൃഷ്ടം) | = | രസങ്ങൾക്ക് അനേകത്വം കാണാൻ കഴിയുന്നു. |

മധുരാദിഷഡ്രസങ്ങൾക്കുതന്നെ മന്ദത്വവും തീവ്രത്വവും ദൃഷ്ടമാണ്. തീവ്രമധുരം, മന്ദമധുരം, തീവ്രാമ്ലം, മന്ദാമ്ലം എന്നിങ്ങനെ ഒരു രസത്തിൽത്തന്നെ ഈ ഭേദം കാണാം. മററു രസങ്ങളിലും ഇതുപോലെ ഭേദം കാണുന്നുണ്ട്. ഷഡ്രസങ്ങൾക്കുതന്നെ ഇത്തരത്തിൽ അനേകത്വം കാണുന്നതുകൊണ്ട് അനേകത്വം അംഗീകരിക്കണമെന്നാണ് പൂർവപക്ഷകാരൻ പറയുന്നത്.

കിഞ്ച.

## ആസ്വാദവിശേഷാച്ച 8

| | | |
|---|---|---|
| ആസ്വാദവിശേഷാത്ച | = | ആസ്വാദനത്തിലുള്ള വിശേഷത്വം (ബഹുത്വം കാണുന്നതുകൊണ്ടും) |

മധുരദ്രവ്യങ്ങളെന്നു പറയുന്ന ക്ഷീര, ശർക്കര, മധുകങ്ങളുടെ മധുരരസത്തിനുതന്നെ ആസ്വാദനത്തിൽ വ്യത്യാസം കാണുന്നു. അപ്പോൾ മധുരരസംതന്നെ പലതരത്തിൽ ലഭിക്കുന്നതായികാണാം. ഈ ആസ്വാദഭേദം അമ്ലാദി മററുരസങ്ങൾക്കും കാണാൻ കഴിയും. ഈ നിലയിൽ രസങ്ങൾക്ക് ഷഡ്ത്വത്തെക്കാളും അനേകത്വം പറയുന്നതാണ് ഉചിതമായിട്ടുള്ളത് എന്ന് എനിക്ക് (പൂർവപക്ഷകാരന്) തോന്നുന്നു.

കിഞ്ച അന്യത്.

**സംസർഗവിശേഷാത് ദ്രവ്യവിശേഷാത് ഗുണ വിശേഷാത് വീര്യവിശേഷാത് കർമ്മവിശേഷാ ദ്വിദാഹവിശേഷാദുപരസവിശേഷാത് 9**

| | | |
|---|---|---|
| സംസർഗവിശേഷാത് | = | സംസർഗവിശേഷംഹേതുവായിട്ടും |
| ഗുണവിശേഷാത് | = | ഗുണവിശേഷംഹേതുവായിട്ടും |
| വീര്യവിശേഷാത് | = | വീര്യവിശേഷംഹേതുവായിട്ടും |
| കർമ്മവിശേഷാത് | = | കർമ്മവിശേഷംഹേതുവായിട്ടും |
| വിദാഹവിശേഷാത് | = | വിദാഹവിശേഷംഹേതുവായിട്ടും |
| ഉപരസവിശേഷാത് | = | ഉപരസവിശേഷംഹേതുവായിട്ടും |
| (അനേകത്വം പ്രസക്തം) | = | രസത്തിന് അനേകത്വം കൽപിക്കണം. |

രസങ്ങൾ ആറുതരത്തിലാണെന്നു പറഞ്ഞു. ആ അഭിപ്രായം ശരിയല്ലെന്നുള്ളതിന് മുകളിൽ പറഞ്ഞതിനു പുറമേ വേറെയും കാരണങ്ങൾ ഈ സൂത്രത്തിൽ ചൂണ്ടിക്കാണിക്കുന്നു. സംസർഗ്ഗാദി ഏഴുകാരണങ്ങളാണ് എടുത്തു കാണിച്ചിരിക്കുന്നത്. വിശേഷത്തിന് പ്രത്യേകത എന്നർത്ഥമാണ്. സംസർഗ്ഗാദികളിൽ കാണുന്ന പ്രത്യേകതയെവെച്ചുകൊണ്ട് രസങ്ങൾ അനേകങ്ങളാണെന്ന് പൂർവപക്ഷകാരൻ ശഠിക്കുന്നു.

<u>സംസർഗ്ഗവിശേഷം</u>

ഇത് ദ്രവ്യത്തിൻെറ അവയവം പ്രതിയുള്ള പ്രത്യേകതയാണ്. ഇക്ഷുവിൻെറ ഓരോ മുട്ടുകളിലും മാധുര്യത്തിനു ഭേദം കാണുന്നുണ്ട്. മധുരം ആസ്വാദനത്തിൽ ഒരുപോലിരിക്കുന്നില്ല.

<u>ദ്രവ്യവിശേഷം</u>

മധുരസ്കന്ധത്തിൽ പറയുന്ന ശർക്കര, ഇക്ഷു, മൃദ്വീക, ഹേമാദിദ്രവ്യങ്ങളിൽ മധുരരസത്തിന് തുല്യത കാണുന്നില്ല. അതുകൊണ്ടുതന്നെ മധുരം അനേകതരത്തിലുണ്ടെന്നു പറയേണ്ടിവരുന്നു. മേൽപ്പറഞ്ഞ ദ്രവ്യങ്ങൾതന്നെ സ്വഭാവത്തിൽ ഭിന്നങ്ങളായിരിക്കുന്നു. ദ്രവ്യവിശേഷംകൊണ്ടു രസത്തിനും വിശേഷത കാണേണ്ടതുമാണല്ലോ? അതുപോലെ അമ്ലാദിരസവിശേഷങ്ങളെയും ഭേദത്തോടുകൂടി മനസ്സിലാക്കേണ്ടിയിരിക്കുന്നു.

<u>ഗുണവിശേഷം</u>

മധുരരസം ഉള്ള ദ്രവ്യങ്ങളിൽതന്നെ ഗുണങ്ങളിൽ വ്യത്യാസം വരുന്നുണ്ട്. ക്ഷീരം ഗുരുവും, യഷ്ടീമധുകം ലഘുഗുണമുള്ളതു

മാകുന്നു. ഈ വ്യത്യാസവും ഭൂതസംഘടനയനുസരിച്ചു വരാൻ പാടില്ലാത്തതാണ്.

വീര്യവിശേഷം

മധുരമായ ക്ഷീരം വിരേചനീയമാകുന്നു. [illegible] ഗ്രാഹിയുമാണ്. അമ്ലരസമുള്ള കപിത്ഥം സംഗ്രാഹിയും ആമലകം ഭേദിയുമാണ്. ഒരേ രസങ്ങളുള്ള ഇതുപോലെയുള്ള ദ്രവ്യങ്ങളിൽ ഈ ഗുണവ്യത്യാസം വരാൻ പാടില്ലാത്തതാണ്.

കർമ്മവിശേഷം

മധുരരസമായ ക്ഷീരം ആയുഷ്യവും ബൃംഹണവുമാണ്. മധുരരസമുള്ള പുരാണഘൃതം ലേഖനവുമാണ്.

വിദാഹവിശേഷം

മൽസ്യത്തിലുള്ള മാധുര്യം വിദാഹാവസ്ഥയെയുണ്ടാക്കുന്നു. ക്ഷീരമാധുര്യം അങ്ങനെ ചെയ്യുന്നുമില്ല.

ഉപരസവിശേഷം

ചില ദ്രവ്യത്തിൽ മധുരം അനുരസമായി വരുന്നു. ചില മധുരദ്രവ്യങ്ങളിൽ കഷായരസം അനുരസമായി വരുന്നു. ചില മധുരദ്രവ്യങ്ങളിൽ കടുരസം അനുരസമായി വരുന്നു. പനസഫലത്തിലും മററും മാധുര്യമുണ്ടെങ്കിലും അമ്ലം അനുരസമായി വരുന്നു.

ഈ കാരണങ്ങളാൽ മധുരാദി ഷഡ്രസങ്ങൾക്ക് നിയതമായ ഒരു വ്യവസ്ഥിതിയില്ലെന്നു കാണാവുന്നതാണ്. അതുകൊണ്ട് ഷഡ്രസങ്ങളെന്നു പറയുന്നതിനെക്കാളും ബഹുരസങ്ങൾ എന്നു നിശ്ചയിക്കുന്നതാണുചിതമായിട്ടുള്ളത്.

ഈ പൂർവപക്ഷങ്ങൾക്കു മറുപടി പറയുന്നു.

**ദൃഷ്ടമേഭിർവിശേഷണം ന പുനഃ രസാന്തരം** 10

| | | |
|---|---|---|
| ഏഭി: | = | മേൽപ്പറഞ്ഞ അഭിപ്രായങ്ങളിൽ |
| വിശേഷണം ദൃഷ്ടം | = | രസങ്ങൾക്കുള്ള വിശേഷണമാണുകാണുന്നത്. |
| രസാന്തരം പുന: ന ദൃഷ്ടം | = | വേറൊരുരസത്തെ കണ്ടെത്തുമില്ല. |

പൂർവപക്ഷകാരൻ തീവ്രമന്ദത്വാദി തുടങ്ങി ഉപരസവിശേഷംവരെ ചില വാദങ്ങൾ രസത്തിന് അനേകത്വം പറയുവാൻ ഉന്നയിച്ചിരിക്കുന്നു. ഞങ്ങൾ (ശാസ്ത്രകാരൻമാർ) മധുരാദിരസഷട്കത്വമാണ് സിദ്ധാന്തമായി അംഗീകരിച്ചു പറഞ്ഞത്. പൂർവപക്ഷകാരന്റെ വാദമുഖങ്ങളിലെല്ലാംതന്നെ മധുരാദിരസങ്ങളിൽകണ്ട വിശേഷണങ്ങളെയാണ് എടുത്തു കാണിച്ചിട്ടുള്ളത്. അല്ലാതെ മധുരാദി

കളിൽനിന്നും ഭിന്നമായി ഒരു രസത്തെയും ചൂണ്ടിക്കാണിക്കുവാൻ പൂർവപക്ഷകാരന് കഴിഞ്ഞിട്ടുമില്ല. മധുരാദിരസങ്ങൾക്ക് ആസ്വാദനത്തിലോ ദ്രവ്യവിശേഷംകൊണ്ടും മറ്റോ അൽപസ്വൽപഭേദങ്ങൾ കാണുന്നതു ശരിയാണ്. എന്നാൽ ആ ഭേദങ്ങൾ ദ്രവ്യോൽപ്പത്തിയിലുള്ള ഭൂതങ്ങളുടെ ഉൽക്കർഷാപകർഷവ്യവസ്ഥിതികൊണ്ട് സംഭവിക്കുന്നതുമാണ്. എന്നാലും രസാന്തരം സംഭവിക്കുന്നില്ല. "ഭൂതോൽക്കർഷാപകർഷേണ ഭേദോയോത്പേന കൽപ്യതേ സതീർണ്ണത്വാത്ഫലേചാസ്വതുല്യത്വാത്ന വിവക്ഷ്യതേ ദൃഷ്ടം മുദ്വോപലേപാദിയൽ സർവേഷുഘൃതാദിഷു നചാതത് ഡാഡിമാദ്യേഷു ഷഡ്വാദതോരസാ: സ്മൃതാ:'' എന്ന് അൽപസ്വൽപമുള്ള വ്യത്യാസങ്ങളെ അംഗീകരിച്ചുകൊണ്ടുതന്നെയാണ് മധുരാദിഷഡ്രസങ്ങളെ നിർണ്ണയിച്ചിരിക്കുന്നത്. ഈ സ്വഭാവം രസങ്ങൾക്കുമാത്രമല്ല മററുദ്രവ്യഘടകങ്ങൾക്കും ദ്രവ്യങ്ങൾക്കും സംഭവിച്ചിട്ടുള്ളതാണ്. ഗുണവിശേഷങ്ങളും വീര്യവിശേഷങ്ങളും തദനുസാരേണയുള്ള കർമ്മവിശേഷങ്ങളും ദ്രവ്യങ്ങളിൽ വരുന്ന മാററത്തെ ആശ്രയിച്ചുള്ളവയാണ്. അവ രസഷഡ്ത്വത്തിനു ബാധകമായിരിക്കയില്ല. ഉപരസവിശേഷം ഒരു പൂർവപക്ഷമേയല്ല. ഉപരസമെന്നൊരു രസമില്ല. മധുരാദിഷഡ്രസങ്ങളിൽ ഏതെങ്കിലും ഉപരസമായി (അനുരസമായി) കാണപ്പെടുന്നതുകൊണ്ടുതന്നെ രസഷഡ്ത്വം പ്രബലമാവുകയാണു ചെയ്യുന്നത്. മധുരാദികളിൽനിന്നും ഭിന്നമായി ഒരു രസത്തെ അനുരസമായി ചൂണ്ടിക്കാണിക്കുവാനും കഴിഞ്ഞിട്ടില്ല; സാദ്ധ്യവുമല്ല.

അതുകൊണ്ട് മേൽകാണിച്ച പൂർവപക്ഷത്തിന് യാതൊരു പ്രസക്തിയുമില്ലെന്നുന്നയിച്ച വാദഗതികൾതന്നെ രസഷഡ്ത്വത്തെ പ്രബലപ്പെടുത്തുകയാണു ചെയ്യുന്നതെന്നും ശാസ്ത്രകാരൻമാർ ശഠിക്കുന്നു.

രസങ്ങളുടെ ബഹുത്വത്തെ നിഷേധിച്ചപ്പോൾ ഏകത്വമാണു കൽപിക്കേണ്ടതെന്നു വേറൊരുവാദം ഉന്നയിക്കുന്നു.

## രസത്വസാമാന്യാദേകത്വമേവ ന ഷഡ്ത്വം 11

| | | |
|---|---|---|
| രസത്വസാമാന്യാത് | = | രസത്വമെന്ന സാമാന്യത്തെവച്ചുകൊണ്ട് |
| ഏകത്വംഏവ | = | ഒന്നുതന്നെയെന്നു പറയണം (രസം ഒന്നുമാത്രമേയുള്ളുവെന്നുപറയണം) |
| നഷഡ്ത്വം | = | ആറുതരത്തിലെന്നു പറയേണ്ടതില്ല. |

മധുരാദി ആറുരസങ്ങളുണ്ടെന്നു പറയുന്നതു ശരിയല്ല. അവയെല്ലാംതന്നെ രസനകൊണ്ടു ഗ്രഹിക്കുന്നതും ആപ്യമായിട്ടുള്ളതുമായ രസത്വസാമാന്യം ദൃശ്യമാകുന്നതുകൊണ്ട് രസം ഒന്നുതന്നെയെന്നു പറയണം. ഷഡ്ത്വം പറയേണ്ട ആവശ്യമില്ല. മധുരോരസ: എന്നെല്ലാം

പറയുന്നിടത്ത് രസത്വസാമാന്യം ദൃശ്യവുമാണ്. ''രസത്വസാമാന്യാത് രസ:'' എന്ന ന്യായപ്രകാരം രസം ഒന്നുമാത്രമാണ്.

പ്രത്യക്ഷവിരോധമായ ഈ വാദമുഖത്തെ അടുത്തസൂത്രം നിഷേധിക്കുന്നു.

## ഗുണത്വസാമാന്യേസത്യപി ഗുണഭേദവത് രസഭേദ: 12

| | | |
|---|---|---|
| ഗുണത്വസാമാന്യേസതി അപി | = | ഗുണത്വസാമാന്യമുണ്ടെങ്കിലും |
| ഗുണഭേദവത് | = | ഗുണങ്ങൾക്കു ഭേദം കൽപിച്ചിട്ടുള്ളതുപോലെ |
| രസഭേദ: | = | രസങ്ങൾക്കുഭേദംകൽപിക്കേണ്ടതാണ്. |

കാരണഗുണങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങൾക്കു ഗുണങ്ങളാണെങ്കിലും ഭേദം കൽപ്പിച്ചിരിക്കുന്നു. ശബ്ദഗുണം, എന്നും മററും അവയേയും പരാമർശിക്കുന്നുണ്ട്. ഗുണസാമാന്യം ദൃശ്യമാണെങ്കിലും ഗുണഭേദങ്ങളാണവക്ക് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അതുപോലെ രസത്വം സാമാന്യമാണെങ്കിലും മധുരാദിരസഭേദം കൽപ്പിക്കുകയാണ്.

## ഭിന്നേന്ദ്രിയഗ്രാഹ്യത്വാത് 13

| | | |
|---|---|---|
| ഭിന്നേന്ദ്രിയഗ്രാഹ്യത്വാത് | = | ഭിന്നേന്ദ്രിയ ഗ്രാഹിത്വം ഹേതുവായിട്ട് |
| (ഗുണഭേദവത് രസഭേദ:) | = | ഗുണങ്ങൾക്കു ഭേദം കൽപ്പിച്ചിട്ടുള്ളതുപോലെ രസങ്ങൾക്കും ഭേദം കൽപ്പിക്കണം. |

ഗുണത്വസാമാന്യമുണ്ടെങ്കിലും ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ഭിന്നങ്ങളായ ഇന്ദ്രിയങ്ങൾകൊണ്ടാണ് ഗ്രഹിക്കപ്പെടുന്നത്. ശബ്ദാദികളെ ഓരോന്നും ശ്രോത്രാദിഇന്ദ്രിയങ്ങൾ വെവ്വേറെയാണ് ഗ്രഹിക്കുന്നത്. അതുകൊണ്ട് ഗുണങ്ങൾക്കുഭേദം കൽപ്പിച്ചിട്ടുള്ളതുപോലെ രസങ്ങൾക്കും ഭേദം കൽപ്പിക്കുകതന്നെവേണം.

രസങ്ങൾ ആറുതരത്തിലാകാനുള്ള കാരണം പറയുന്നു.

## കാരണഭേദാത് 14

| | | |
|---|---|---|
| കാരണഭേദാത് | = | കാരണഭേദംഹേതുവായിട്ട് (രസങ്ങൾ ആറുതരത്തിലാകുന്നു). |

മധുരാദി ആറുരസങ്ങൾക്കും പ്രത്യേക കാരണഭേദങ്ങൾ കൽപിക്കുന്നുണ്ട്. ദ്രവ്യോൽപ്പത്തിക്കു കാരണങ്ങളായ ഭൂതങ്ങളുടെ

ഉൽക്കർഷാപകർഷവ്യവസ്ഥിതിയിൽനിന്നും ആപ്യമായ രസത്വം മധുരാദിരസവിശേഷങ്ങളായി വേർതിരിയുകയാണെന്ന് ശാസ്ത്രകാരൻമാർ നിരീക്ഷണം ചെയ്തു കണ്ടുപിടിച്ചിട്ടുണ്ട്. ആ കാരണഭേദങ്ങളാണ് രസഷഡ്ത്വത്തിന് അടിസ്ഥാനങ്ങളായിരിക്കുന്നത്. 'രസ:ഖലുആപ്യ: പ്രാഗവ്യക്തശ്ച സ: ഷഡ്ഋതുകത്വാത് കാലസ്യ മഹാഭൂതഗുണൈ:ഊനാതിരിക്തൈ:സംസൃഷ്ടോ വിഷമം വിദഗ്ധ: ഷോഢാപൃഥക്‌വിപരിണമതേ മധുരാദിഭേദേന'' എന്ന് അവ്യക്തമായിരുന്ന രസം, മധുരാദിരസവിശേഷങ്ങളായി മാറുന്നതിനെപ്പററി സകാരണം പ്രതിപാദിച്ചിട്ടുണ്ട്.

മാത്രവുമല്ല.

## മൂർഛനഭേദാത് **15**

**മൂർഛനഭേദാത്** = മൂർഛനംകൊണ്ടുള്ളഭേദംഹേതുവായിട്ടും

ചില രസങ്ങൾ മൂർഛനസ്വഭാവത്തെ ശരീരത്തിൽ ഉണ്ടാക്കുന്നു. ചിലവ അങ്ങിനെ ചെയ്യുന്നുമില്ല. ഈ കർമ്മസ്വഭാവത്തെ അടിസ്ഥാനപ്പെടുത്തിയും രസങ്ങൾക്ക് ഭേദം കൽപ്പിക്കേണ്ടതാണ്. 'വിദാഹിനോ രസാമൂർഛാം ജനയന്തീതിനിശ്ചിതാ: അവിദാഹിനസ്ത്വഛമനാ: കീർത്തിതാ ഭിഷഗുത്തമൈ:' എന്ന് രസത്തിൻെറ മൂർഛനസ്വഭാവത്തെയും മററും ശാസ്ത്രകാരൻമാർ വിശദീകരിച്ചിട്ടുമുണ്ട്.

കൂടാതെയും.

## പരിണാമഭേദാത് **16**

**പരിണാമഭേദാത്** = പരിണാമഭേദംഹേതുവായിട്ട് (രസങ്ങൾക്ക് പരിണാമത്തിൽകാണുന്ന വ്യത്യാസംകൊണ്ടും)

പരിണാമമെന്നത് വിപാകമാണ്. വിപാകത്തിൽ വ്യത്യാസവും കാണുന്നുണ്ട്. കടുതിക്തകഷായങ്ങൾ ലഘുവിപാകങ്ങളാണ്. മധുരാമ്ലലവണങ്ങൾ ഗുരുവിപാകവുമാണ്. ഈ വിപാകഭേദംതന്നെ രസഭേദത്തെ തെളിയിക്കുന്നു.

മാത്രവുമല്ല.

## ലിംഗഭേദാച്ച **17**

**ലിംഗഭേദാത്ച (ഷഡ്ത്വം ഭവതി)** = ലക്ഷണവ്യത്യാസംകൊണ്ടും രസങ്ങൾക്കുഭേദം പറയേണ്ടതാണ്.

മധുരാദിഷഡ്രസങ്ങൾ, ഓരോന്നിനും പ്രത്യേകം പ്രത്യേകം ലക്ഷണങ്ങൾ കാണുന്നതുകൊണ്ടും, രസങ്ങൾക്കുഭേദം പറയേണ്ടതാണ്. രസത്വസാമാന്യം ദൃശ്യമാണെങ്കിലും ലക്ഷണഭേദംകൊണ്ട്

മധുരാദിരസഭേദത്തെ കാരണങ്ങളാണെന്നു ശാസ്ത്രകാരൻ സിദ്ധാന്തിക്കുന്നു. അസാമാന്യലക്ഷണങ്ങളുള്ളവ ഭിന്നങ്ങളായിരിക്കണമല്ലോ.

അസമാനങ്ങളായ രസങ്ങളുടെ ലക്ഷണഭേദങ്ങളെ അടുത്തതായി വിവരിക്കുന്നു.

**ലിംഗം പുനർമധുരസ്യ ഹ്ലാദനം ശ്ലേഷ്മജനനം കണ്ഠതർപ്പണം ച. ഹൃദ്യത്വം ദന്തഹർഷഃ പ്രസ്രാവണം പ്രക്ലേദനം ചാമ്ലസ്യ, ലവണസ്യ വിസരണമുഷ്ണത്വം പ്രസേചനം ച, കടോർജിഹ്വാഗ്ലാനബാധ ഉദ്വേഗോ നാസാസ്രാവഃ ശിരോഗ്രഹശ്ച, തിക്തസ്യ ഹർഷണം ച ഹരിമതാ ശൈത്യമാസ്യസ്യ ഗളദ്വാരശോഷണം ച, കഷായസ്യ മുഖപരിശോഷഃ ശ്ലേഷ്മസംവൃത്തിർഗൗരവം സ്തംഭശ്ച** 18

മധുരാദിഷഡ്രസങ്ങൾക്കോരോന്നിനും പ്രത്യേകം ലക്ഷണങ്ങളുണ്ടെന്നു പറഞ്ഞു. അവയോരോന്നിന്റെയും പ്രത്യേകലക്ഷണങ്ങളാണീ സൂത്രത്തിൽ വിവരിക്കുന്നത്. മധുരരസം ഹ്ലാദനം, (ഹർഷണം), പ്രീണനം, ശ്ലേഷ്മജനനം, കണ്ഠതർപ്പണം, ഈ സ്വഭാവങ്ങൾ ആസ്വാദനത്തിൽതന്നെ പ്രത്യക്ഷഗോചരമാണ്. ഹൃദ്യത്വം (ഹൃദയപ്രീണനത്വം, ദന്തഹർഷം, പ്രസ്രാവണം (പ്രഭൂതോദകത്വം) പ്രക്ലേദനം, മുതലായവ അമ്ലത്തിന്റെ ലക്ഷണങ്ങളാണ്. ലവണത്തിന് ആസ്വാദനയിൽ വിസരണം (സർവവ്യാപ്തി), ഉഷ്ണത്വം (ആസ്യത്തിൽ), പ്രസേചനം, ഇവ ലക്ഷണങ്ങളാണ്. ജിഹ്വാഗ്ലാനബാധ, ഉദ്വേഗം (പ്രതികൂലഭാവം), നാസാസ്രാവം (ഉദകസ്രാവം). ശിരോഗ്രഹം (ശിരോരുക്) ഇവ കടുരസത്തിന്റെ ലക്ഷണങ്ങളാണ്. ആസ്വാദനമാത്രയിൽ തിക്തകരസത്തിന് ഹർഷണം, ഹരിമതാ (ഹരിമഗന്ധതാ) ആസ്യശൈത്യം, ഗളദ്വാരശോഷണം ഇവയുണ്ടായിരിക്കും. കഷായരസത്തിന് മുഖപരിശോഷം ശ്ലേഷ്മസംവൃത്തി (ശ്ലേഷ്മഘനത), ഗൗരവം (മുഖസ്യ), സ്തംഭം (ജിഹ്വാസ്തംഭം) ഇവ ലക്ഷണങ്ങളായി കാണും. മേൽകാണിച്ച ലക്ഷണഭേദങ്ങൾ കൊണ്ടുതന്നെ രസഷഡ്ത്വം പ്രത്യക്ഷദൃഷ്ടമാണ്.

മുൻപറഞ്ഞ തീവ്രമന്ദത്വാദി കാരണങ്ങൾ അഹേതുകം ആണെന്നു അടുത്ത സൂത്രത്തിൽ പറയുന്നു.

19

**തീവ്രമന്ദത്വാദൗ സത്യേകത്വമവിയോഗാത്**

തീവ്രമന്ദത്വാദൗ സതി = തീവ്ര മന്ദത്വാദി ഭേദങ്ങളുണ്ടെങ്കിലും.

| | | |
|---|---|---|
| അവിയോഗാത് | = | മാററം വരാത്തതുകൊണ്ട് |
| ഏകത്വം | = | ഒന്നുതന്നെ ആയിരിക്കുന്നു (അനേകത്വം വരുന്നില്ല). |

രസങ്ങൾ അനേകങ്ങളാണെന്നുള്ളതിന് തീവ്രമന്ദത്വം ഒരു വാദമുഖമായി കൊണ്ടുവന്നു. തീവ്രമധുരം, മന്ദമധുരം, തീവ്രാമ്ലം, മന്ദാമ്ലം, ഇങ്ങനെ ഭിന്നതകൾ കാണുന്നതുകൊണ്ട് രസങ്ങൾക്ക് അനേകത്വം പറയണമെന്നാണ് പൂർവപക്ഷകാരൻ പറഞ്ഞത്. തീവ്രമന്ദാദികളുടെ കൂടെ മധുരം, അമ്ലം മുതലായവയാണല്ലോ കണ്ടത്. തീവ്രമന്ദാദികളുള്ളപ്പോൾ മധുരാമ്ലത്വാദികൾക്കു മാററം വരുന്നില്ല. തീവ്രത്വാദികൾ മധുരാമ്ലത്വാദികളുടെ വിശേഷങ്ങളെയാണ് കാണിക്കുന്നത്. രസഭേദത്തെയല്ല. അതുകൊണ്ട് ഈ വാദത്തിന് യാതൊരു കഴമ്പുമില്ല.

കൂടാതെ

## ഇതരേതരപ്രാധാന്യാത് 20

| | | |
|---|---|---|
| ഇതരേതരപ്രാധാന്യാത് | = | ഇതരത്തേക്കാളും ഇതരം പ്രാധാന്യമർഹിക്കുന്നതുകൊണ്ടും (ഏകത്വമല്ല ഉള്ളത്). |

തീവ്രമധുരം, മന്ദമധുരം എന്നു പറയുമ്പോൾ ഈ മധുരത്തെക്കാളും ആ മധുരം പ്രാധാന്യമർഹിക്കുന്നുവെന്നേ അർത്ഥമുള്ളു. മന്ദമധുരത്തെക്കാളും തീവ്രമധുരം ശക്തികൂടിയതാണെന്നു ഗ്രഹിക്കാം. ഒരു വർഗ്ഗത്തിന്റെ പരസ്പര പ്രാധാന്യത്തെയാണിതു കാണിക്കുന്നത്. അതുകൊണ്ട് മധുരമെന്നുള്ള നിലയിൽ അത് ഒന്നുതന്നെയാണ്. ഈ ക്രമം അമ്ലാദിരസങ്ങൾക്കും ബാധകമാണ്.

രസഷട്ത്വത്തിന് വേറെയും കാരണങ്ങൾ പറയുന്നു.

## ലോകോപചാരാത് 21

| | | |
|---|---|---|
| ലോകോപചാരാത് | = | ലോകവ്യവഹാരം ഹേതുവായിട്ടും (രസഷട്ത്വമാണുള്ളത്). |

ലൗകികരായ പ്രാകൃതജനങ്ങൾപോലും ഇക്ഷു (കരിമ്പ്) മധുരമാണ്, ക്ഷീരം മധുരമാണ്, മരപ്പുളി അമ്ലമാണ്, എന്നിങ്ങനെ ശാസ്ത്രം പഠിക്കാതെ സ്വാനുഭവത്തിൽനിന്നുപോലും വ്യവഹരിക്കുന്നുണ്ട്.

കൂടാതെയും

## പ്രതിനിധികരണാത് 22

| | | |
|---|---|---|
| പ്രതിനിധികരണാത് | = | പ്രതിനിധിയെ ഉപദേശിക്കുന്നതുകൊണ്ടും |

ഒരു രസത്തിന്റെ അഭാവത്തിൽ തൽസ്വഭാവമുള്ള ഇതരദ്രവ്യങ്ങളെ ഉപയോഗിക്കുവാൻ പറയുന്നുണ്ട്. മധുരാദി രസങ്ങളുടെ അഭാവത്തിൽ മാധുര്യവിശിഷ്ടമായ ആഹാരം പ്രതിനിധിയായി നൽകുവാൻ വിധിക്കുന്നുമുണ്ട്. രസങ്ങൾക്ക് വ്യവസ്ഥയില്ലെങ്കിൽ ഇങ്ങനെ വിധിക്കുവാൻ സാധിക്കുന്നതല്ല.

കൂടാതെ

## അവിശേഷ്യോപദേശാത് 23

| | | |
|---|---|---|
| അവിശേഷ്യോപദേശാത് | = | വിശേഷം കൂടാതെതന്നെ ഉപയോഗിക്കുന്നതുകൊണ്ട്. |

സാമാന്യേന ശാസ്ത്രത്തിൽ മധുരാമ്ലലവണങ്ങൾ വാതഹരങ്ങളാണെന്നും മററും ഷഡ്രസങ്ങളെ അടിസ്ഥാനമാക്കി ഉപദേശിക്കുന്നുണ്ട്. പൂർണ്ണാഹാരലക്ഷണത്തിൽ "ഷഡ്രസം മധുരപ്രായം" എന്ന് രസങ്ങളെ അടിസ്ഥാനപ്പെടുത്തി വിവരിച്ചു കാണുന്നു. യാതൊരു പ്രത്യേകതയും കൂടാതെ സാമാന്യേന തന്നെ ഷഡ്രസങ്ങളെയാണ് പരാമർശിക്കുന്നത്. ശാസ്ത്രവചനങ്ങളും ഷഡ്രസങ്ങൾക്ക് നിർണ്ണായകത്വം കൽപ്പിച്ചിരിക്കുന്നു.

അടുത്തതായി തീവ്രമന്ദാദി സ്വഭാവങ്ങൾ രസങ്ങൾക്കുണ്ടാകുന്നതെങ്ങനെയാണെന്ന് പറയുന്നു.

## തീവ്രമന്ദത്വമുൽക്കർഷാപകർഷാവിശേഷാത് കാരണസ്യ 24

| | | |
|---|---|---|
| കാരണസ്യ | = | കാരണത്തിന് (രസഭേദകാരണത്തിന്) |
| ഉൽക്കർഷാപകർഷ-വിശേഷാത് | = | ഉൽക്കർഷവിശേഷം ഹേതുവായിട്ടും അപകർഷവിശേഷം ഹേതുവായിട്ടും |
| തീവ്രമന്ദത്വം (ഭവതി) | = | തീവ്രവും മന്ദവും യഥാക്രമം സംഭവിക്കുന്നതാണ്. |

തീവ്രമധുരം, മന്ദമധുരം എന്ന് മധുരത്തിനുതന്നെ ഭേദം കാണുന്നതായി പൂർവപക്ഷകാരൻ പറഞ്ഞു. അങ്ങനെ കാണുന്നതുകൊണ്ട് രസങ്ങൾക്ക് അനേകത്വം പറയണമെന്നും വാദിച്ചു. ആ അഭിപ്രായം ശരിയല്ല. ദ്രവ്യോൽപ്പത്തിക്കു കാരണങ്ങളായ ഭൂതങ്ങൾ തന്നെയാണ് തൽഘടകമായ രസോൽപ്പത്തിക്കും കാരണം. പൃഥിവ്യപ്പുകളുടെ ആധിക്യത്തിൽനിന്നാണ് മധുരരസം ഉണ്ടാകുന്നത്. പൃഥിവ്യപ്പുകൾ ഉൽക്കർഷങ്ങളായിരുന്നാൽ തീവ്രമധുരവും അൽപം കുറവായിരുന്നാൽ മന്ദമധുരവുമായിരിക്കും. ഈ വ്യത്യാസം കാരണങ്ങളായ പൃഥിവ്യപ്പുകളുടെ ഉൽക്കർഷാപകർഷങ്ങളിൽനിന്നും സംഭവി